# സമൎപ്പണം.

മഹാരാജമാന്യരാജശ്രീ ശ്രീമതി



വി. കെ. പാറുക്കുട്ടിനേത്യാരമ്മ

അവർകൾക്ക്

സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ

ബി. എ., എം. ആർ. എ. എസ്., എഫ്. ആർ.

എച്ച്. എസ്., എം. ആർ. എസ്. എ.





സാഹിത്യസഖി ടി. സി. കല്യാണിഅമ്മ.

എം. ആർ. എ. എസ്.



# അവതാരിക

ഈ കൃതിയുടെ കർത്താവ് ബങ്കിംചന്ദ്രചട്ടോപാദ്ധ്യായനാണ്. അദ്ദേഹം ൧൮൩൮-ൽ ജനിച്ചു. അക്കാലത്ത്, അദ്ദേഹത്തിന്റെ അച്ഛൻ റായിബഹദൂർ യാദവചന്ദ്രചട്ടോപാദ്ധ്യായൻ മിദ്നാപുരത്തെ ഡെപ്യൂട്ടികലക്ടരായിരുന്നു. കുട്ടിക്കാലത്ത്, ബങ്കിംചന്ദ്രൻ ബെംഗാളിഭാഷയിലെ അക്ഷരാവലി ഒരു ദിവസംകൊണ്ടു പഠിച്ചുവത്രെ. അദ്ദേഹം, മിദ്നാപുരം സ്കൂളിലും ഹൂഗ്ലി, പ്രസിഡൻസികലാശാലകളിലും വിദ്യ അഭ്യസിക്കുന്നകാലത്ത്, അസാമാന്യമായ ബുദ്ധിവിശേഷത്തെ പ്രകാശിപ്പിച്ചിരുന്നു. കല്ക്കത്താസർവ്വകലാശാലയിൽ എന്നല്ല, ഇൻഡ്യയിൽതന്നെ, ഒന്നാമതായി ബി. എ. പരീക്ഷ ജയിച്ചത് അദ്ദേഹമാണ്. ഒരു പത്രപ്രവർത്തകനാകുവാനായിരുന്നു അദ്ദേഹത്തിന്റെ മോഹം. ആ ഉദ്ദേശത്തോടുകൂടി, ബി. എ. വിരുദ സമ്പാദിക്കുന്നതിനു മുമ്പ്, ഈശ്വരചന്ദ്രഗുപ്തൻ നടത്തിവന്ന 'പ്രഭാകര' എന്ന ഭാഷാപത്രത്തിന്റെ ആപ്പീസിൽ ഇരുന്ന് പത്രസംബന്ധമായ പണികൾ അദ്ദേഹം ശീലിച്ചു. എന്നാൽ, ബി. എ. ജയിച്ചഉടനെ, ഇരുപതാമത്തെ വയസ്സിൽ, അദ്ദേഹത്തിന് ഒരു ഡെപ്യൂട്ടികലക്ടർഉദ്യോഗം കിട്ടുകയാൽ, ആ ജോലിയിൽ പ്രവേശിച്ചു. പിന്നീട് അദ്ദേഹം പല ജില്ലകളിലും സ്തുത്യർഹമായവിധം പണിനോക്കി, റായിബഹദൂർ, സി. ഐ. ഇ., എന്ന സ്ഥാനമാനങ്ങളോടുകൂടി പിരിയുകയും, ൧൮൯൪-ൽ ഇഹലോകവാസം വെടിയുകയും ചെയ്തു.

സാഹിത്യവിഷയത്തിൽ ആദ്യത്തിൽതന്നെ അദ്ദേഹത്തിനുണ്ടായിരുന്ന വാസനയും പിന്നീട് പത്രശാലയിൽ സമ്പാദിച്ച പരിചയവും ബങ്കിംചന്ദ്രൻ ലോകോപകാരമാക്കാതിരുന്നില്ല. അഭിലഷണീയമായ കവിയശസ്സിനെ പ്രാർത്ഥിച്ചിരുന്ന അദ്ദേഹം വിദ്യാർത്ഥിയായിരുന്നകാലത്ത്, ബെംഗാളിഭാഷയിൽ പദ്യകൃതികൾ നിർമ്മിച്ചു 'സാധുരഞ്ജിനി', 'സമ്പാദസുധാകര' മുതലായ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിവന്നു. എന്നാൽ, ഒടുവിൽ, കവിത തനിക്ക് സ്വയമേവാഗതയാകത്തക്കവിധം അത്ര സ്വാധീനയല്ലെന്നു ധരിച്ച്, അദ്ദേഹം ഗദ്യകാവ്യത്തിലേക്കു തന്റെ മനോഗതിയെ തിരിച്ചു.

ബെംഗാളിഭാഷയിൽ ശരിയായ ഗദ്യസാഹിത്യത്തിന്റെ ജനനം ബങ്കിംബാബുവിന്റെ കാലത്താണെന്നു പറയാം. ബെംഗാളിഭാഷകൊണ്ടുതന്നെ എല്ലാ രസങ്ങളേയും വേണ്ടപോലെ ദ്യോതിപ്പിക്കുവാൻ സാധിക്കുമെന്ന് അദ്ദേഹമാണ് ആദ്യമായി കാണിച്ചത്. അദ്ദേഹത്തിന്റെ ആഖ്യായികകളിലുള്ള കഥാഘടനാസമ്പ്രദായവും ഭാഷയുടെ ഓജസ്സും ശൈലിയും അവയിലെ ഫലിതവും പണ്ഡിതപാമരന്മാരെ ഒരുപോലെ രസിപ്പിക്കയും ചെയ്തു.

൧൮൭൨-ൽ അദ്ദേഹം 'വംഗദർശനം' എന്നൊരു പത്രം ആരംഭിച്ചു. അതിനുശേഷം ബെംഗാളിഭാഷാസാഹിത്യത്തിൽ പേർകേട്ടിട്ടുള്ള പലരും അവരുടെ അരങ്ങേറ്റം അതിലാണ് കഴിച്ചിട്ടുള്ളത്. അതിനുമുമ്പുതന്നെ കീർത്തി സമ്പാദിച്ചിരുന്നവരും വംഗദർശനത്തെ തങ്ങളുടെ ലേഖനങ്ങളെക്കൊണ്ടലങ്കരിച്ചു. ഭാഷാപോഷണവിഷയത്തിൽ പരിശ്രമിക്കുന്ന ബെംഗാളികൾക്ക് ആളും മുഖവും നാട്ടും നഗരവും പൊന്നും വെള്ളിയും നോക്കീട്ടു ലേഖനസഹായം ചെയ്യൂ എന്നഭിമാനം ഉണ്ടായിരുന്നില്ല.

ബങ്കിംചന്ദ്രചട്ടോപാദ്ധ്യായന്റെ മിക്ക ആഖ്യായികകളും ആദ്യമായി പ്രസിദ്ധപ്പെടുത്തിയത് വംഗദർശനത്തിലായിരുന്നു. അദ്ദേഹത്തിന്റെ ആദ്യത്തെ കൃതി 'ദുർഗ്ഗേശനന്ദിനി'യാണ്. 'ദുർഗ്ഗേശനന്ദിനിയിലെ കല്പനാശക്തിയും വാക്ചാതുര്യവും ഇതിലെ പാത്രങ്ങളുടെ ജീവനും പുതുമയും അതിന്റെ കർത്താവിന്റെ നിസ്തുല്യമായ ബുദ്ധിശക്തിയെ പ്രദർശിപ്പിക്കുന്നു.' എന്നൊരു സാഹിത്യചരിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നു. എല്ലാപ്രകാരത്തിലും, 'വിഷവൃക്ഷം' ഇതിലും നല്ലൊരു കൃതിയാണെങ്കിലും, അതിൽ പുതിയ പരിഷ്കാരികളായ പല ബെംഗാളിയുവാക്കന്മാരുടെ ആചാരങ്ങളെ ആക്ഷേപിക്കയും, അവരുടെ നടപടികൾ ഹിന്ദുക്കളുടെ ഗുണപ്രദങ്ങളായ പുരാണങ്ങളേയും അനുകരണീയങ്ങളായ സമ്പ്രദായങ്ങളേയും ധ്വംസിക്കുന്നവയാണെന്നു പ്രകാശിക്കയും ചെയ്കകാരണം, അതിനു കുറച്ചുകാലത്തേക്ക് ഒരു ദുശ്ശ്രുതി നേരിട്ടു. അതുകൊണ്ടു ഭയമില്ലെന്നു കാണിപ്പാനോ എന്നു തോന്നുംവണ്ണം അദ്ദേഹം 'കൃഷ്ണകാന്തന്റെ മരണപത്രം' എഴുതി. ഇതുകൊണ്ട് അതിന്റെ ഗ്രഹപ്പിഴനീങ്ങി, പുതിയപരിഷ്കാരത്തിലുള്ള ഭ്രമവും ക്രമപ്പെട്ടു. മരണപത്രത്തെക്കുറിച്ച് സാഹിത്യാഭിജ്ഞനായ ഒരു ബെംഗാളി ഇപ്രകാരം എഴുതിയിരിക്കുന്നു: 'സാ

ഹിന്ദുലോകത്തിൽ, എപ്പൊഴെങ്കിലും ഏററവും വിശേഷമായ കഥകളെ നിൎമ്മിച്ചിട്ടുള്ളവരുടെ കൂട്ടത്തിൽ, ബങ്കിംചന്ദ്രചട്ടോപാദ്ധ്യായന് ഒരു മാന്യസ്ഥാനത്തിന് നിശ്ചയമായും അവകാശമുണ്ട്. കഥകളെ കെട്ടിച്ചമയ്ക്കുന്നതിൽ അദ്ദേഹത്തിനുള്ള സാമൎത്ഥ്യം അതിശയനീയമാണ്. അദ്ദേഹത്തിന്റെ കൃതികളിൽ എല്ലാവിധത്തിലും പ്രഥമഗണനീയമായിട്ടുള്ളത് കൃഷ്ണകാന്തന്റെ മരണപത്രമാണ്. അതൊരു നിൎദ്ദോഷമായ കൃതിയാണെന്നുതന്നെ പറയാം. അതു നല്ലപോലെ ആലോചിച്ച് നിൎമ്മിച്ചിട്ടുള്ളതും അതിഭംഗിയായി എഴുതീട്ടുള്ളതുമാകുന്നു. ആഖ്യായികകളിൽവെച്ച് അതൊരു രത്നമാണെന്നു വേണം അതിനെക്കുറിച്ചു പറയുവാൻ.' ബങ്കിംബാബുവും ഇതിനു തന്നെയായിരുന്നു തന്റെ കൃതികളിൽ പ്രഥമസ്ഥാനം കൊടുത്തത്.

അദ്ദേഹത്തിന്റെ മററു കഥാപുസ്തകങ്ങൾ കപാലകുണ്ഡല, മൃണാളിനി, ദേവീചൌധുരാണി, ആനന്ദമഠം, രജനി, ചന്ദ്രശേഖരൻ, കമലാകാന്തൻ, സീതാരാമൻ എന്നിവയാണ്.

അദ്ദേഹത്തിനു പ്രായം ചെന്നതോടുകൂടി മതത്തിൽ പ്രതിപത്തി അധികമാകയും മതത്തെ സംബന്ധിച്ചു ചില കൃതികൾ എഴുതുകയും ചെയ്തു.

കൃഷ്ണകാന്തന്റെ മരണപത്രത്തെ മിസസ് നൈററ് ഇംഗ്ലീഷിൽ തൎജ്ജമചെയ്തിട്ടുണ്ട്. ഇത് അതിന്റെ ഒരു പരിഭാഷയാണെന്നു കൃതജ്ഞതയോടുകൂടി ഇവിടെ പ്രസ്താവിക്കുന്നു. [illegible] ആദ്യത്തിലാണ് കല്യാണി ഈ ജോലി തുടങ്ങിയ്തു. എന്നാൽ, ഏതാനും അദ്ധ്യായങ്ങൾ കഴിഞ്ഞപ്പോൾ, അടിക്കടി നേരിട്ട സുഖക്കേടുനിമിത്തം, ഇതിൽനിന്നു അവൾക്കു തീരെ ഒഴിയേണ്ടതായിവന്നു. പിന്നെ ഇതിൽ പ്രയത്നിച്ചത് ഇക്കൊല്ലം ആദ്യമാണ്. പല ബാധകളുടെയും ഇടയിൽ ഇതു തീൎത്ത് ഇതിനെ ഇത്രവേഗം പ്രസിദ്ധീകരിപ്പാൻ സാദ്ധ്യമാക്കിയത് ഇതിനെ മ. രാ. രാ. ശ്രീമതി വി. കെ. പാറുക്കുട്ടി നേത്യാരമ്മക്കു സമൎപ്പിച്ചാൽ കൊള്ളാമെന്നുള്ള ഞങ്ങളുടെ മോഹത്തെ ആ മഹതീരത്നത്തിനെ അറിയിച്ചതിൽ, അവർ സന്തോഷപൂൎവ്വം തന്ന അനുവാദം ആകുന്നു. അവരെ അറിയുന്നവരും അനസൂയന്മാരും ആയ എല്ലാ

വിബുധന്മാരാലും

"നിത്യാനിത്യാനുസന്ധാനത, നിഗമവിചാ
രങ്ങൾ, നാരീജനത്തിൻ
കൃത്യാകൃത്യപ്രബോധം, പതിപരിചരണം,
പൂജ്യപൂജാവിധാനം,
ഭൃത്യാമാത്യാദിലോകങ്ങളിലറിവോടതോ
ഭൃത്യമിത്ര്യാദിയാലീ
ഗോത്ര്യാരണ്യേ ഘോരായോധനതരണിവിള
ങ്ങുന്നതീയമ്മതന്നേ"

എന്നിങ്ങനെ ശ്ലാഘിതയായ അവർ ഈ സമർപ്പണം സ്വീകരിപ്പാൻ സമ്മതിച്ചതിൽ ഞങ്ങൾക്കുള്ള നന്ദിയെ ഏതുവിധമാണ് പറഞ്ഞു മനസ്സിലാക്കേണ്ടതെന്നറിയുന്നില്ല.

ഈ പരിഭാഷയെ ആദ്യം മുതൽ അവസാനം വരെ മനസ്സിരുത്തി വായിച്ച് വേണ്ട ഭേദഗതികൾ ചെയ്തതിനു മ. രാ. രാ. പി. ശങ്കരൻനമ്പ്യാർ, എം. എ., അവർകളോടും ഇവയിൽ ചേർത്തിട്ടുള്ള പദ്യങ്ങളിൽ ഒന്നൊഴിച്ചുള്ളവയെ ഉണ്ടാക്കിത്തന്നതിനു മ. രാ. രാ. സി. ഗോവിന്ദൻ എളേടം അവർകളോടും ഞങ്ങൾക്കുള്ള കൃതജ്ഞതയെ ഈ അവസരത്തിൽ പ്രകടിപ്പിച്ചുകൊള്ളുന്നു.

കുമാരാലയത്തു എറണാകുളം.
൧൦൯൮ കർക്കിടകം ൨-ാംനു.

ടി. കെ. കൃഷ്ണമേനോൻ.





# കൃഷ്ണകാന്തന്റെ മരണപത്രം



## ഒന്നാംഭാഗം.

---

### അദ്ധ്യായം ൧.

ഹരിദ്രാം ഗ്രാമത്തിൽ കൃഷ്ണകാന്തനെന്നൊരു ധനികനായ ജന്മിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സ്വത്തുക്കളിൽനിന്ന് രണ്ടു ലക്ഷം ഉറുപ്പികയോളം ഒരു കൊല്ലത്തിൽ വരവുണ്ടായിരുന്നു. ഈ സ്വത്ത് അദ്ദേഹവും അനുജൻ രാമകാന്തനുംകൂടി സമ്പാദിച്ചതായിരുന്നു. ജ്യേഷ്ഠാനുജന്മാർ അന്യോന്യം വലിയ സ്നേഹവും വിശ്വാസവും ആയിരുന്നു. ഒരാൾ മറ്റേയാളെ ചതിക്കുമെന്ന് അവരിരുവരും സ്വപ്നത്തിൽകൂടി സംശയിച്ചിരുന്നില്ല. വസ്തുക്കളെല്ലാം വാങ്ങിയത് ജ്യേഷ്ഠൻ കൃഷ്ണകാന്തന്റെ പേരിലായിരുന്നു. അവരുടെ ക്ഷേമവും ഒരുമിച്ചായിരുന്നു. രാമകാന്തനു ഗോവിന്ദലാലൻ എന്നൊരു മകനുണ്ടായിരുന്നു. ഈ പുത്രനുണ്ടായ ശേഷം, കൈവശമുള്ള കൂട്ടുസ്വത്തുക്കളുടെ ലക്ഷ്യങ്ങളെല്ലാം ജ്യേഷ്ഠന്റെ പേരിലാകയാൽ, തന്റെ പുത്രന്റെ രക്ഷയ്ക്കായി വല്ല ആധാരവും എഴുതിവെയ്ക്കണമെന്ന് രാമകാന്തനു തോന്നിത്തുടങ്ങി. ജ്യേഷ്ഠൻ തന്നെ ചതിക്കയോ തന്നോട് അനീതിയായി പ്രവർത്തിക്കയോ ചെയ്കയില്ല എങ്കിലും, ജ്യേഷ്ഠപുത്രന്മാർ, കൃഷ്ണകാന്തന്റെ മരണശേഷം, ആവിധം നടക്കയോയെന്നു നിശ്ചയിച്ചുകൂടല്ലൊ. എങ്കിലും, ഈ വിചാരം ജ്യേഷ്ഠനെ അറിയിപ്പാൻ രാമകാന്തനുണ്ടായിരുന്ന മടികൊണ്ട്, നിശ്ചയപത്രമെഴുതേണ്ട സംഗതി നീണ്ടുനീണ്ടു വന്നതേയുള്ളു. അങ്ങിനെയിരിക്കുമ്പോൾ, ഒരു ദിവസം ഒരു വസ്തു നോക്കുവാൻ രാമകാന്തനു പോകേണ്ടി വരികയും, അവിടെവെച്ചു പൊടുന്നനവെ അദ്ദേഹം പരലോകം പ്രാപിക്കയും ചെയ്തു.

അനുജന്റെ കുട്ടിയെ ചതിച്ച് സ്വത്തു മുഴുവനും തന്റെ സ്വന്ത മക്കൾക്കാക്കുന്നതിനു കൃഷ്ണകാന്തന് എപ്പൊഴെങ്കിലും മോഹമുണ്ടായിരുന്നു എങ്കിൽ, അതുപ്രകാരം ചെയ്യുന്നതിന് ഇപ്പോഴും യാതൊരു തടസ്ഥവും ഉണ്ടായിരുന്നില്ല. പക്ഷെ, കൃഷ്ണകാന്തന് അപ്രകാരമുള്ള ദുരാലോചനയുണ്ടായിരുന്നില്ല, ഒരിക്കലും ഉണ്ടായിട്ടുമില്ല. അദ്ദേഹം ഗോവിന്ദലാലനെ സ്വഭവനത്തിൽ താമസിപ്പിച്ചു തന്റെ കുട്ടികളുടെ കൂട്ടത്തിൽ ഒരു വ്യത്യാസവും കൂടാതെ വളർത്തിക്കൊണ്ടുവന്നു; രാമകാന്തനു ന്യായമായി ചെല്ലേണ്ടതായ പകുതി സ്വത്ത് ഗോവിന്ദലാലനു കൊടുക്കത്തക്കവണ്ണം ഒരു മരണപത്രം എഴുതിവെക്കുവാനും നിശ്ചയിച്ചു.

കൃഷ്ണകാന്തനു ഹരലാലൻ, വിനോദലാലൻ എന്നു രണ്ടു പുത്രന്മാരും, ശൈലാവതി എന്നൊരു പുത്രിയും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മരണപത്രത്തിൽ തനിക്കുള്ള മുതൽ പതിനാറായി ഭാഗിച്ച് അതിൽ എട്ടുഭാഗം ഗോവിന്ദലാലനും, മൂന്നു ഭാഗം വീതം ഹരലാലനും, വിനോദലാലനും, ഓരോഭാഗം വിധവയ്ക്കും മകൾക്കും കൊടുപ്പാനായി എഴുതി. ഹരലാലൻ മൂത്തതെന്നെ അനുസരണമില്ലാത്തവനായിരുന്നു; അവന്റെ അച്ഛനെ അവൻ കീഴ്വണങ്ങിയില്ല. അവന്റെ നാവും വളരെ ചീത്തയായിരുന്നു. ഒരു ബംഗാളിയുടെ മരണപത്രത്തിലെ സംഗതികൾ ഗുപ്തമായിരിക്കുക എന്നുള്ളതു വളരെ ദുർല്ലഭമാണ്; ഹരലാലൻ സ്വത്തിന്റെ ഈ വിനിയോഗത്തെക്കുറിച്ചറിഞ്ഞിട്ട്, ദേഷ്യപ്പെട്ടു കണ്ണുരുട്ടിച്ച് അച്ഛനോട് ഇപ്രകാരം പറഞ്ഞു:—

'നിങ്ങൾ എന്താണ് ഈ ചെയ്തിട്ടുള്ളത്? ഗോവിന്ദലാലനു പകുതിയും എനിക്കു മൂന്നാണിഭാഗവുമോ?'

'അതു ന്യായമായിട്ടുള്ളതാണ്. ഗോവിന്ദനു ഞാൻ അവന്റെ അച്ഛന്റെ ഓഹരിയാണ് കൊടുത്തിട്ടുള്ളത്.'

'ഗോവിന്ദന്റെ അച്ഛന്റെ ഓഹരിയോ? എന്ത്? നമ്മുടെ പൂർവ്വസ്വത്ത് നമ്മളിൽ നിന്നെടുപ്പാൻ അവനാരാ? അമ്മയേയും സഹോദരിയേയും ഞങ്ങൾ രക്ഷിക്കും. അവർക്കെന്തിനാ മൂന്നാണിവീതം കൊടുക്കുന്നത്? അവർക്ക് ഊണിനും ഉടുപ്പിനും വേണ്ടതു കൊടുക്കേണമെന്നു പറഞ്ഞിരിക്കട്ടെ?'

ഇതു കേട്ടു കൃഷ്ണകാന്തനു അല്പം കോപം വന്നിട്ട്, 'ഹരലാൽ,

സ്വത്ത് എന്റേതാണ്; നിന്റേതല്ല; അതിനെ എന്റെ ഹിതം പോലെ ഞാൻ ആർക്കെങ്കിലും കൊടുക്കും.' എന്നു പറഞ്ഞു.

'നിങ്ങളുടെ ബുദ്ധി ഭ്രമിച്ചിരിക്കുന്നു! നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യാൻ ഞാൻ അനുവദിക്കയില്ല.'

ഇതു കേട്ട്, ക്രോധ്യമധികമായി, കൃഷ്ണകാന്തൻ ഇങ്ങനെ പറഞ്ഞു:—'ഹരലാൽ, നീ ഒരു കുട്ടിയായിരുന്നെങ്കിൽ, ഞാൻ ഗുരുതാഡനംകൊണ്ട് നിന്നെ ശിക്ഷിപ്പിക്കുമായിരുന്നു.'

'ഞാൻ കുട്ടിയായിരുന്നപ്പോൾ, ഒരു ദിവസം ആശാന്റെ മീശ കരിച്ചിട്ടുണ്ട്. ഇപ്പോൾ ഞാൻ ആ മരണപത്രത്തേയും അങ്ങനെ ചെയ്യും.'

കൃഷ്ണകാന്തൻ അതിനുശേഷം ഒന്നും പറഞ്ഞില്ല. അദ്ദേഹം തന്റെ മരണപത്രത്തെ കീറിക്കളഞ്ഞ്, സ്വത്തിൽ നേർപകുതി ഗോവിന്ദലാലനും, ബാക്കിയുള്ളതിൽ പതിനാറിൽ അഞ്ചോഹരി വിനോദലാലനും, ഓരോഹരിഭാഗം വീതം വിധവയ്ക്കും ശൈലവതിക്കും ഹരലാലനും കൊടുക്കേണ്ടതായി നിശ്ചയിച്ച് വേറെ ഒരു മരണപത്രം എഴുതിവെച്ചു.

ഇതറിഞ്ഞു കോപിച്ച് ഹരലാലൻ കല്ക്കത്താവിലേക്കു പോയി. അവിടെനിന്ന് അയാൾ തന്റെ അച്ഛന് ഇപ്രകാരമൊരു എഴുത്തയച്ചു:—

'ശാസ്ത്രങ്ങളിൽ വിധവാവിവാഹം അനുവദിച്ചിട്ടുണ്ടെന്ന് ഇവിടത്തെ പണ്ഡിതന്മാർ പറയുന്നു. ഞാൻ ഒരു വിധവയെ കല്യാണം കഴിപ്പാൻ നിശ്ചയിച്ചിരിക്കുന്നു. നിങ്ങളുടെ ഇപ്പോഴത്തെ മരണപത്രികയിലെ നിശ്ചയങ്ങളെ ഭേദപ്പെടുത്തി മുതൽ പകുതി എനിക്കു തരത്തക്കവണ്ണം പുതുതായി ഒന്നെഴുതി ഉടനെ രജിസ്റ്റർചെയ്യാമെങ്കിൽ, ഞാൻ എന്റെ ഈ ആലോചനയെ വിട്ടുകളയാം. ഇല്ലാത്തപക്ഷം, ഞാൻ ഉടനെ ഒരു വിധവയെ കല്യാണം കഴിക്കും.'

ഇതു കേട്ടു ഭയപ്പെട്ട്, അവന്റെ അച്ഛൻ, മരണപത്രനിശ്ചയങ്ങളെ മാറ്റി, മുതലിൽ വലിയൊരംശം തനിക്കു തരുമെന്നായിരുന്നു ഹരലാലൻ വിചാരിച്ചത്; പക്ഷേ, അച്ഛനിൽനിന്നു കിട്ടിയ മറുപടി ഈ ആശയെ നശിപ്പിച്ചു. കൃഷ്ണകാന്തന്റെ മറുപടി ഈവിധമായിരുന്നു:—

ക്കിട്ടും പക്ഷെ, ഫലിച്ചില്ല. എന്നു പറഞ്ഞിട്ടും കൃഷ്ണകാന്തന്റെ നിശ്ചയത്തെ ഭേദപ്പെടുത്തുവാൻ വിനോദഘോഷനു സാധിച്ചില്ല.

---

## അദ്ധ്യായം ൨.

ഉച്ചയ്ക്കു ഊണും കഴിഞ്ഞ്, ബ്രഹ്മാനന്ദൻ ഉറങ്ങുവാൻ ഒരുങ്ങുന്ന സമയം, ഹരലാലനെ അവിടെ കണ്ട്, ബ്രഹ്മാനന്ദൻ അത്ഭുതപ്പെട്ടു. ഹരലാൽ അടുത്തു വന്നു ബ്രഹ്മാനന്ദന്റെ കിടക്കയുടെ സമീപം ഇരുന്നു.

ബ്രഹ്മാനന്ദൻ— 'എന്ത് കൊടുങ്കാറ്റാണല്ലോ ഇതു വന്നിരിക്കുന്നത്! എന്താണ് നിങ്ങൾ തിരിച്ചുവന്നത്?'

ഹരൻ— 'ഞാൻ ഇതുവരെ വീട്ടിൽ പോയിട്ടില്ല.'

ബ്രഹ്മ— 'നിങ്ങൾ ഇപ്പോൾ വരുന്ന വഴിയാണോ? കല്ക്കത്തയിൽ നിന്ന് എന്നു വന്നു?'

ഹരൻ— 'ഞാൻ കല്ക്കത്തയിൽനിന്നു വന്നിട്ട് രണ്ടു ദിവസമായി. ഇവിടെ ഒളിച്ചു താമസിക്കുകയാണ്. അച്ഛൻ ഇനി ഒരു പുതിയ മരണപത്രമെഴുതാൻ പോവുകയല്ലേ?'

ബ്രഹ്മ— 'അങ്ങനെ കേൾക്കുന്നു.'

ഹരൻ— 'ഇത് പ്രാവശ്യം എനിക്കൊന്നുമില്ല, അല്ലേ?'

ബ്രഹ്മ— 'കോപംകൊണ്ട് യജമാനൻ അങ്ങനെ പറഞ്ഞു. എന്നാലും ഒടുവിൽ അങ്ങനെ വരില്ല.'

ഹരൻ— 'ഇന്ന് വൈകുന്നേരമല്ലേ എഴുതുവാൻ വെച്ചിരിക്കുന്നത്? എഴുതാൻ നിങ്ങൾതന്നെയല്ലേ?'

ബ്രഹ്മ— 'എഴുതാതിരിപ്പാൻ നിവൃത്തിയുണ്ടോ? യജമാനന്റെ വാക്ക് തള്ളാമോ?'

ഹരൻ— 'നിങ്ങൾക്കു കുറ്റമില്ല. പ്രതിഫലം വല്ലതും കിട്ടണമെന്നുണ്ടോ?'

ബ്രഹ്മ— 'എന്താ, പ്രഹരമാണോ ഉദ്ദേശിക്കുന്നത്? എന്നാൽ ഈ ക്ഷൌരത്തിന്നു ഒരു താങ്ങൽതന്നെയാണ്?'

ഹരൻ— 'അതല്ല, ഞാൻ ആയിരം ഉറുപ്പിക തരാം.'

ബ്രഹ്മ— 'നിങ്ങളുടെ വിധവാവിവാഹത്തിൽനിന്നുണ്ടായ ലാഭമായിരിക്കും.'

ഹരൻ — 'അങ്ങനെതന്നെ.'

ബ്രഹ്മ — 'നിങ്ങൾക്കതിനുള്ള കാലം കഴിഞ്ഞുവല്ലോ.'

ഹരൻ — 'ആട്ടെ, എനിക്കു വേറെ ചില സംഗതികൾ പറയാനുണ്ട്. അതുപറയട്ടെ. ഇതാ, ഇത് ഭദ്രമാക്കി ഇരിക്കട്ടെ.'

ഇപ്രകാരംപറഞ്ഞ് ഹരലാലൻ അഞ്ഞൂറുറുപ്പികയുടെ ഒരു നോട്ട് ബ്രഹ്മാനന്ദന്റെ കയ്യിൽ വെച്ചുകൊടുത്തു.

ബ്രഹ്മാനന്ദൻ ആ നോട്ടു തിരിച്ചും മറിച്ചും നോക്കി; എന്നിട്ട് 'ഇതുകൊണ്ടു ഞാനെന്താണ് ചെയ്യേണ്ടത്?' എന്നു ചോദിച്ചു.

ഹര — 'സൂക്ഷിച്ചുവെക്കുവിൻ. അതിനെ മാററി പാൽക്കാരിക്കും മററും കൊടുക്കാനുള്ളതെല്ലാം കൊടുത്തേക്കു.'

ബ്രഹ്മ — 'പാൽക്കാരിക്കു ഞാനൊന്നും കൊടുക്കാനില്ലല്ലോ. എന്നെക്കൊണ്ട് നിങ്ങൾക്കാവശ്യമെന്താണെന്നു പറയൂ.'

ഹര — 'രണ്ടു തൂവൽ ചെത്തി തയ്യാറാക്കി വെക്കു. രണ്ടും ഒരുപോലെ ഇരിക്കണം.'

ബ്രഹ്മ — 'നല്ലത് — എന്നിട്ട് —' അങ്ങനെ ഓരോന്നു പറയുന്നതോടുകൂടി, ബ്രഹ്മാനന്ദൻ രണ്ടു തൂവലുകളെടുത്ത് ഒരുപോലെ ചെത്തി വെടിപ്പാക്കി. പിന്നെ അവരണ്ടും ഒരുപോലെ എഴുതുന്നില്ലേ എന്നും എഴുതിനോക്കി തിട്ടപ്പെടുത്തി.

ഹര — 'ഇതിലൊന്നു പെട്ടിയിൽ വെക്കു. അതു മരണപത്രമെഴുതുവാൻ ഉപയോഗിക്കു. മറേറതുകൊണ്ട് ഇപ്പോൾ വല്ലതും എഴുതു. നല്ല മഷിയില്ലേ?'

ബ്രഹ്മ — 'ബുദ്ധിമുട്ടി ഞാൻ ഇവയെല്ലാം കെട്ടിക്കൊണ്ടുപോരേണമെന്നുണ്ടോ? നിങ്ങളുടെ നാട്ടിൽ പേനയും മഷിയും ഇല്ലേ?'

ഹര — 'ഞാനൊരുദ്ദേശം കരുതീട്ടാണ്. ഇല്ലെങ്കിൽ, നിങ്ങൾക്കു ഞാനെന്തിനു പണം തരുന്നു?'

ബ്രഹ്മ — 'ഞാനും അതാലോചിച്ചു.'

ഹര — 'കൊള്ളാം, നിങ്ങൾ നിങ്ങളുടെ സ്വന്തം തൂവലും മഷിയും കൊണ്ടുചെല്ലുന്നതു കണ്ട്, അവർ ആശ്ചര്യപ്പെടുമായിരിക്കും. അങ്ങനെയാണെങ്കിൽ, ആപ്പീസ്സു തൂവലും മഷിയും അത്ര നല്ലതല്ലെന്നു പറഞ്ഞേക്കു.'

ബ്രഹ്മ — 'വേണമെങ്കിൽ പേനയേയും മഷിയേയും സംബന്ധിച്ചതാണെന്നും കാരണം പറഞ്ഞേക്കാം.'

ഹര— 'അതൊന്നും വേണമെന്നില്ല. ഇനി കാൎയ്യം പറയാം.'

ഹരലാലൻ, ഒരുപായ സാധാരണ കടലാസ്സെടുത്ത് ബ്രഹ്മാനന്ദന്റെ കയ്യിൽ കൊടുത്ത സമയം, 'എന്ത്, ഇതു സൎക്കാരകടലാസ്സാണല്ലോ.' എന്നു ബ്രഹ്മാനന്ദൻ പറഞ്ഞു.

ഹര— 'സൎക്കാരകടലാസ്സല്ല. അതു വക്കീലന്മാർ ഉപയോഗിക്കുന്ന കടലാസ്സാണ്. അച്ഛൻ മരണപത്രമെഴുതുന്നത് ഈ തരം കടലാസ്സിലാണെന്ന് എനിക്കറിയാം. അതാണ് ഈ തരത്തിൽ തന്നെ കുറച്ചുകടലാസ്സു ഞാൻ കൊണ്ടുവന്നത്. ഈ കടലാസ്സിൽ ഈ മഷികൊണ്ട് ഞാൻ പറഞ്ഞുതരുന്നതിനെ എഴുതുക.'

ബ്രഹ്മാനന്ദൻ അപ്രകാരം എഴുതുവാൻ ആരംഭിച്ചു. ഹരലാലൻ പറഞ്ഞുകൊടുത്ത് എഴുതിച്ചത് ഒരു മരണപത്രമായിരുന്നു. അതിലെ സാരം ഇതായിരുന്നു: 'ഇത് കൃഷ്ണകാന്തന്റെ ഒടുക്കത്തെ മരണപത്രമാണ്. അദ്ദേഹത്തിന്റെ പേരിലുള്ള സകല സ്വത്തുക്കളും, അദ്ദേഹത്തിന്റെ മരണശേഷം, താഴെ പറയുംപ്രകാരം വിഭാഗിക്കേണ്ടതാണ്: വിനോദലാലനു പതിനാറിൽ മൂന്നംശം; ഗോവിന്ദലാലനും വിധവയ്ക്കും ശൈലവതിക്കും ഹരലാലന്റെ പുത്രനും അറുപത്തുനാലിൽ ഓരോ അംശം. സീമന്തപുത്രനായ ഹരലാലനു ബാക്കിയുള്ള മുക്കാൽഭാഗം?'

എഴുതിത്തീൎന്ന സമയം, ബ്രഹ്മാനന്ദൻ ഇങ്ങനെ ചോദിച്ചു: 'മരണപത്രം എഴുതിക്കഴിഞ്ഞു. കയ്യൊപ്പിടുന്നതാരാണ്?'

'ഞാനൊപ്പിടും.' എന്നു പറഞ്ഞ് ഹരലാലൻ കൃഷ്ണകാന്തന്റെയും നാലു സാക്ഷികളുടേയും പേരുകൾ എഴുതി.

ബ്രഹ്മ— 'ഇതൊരു ഒന്നാന്തരം കള്ളാധാരംതന്നെ.'

ഹര— 'ഇതാണ് ശരിയായ മരണപത്രം. ഇന്നുരാത്രി എഴുതാൻ വെച്ചിട്ടുള്ളതാണ് കള്ളവായിട്ടുള്ളത്.'

ബ്രഹ്മ— 'അതെങ്ങനെയാണ്?'

ഹര— നിങ്ങൾ, മരണപത്രം എഴുതാൻപോകുമ്പോൾ, ഇതിനെ നിങ്ങളുടെ വലിയ കുപ്പായക്കീശയിലിട്ടുകൊണ്ടുപോകണം. അവിടെച്ചെന്നിട്ട്, അവർ പറഞ്ഞുതരുന്നതെല്ലാം നിങ്ങൾ ഈ പേനായും മഷിയും കൊണ്ടുതന്നെ എഴുതണം. കടലാസ്സ്, പേന, മഷി, എഴുത്തുകാരൻ ഇവയെല്ലാം ഒന്നായിരുന്നാൽ, രണ്ടുമരണപത്രങ്ങളും കാഴ്ചയിൽ ഒന്നുപോലെ തോന്നുമല്ലോ. പിന്നെ, എഴുത്തുകഴിഞ്ഞു വായിച്ചുകേൾപ്പിച്ച് ഒപ്പും ഇടുവിച്ചശേഷം, നിങ്ങൾ നിങ്ങളുടെ ഒപ്പിടേണ്ടതിന്നായി തിരിഞ്ഞുനിന്നാളു. അ

പ്പോഴും മരണപത്രങ്ങളും മാറുവാൻ അവകാശം കിട്ടും. നിങ്ങൾ ഈ മരണപത്രത്തെ യജമാനനു കൊടുത്ത് അദ്ദേഹം എഴുതിച്ചതിനെ എനിക്കു കൊണ്ടുവന്നു തരണം.'

ബ്രഹ്മാനന്ദനു വലിയ വിചാരമായി. 'ഞാൻ വല്ലതും പറഞ്ഞിട്ടു കാൎയ്യമെന്താണ്? ഇതു നല്ലൊരു കളവും സൂത്രവും കൂട്ടിയിണക്കിയതാണെന്നുള്ളതിനു സംശയമില്ല.'

ഹര— 'എന്താ നിങ്ങളിത്ര ആലോചിക്കുന്നത്?'

ബ്രഹ്മ— 'എനിക്കതു ചെയ്താൽകൊള്ളാമെന്നുണ്ട്; പക്ഷേ വളരെ ഭയം തോന്നുന്നു. നിങ്ങളുടെ പണം നിങ്ങൾതന്നെ എടുത്തോളൂ. കള്ളാധാരകാൎയ്യത്തിൽ ഏൎപ്പെടുവാൻ എനിക്കു കഴികയില്ല.'

'എന്നാൽ പണം തിരിച്ചുതന്നേക്കു.' എന്നു പറഞ്ഞ് ഹരലാലൻ കൈനീട്ടി കാണിച്ചു. ബ്രഹ്മാനന്ദൻ നോട്ടു മടക്കിക്കൊടുത്തു. നോട്ടു കയ്യിൽ പിടിച്ചുകൊണ്ട് ഹരലാലൻ നടന്നുതുടങ്ങി. അപ്പോൾ ബ്രഹ്മാനന്ദൻ അയാളെ തിരികെ വിളിച്ച്, 'എന്ത്! ഇത്ര വേഗം പോകയാണോ?' എന്നു ചോദിച്ചു.

ഹര— (തിരിച്ചുവന്ന്) 'ആയില്ല.'

ബ്രഹ്മ— 'നിങ്ങൾ ഇപ്പോൾ അഞ്ഞൂറുറുപ്പിക തന്നു. ഇനി എന്തു തരും?'

ഹര— 'നിങ്ങൾ മറെറ മരണപത്രം എനിക്കു കൊണ്ടുവന്നു തരുമ്പോൾ ഒരഞ്ഞൂറുംകൂടി.'

ബ്രഹ്മ— 'അഞ്ഞൂറ്—ഉറുപ്പിക! അതെനിക്കു കൈവിടാൻ തരമില്ല.'

ഹര— 'സമ്മതിച്ചോ?'

ബ്രഹ്മ— 'സമ്മതിക്കാതെ നിവൃത്തി എന്ത്? പക്ഷേ, ആ മരണപത്രം മാറുന്നതെങ്ങനെയാണ്? നിശ്ചയമായും അവർ എന്റെ കളവു കണ്ടുപിടിക്കും?'

ഹര— 'എന്തിനാണ് അവർ അതു കാണുന്നത്? നിങ്ങളുടെ മുമ്പിൽവെച്ചു ഞാൻ അതിനെ മാററിത്തരാം. അതു നിങ്ങൾ മനസ്സിലാക്കുമോ എന്നു നോക്കിക്കൊള്ളൂ.'

ഹരലാലനു മറെറാന്നിലും പാണ്ഡിത്യമില്ലായിരുന്നു എങ്കിലും, ചെപ്പടിവിദ്യയിൽ കുറെ സാമൎത്ഥ്യമുണ്ടായിരുന്നു എന്നുള്ളതിനു സംശയമില്ല. അയാൾ ആ മരണപത്രത്തെ കുപ്പായക്കീശയിലിട്ടു വേറെ ഒരു പായ കടലാസ്സെടുത്ത് അതിൽ എഴുതിത്തുടങ്ങി. അതിനിടയിൽ കുപ്പായക്കീശയിലുണ്ടായിരുന്ന കടലാസ്സു ഹരലാലന്റെ ക

ച്ചിലും കയ്യിലുണ്ടായിരുന്നത് കീശയിലും ആക്കിയതെങ്ങിനെയെന്നു മനസ്സിലാക്കുവാൻ ബ്രഹ്മാനന്ദനു സാധിച്ചില്ല. അയാൾ ഹരപാലന്റെ സാമൎത്ഥ്യത്തെപ്പറ്റി വളരെ പ്രശംസിച്ചു. 'അതിന്റെ സൂത്രം ഞാൻ നിങ്ങൾക്കു മനസ്സിലാക്കിത്തരാം'. എന്നു പറഞ്ഞ്, ഹരപാലൻ ബ്രഹ്മാനന്ദനെ ആ വിദ്യ പഠിപ്പിച്ചു തുടങ്ങി. പഠിപ്പിക്കുവാൻ കുറച്ചു സമയം വേണ്ടിവന്നു. എന്നിട്ട്, 'ഞാനിതാ പോണു. ഇരുട്ടിയാൽ ബാക്കി പണവുമായി ഞാൻ വരാം.' എന്നു പറഞ്ഞു ഹരപാലൻ പോയി.

ഹരപാലൻ പോയതോടുകൂടി, ബ്രഹ്മാനന്ദനു പേടി കൂടിത്തുടങ്ങി. താൻ ചെയ്യാൻ പോകുന്നതു നിയമപ്രകാരം ശിക്ഷിക്കപ്പെടുവാൻ പാത്രമാകുന്ന ഒരു കുറ്റമാണ് എന്നു ബോധം അയാൾക്കു വീണ്ടും ഉണ്ടായി. എന്നാൽ എന്തിനാണ് അതു ചെയ്യുന്നത്? ഇല്ലെങ്കിൽ, പണം കിട്ടുമോ? കിട്ടിയതു മടക്കിക്കൊടുക്കയും വേണ്ടിവരില്ലേ? ബ്രഹ്മാനന്ദനു അതിന്നു ഉറക്കം വന്നില്ല. അതിമ്മേ...

---

## അദ്ധ്യായം ൪.

ആസ്വദിച്ചതിനുശേഷം, ബ്രഹ്മാനന്ദൻ മരണപത്രം എഴുതിക്കഴിഞ്ഞു മടങ്ങിവന്നു. ഹരപാലൻ ബ്രഹ്മാനന്ദനെ കാത്തിരിക്കുന്നുണ്ടായിരുന്നു.

ഹരൻ—'എന്തൊക്കെയുണ്ട്?'

ബ്രഹ്മാനന്ദൻ കവിതയിൽ വളരെ ഭ്രമമുള്ളവനായിരുന്നു. ഞെരുങ്ങിപ്പൊറുപ്പിച്ച ഒരു പുഞ്ചിരിയോടുകൂടി, അയാൾ ഈ വിധം മറുപടി പറഞ്ഞു:

'മാനത്തെഴുന്ന മതിബിംബമതോ പിടിപ്പാൻ
ഞാനെൻ കരങ്ങളുയരത്തിലുയർത്തിനോക്കി
നൂനം കരാംഗുലി മുനകളിടിച്ചു മുള്ള-
റ്റേനം മെലിച്ചു, ചൊവ്വല്ല മുറിഞ്ഞു സൎവ്വം.'

ഹരൻ—'അതു ചെയ്യാൻ നിങ്ങൾക്കു സാധിച്ചില്ലേ?'

ബ്രഹ്മ—'വളരെ ബുദ്ധിമുട്ടുകൾ നേരിട്ടു.'

ഹരൻ—'എന്നിട്ടും നിങ്ങൾക്കു സാധിച്ചില്ലേ?'

ബ്രഹ്മ—'ഇല്ല, എനിക്കു സാധിച്ചില്ല. നിങ്ങളുടെ കള്ളാധാരവും പണവും ഇതാ നിങ്ങൾ തന്നെ എടുത്തോളൂ!' എന്നു പറഞ്ഞ്, ബ്രഹ്മാനന്ദൻ പെട്ടിയിൽ നിന്ന് ഒരു ആയിരം ഉറുപ്പികയുടെ നോട്ടും ആധാരവും എടുത്തു ഹരലാലന്റെ കയ്യിൽ കൊടുത്തു. ഹരലാലന്റെ കണ്ണുകൾ തീപോലെ ജ്വലിച്ചു; കോപംകൊണ്ടും വ്യസനംകൊണ്ടും ചുണ്ടുകൾ വിറച്ചു. 'വിഡ്ഢി! കാശിനു കൊള്ളാത്തവൻ! എന്ത്, ഒരു പെണ്ണിനും കൂടി ചെയ്യാവുന്നത് നിന്നെക്കൊണ്ടു സാധിച്ചില്ല! ഞാൻ പോണു, ഇതിനെപ്പററി ഒരു ശബ്ദം പുറത്തായെങ്കിൽ, അന്നു നിന്റെ ജീവൻ പോകും. കേട്ടോ!' എന്നു ഹരലാലൻ ബ്രഹ്മാനന്ദനോടു പറഞ്ഞു.

ബ്രഹ്മ— 'അതിനെപ്പററി വിചാരപ്പെടേണ്ട, ഞാനിതു പുറത്തു പറകയില്ല.'

ഹരലാലൻ അവിടെ നിന്നു ബ്രഹ്മാനന്ദന്റെ അടുക്കളയിലേക്കാണ് പോയത്. ആ വീട്ടിലെ കുട്ടിയെന്നപോലെ, അയാൾക്ക് അവിടെ എവിടെയും കടന്നു ചെല്ലുന്നതിനു തടസ്ഥം ഉണ്ടായിരുന്നില്ല. അടുക്കളയിൽ ബ്രഹ്മാനന്ദന്റെ മരുമകൾ, രോഹിണി, വെക്കുന്നുണ്ടായിരുന്നു.

ഈ രോഹിണിയെക്കൊണ്ട് പല കാര്യങ്ങളും സാധിപ്പാനുണ്ട്; ആ കാരണം, അവളുടെ ആകൃതിയേയും പ്രകൃതിയേയും കുറിച്ച് നമുക്കു ചിലതെല്ലാം അറിയാതെ തരമില്ല. പക്ഷെ, ഇക്കാലത്തു സൌന്ദര്യത്തെക്കുറിച്ചുള്ള വർണ്ണന കുറെ ആഭാസമായിട്ടാണ് കരുതിവരുന്നത്. പിന്നെ, ഇപ്പോൾ വെളിപ്പെട്ടിരിക്കുന്ന നിയമങ്ങൾ കാരണം, അവനവന്റെയല്ലാതെ അന്യന്മാരുടെ സ്വഭാവത്തെപ്പററിയുള്ള ഗുണദോഷനിരൂപണം ഒരു സമയം കോടതിയിലായിരിക്കും അവസാനിക്കുന്നത്. അതിനാൽ, ആകപ്പാടെ, രോഹിണി, ശരല്ക്കാലത്തിലെ പൂർണ്ണചന്ദ്രനെപ്പോലെ, ഒരു മധുരാകൃതിയോടുകൂടിയ തരുണിയായിരുന്നു എന്നു ചുരുക്കത്തിൽ പറഞ്ഞിരിക്കാം. അവൾ വളരെ ചെറുപ്പത്തിൽ തന്നെ ഒരു വിധവയായി എങ്കിലും, അവളുടെ ഉടുപ്പും നടപ്പും ഒരു വിധവയ്ക്കു ചേർന്നതല്ലായിരുന്നു. അവൾ കരയുള്ള നല്ല വസ്ത്രം ഉടുത്തിരുന്നു എന്നു തന്നെയല്ല, കൈകളിൽ വളകളും ഇട്ടിരുന്നു. അവൾ മുറുക്കുകയും കൂടി ചെയ്തിരുന്നോ എന്ന് എനിക്കു സംശയമുണ്ട്. പാചകവിദ്യയിൽ അവൾ ദ്രൌപദിക്കു തുല്യയായിരുന്നു. പലഹാരങ്ങളും കറികളും ഉണ്ടാക്കുന്നതിൽ അവൾ

ക്കുള്ള കൈക്കുണ്ണ്യം ഇന്നതെന്നു പറഞ്ഞുകൂട. അതിലും വിശേഷിച്ച്, നിലത്തു കോലമണിയുന്നതിലും വിശേഷമായ പൂമാലകൾ കെട്ടുന്നതിലും തുന്നൽപ്പണിയിലും അവൾ അദ്വിതീയയായിരുന്നു. ആ ഗ്രാമത്തിൽ കല്യാണങ്ങൾക്ക് കുട്ടികളെയും പെണ്ണുങ്ങളെയും ഭംഗിയായി ചമയിക്കുന്നതിന്നു രോഹിണിയെപ്പോലെ മററാൎക്കും സാമൎത്ഥ്യമുണ്ടായിരുന്നില്ല. രോഹിണിക്ക് അടുത്ത ബന്ധുക്കളാരും ഇല്ലാതിരുന്നതുകൊണ്ട്, അവൾ ബ്രഹ്മാനന്ദനൊന്നിച്ചു താമസിച്ചുവന്നു.

രോഹിണി, അടുക്കളയിൽ ഒരു പാത്രത്തിൽ കിടന്നിരുന്ന പയറ് ഒരു കോൽകൊണ്ട് ഇളക്കുകയായിരുന്നു. അല്പം ദൂരത്തായി കൈകാലുകൾ പരത്തി ഒരു പൂച്ചയും കിടന്നിരുന്നു. കടാക്ഷവിക്ഷേപങ്ങളെക്കൊണ്ട് പുരുഷന്മാരെക്കൂടി വശീകരിക്കാമോ എന്നു പരീക്ഷിക്കാനെന്നപോലെ, രോഹിണി ഇടയ്ക്കിടെ ആ പൂച്ചയുടെ നേൎക്കു മനോഹരമായ ഓരോ നോട്ടം നോക്കിയിരുന്നു. ഈ കടാക്ഷങ്ങൾ വെറുതെ ചെയ്യുന്നതല്ല, തിന്നാനുള്ള ക്ഷണമാണെന്ന ഭാവത്തിൽ പൂച്ച സാവധാനത്തിൽ അടുത്തടുത്തു ചെല്ലുന്ന സമയത്താണ് ഹരലാലൻ ഉറക്കെ ചവിട്ടിക്കൊണ്ട് അകത്തു കടന്നുചെന്നത്. പൂച്ച ഭയപ്പെട്ട്, തീറ്റ ഉപേക്ഷിച്ച് ഓടിപ്പോയി. രോഹിണി ഇളക്കിക്കൊണ്ടിരുന്ന കോൽ പാത്രത്തിൽ തന്നെ ഇട്ട്, കൈ തുടച്ച്, പുടവയുടെ അററം കൊണ്ട് തല മൂടി തിരിഞ്ഞുനിന്ന്, 'എപ്പോഴാണ് നിങ്ങൾ വന്നത്?' എന്ന് അല്പം സംഭ്രമത്തോടുകൂടി ഹരലാലനോടു ചോദിച്ചു.

ഹരൻ—'ഇന്നലെ. എനിക്ക നിന്നോടൊരു കാൎയ്യം പറവാനുണ്ട്.'

രോഹിണി സന്തോഷംകൊണ്ടു പുളകാങ്കിതയായി: 'ഇന്നു നിങ്ങൾക്ക് ഊണിവിടെയല്ലേ? നിങ്ങൾക്ക പ്രത്യേകമായി കുറച്ചു നല്ലരിയെടുത്ത് ഞാൻ അടുപ്പത്തിടട്ടെ?' എന്നു ചോദിച്ചു.

ഹരൻ— 'ഓ, ഹോ, നിന്റെ ഇഷ്ടംപോലെ ചെയ്യാം. എന്നാൽ അതിന്നായി ബുദ്ധിമുട്ടേണ്ട. ഒരു ദിവസം നിനക്കൊരു അപകടം പററിയതോൎക്കുന്നുണ്ടോ?

രോഹിണി ഒന്നും പറയാതെ അധോമുഖിയായി നിന്നു. ഹരലാലൻ പിന്നെയും ഇങ്ങനെ പറഞ്ഞു: 'അന്നൊരു ദിവസം ആ തീൎത്ഥവാസികളോടൊന്നിച്ച് ഗംഗാസ്നാനത്തിന്നു പോകുന്ന വഴിക്ക്, നീ അവരിൽ നിന്നു വളരെ പുറകിലായില്ലേ? നീയതോൎക്കുന്നുണ്ടോ?'

രോഹിണി കൈ രണ്ടും കൂട്ടിപ്പിടിച്ച് നിലത്തു നോക്കിക്കൊണ്ട്, 'ഞാൻ ഓൎക്കുന്നുണ്ട്.' എന്നു പറഞ്ഞു.

ഹരൻ—'വഴിതെററി ഒരു മൈതാനത്തിൽ ചെന്നു ചേൎന്നതൊ?'

രോഹിണി—'അതെ.'

ഹരൻ—'രാത്രിയായപ്പോഴും നീ അവിടെ തനിച്ചായിരുന്നു. ഒരു കൂട്ടം കള്ളന്മാരും വന്നു നിന്നെ വളഞ്ഞു. അതും ഓൎമ്മയുണ്ടൊ?'

രോഹിണി—'ഇന്നലെ കഴിഞ്ഞപോലെ ഞാനതെല്ലാം ഓൎക്കുന്നുണ്ട്.'

ഹരൻ—'ആ സമയത്തു നിന്നെ രക്ഷിച്ചതാരായിരുന്നു?'

രോഹിണി—'നിങ്ങളാണ്. നിങ്ങൾ കുതിരപ്പുറത്തു കയറി ആ മൈതാനത്തിൽകൂടി എവിടേക്കൊ പോകയായിരുന്നു.'

ഹരൻ—'എന്റെ അനുജന്റെ ഭാൎയ്യവീട്ടിലേക്ക്.'

രോഹിണി—'നിങ്ങൾ എന്റെ ഉപകാരസ്മരണികനു്, എന്നെ അതിൽ നിന്നു രക്ഷിച്ചു്, ഒരു പല്ലക്കിൽ കയററി എന്റെ വീട്ടിലേക്കയച്ചുകയുണ്ടായി. ഞാനത് എങ്ങനെ മറക്കും? അതിനു പ്രത്യുപകാരം ചെയ്വാൻ മരിക്കുംവരെ എനിക്കു സാധിക്കുകയില്ല.'

ഹരൻ—'നിനക്കതു ചെയ്വാൻ ഇന്നു സാധിക്കും. അതിന്നും പുറമെ, നിനക്കു എന്റെ അനുഗ്രഹവും സമ്പാദിക്കാം. നീ അതു ചെയ്യുമൊ?'

രോഹിണി—'എന്തു വേണമെന്നാണു് നിങ്ങൾ പറയുന്നതു്? നിങ്ങളെ സഹായിപ്പാൻ ഞാൻ എന്റെ ജീവനെക്കൂടി കളയാമല്ലൊ.'

ഹരൻ—'ചെയ്യാമെങ്കിലും ഇല്ലെങ്കിലും, ഒരാളോടും നീ അതിനെ പറഞ്ഞു പോകരുതു്. ഞാൻ നിന്നോടു പറയുവാൻ പോകുന്ന സംഗതി നീ ഒഴിച്ചു മറ്റാരു ജീവിയും അറിയാനിടയാകരുതു്.'

രോഹിണി—'എന്റെ ജീവനുള്ള കാലത്തോളം അതുണ്ടാകയില്ല.'

ഹരൻ—'സത്യം ചെയ്യു.'

രോഹിണി അങ്ങനെ ചെയ്തു.

പിന്നെ, ഹരലാലൻ, ആ ഒസ്സ്യത്താധാരത്തിന്റെയും കള്ളാധാരത്തിന്റെയും വിവരം പറഞ്ഞു്, ഒടുവിൽ, 'നീ ആ ഒസ്സ്യത്താധാരം മോഷ്ടിച്ചിട്ടതു് ഈ കള്ളാധാരം അതിന്റെ സ്ഥാനത്തു വെക്കേണം. ഞങ്ങളുടെ വീട്ടിൽ എല്ലാ സ്ഥലത്തും നിനക്കു സ്വാതന്ത്ര്യത്തോടെ പെരുമാറാമല്ലൊ നീ മിടുക്കത്തിയാണു്, അതുകൊണ്ടു് എളുപ്പത്തിൽ നിനക്കതു ചെയ്വാനും കഴിയും. എനിക്കു വേണ്ടി നീ ഇങ്ങനെ ചെയ്യാമൊ?' എന്നു ചോദിച്ചു.

രോഹിണി ഞെട്ടി വിറച്ചു. 'കളവോ! എന്നെ കഷണം കഷണമാക്കി നുറുക്കുന്നതായാലും, ഞാനതു ചെയ്കയില്ല.'

ഹരൻ— 'പെണ്ണുങ്ങളെല്ലാമിങ്ങനെതന്നെ കാര്യത്തിനു കൊള്ളാത്തവർ! ശൌര്യമെല്ലാം വായിൽ നാക്കിന്മേലാണുള്ളത്. ഈ ജന്മം നീ എന്റെ കടം വീട്ടുകയില്ലെന്ന് എനിക്കിപ്പോൾ അറിയാറായി.'

രോഹിണി—'ഇതൊഴിച്ച് എന്തെങ്കിലും ഞാൻ നിങ്ങൾക്കു വേണ്ടി ചെയ്തുതരാം. എന്റെ ജീവനെ ഉപേക്ഷിക്കാനും കൂടി ഞാൻ തയ്യാറാണ്. എന്നാൽ അപ്രകാരമുള്ള വിശ്വാസവഞ്ചന ചെയ്യാൻ എനിക്കു കഴികയില്ല.'

ഹരലാലൻ, രോഹിണിയെ അതിലേക്കുദ്യോഗിപ്പിക്കുന്നതസാദ്ധ്യമെന്നു കണ്ട്, 'നിനക്കു സന്തോഷമായി ഈ പണം മുമ്പിൽക്കൂട്ടി നീ എടുത്തോളു.' എന്നു പറഞ്ഞ്, ആയിരം ഉറുപ്പികയുടെ ഒരു നോട്ട് അവളുടെ കയ്യിൽ വെച്ചുകൊടുത്തു.

രോഹിണി ആ പണം സ്വീകരിച്ചില്ല. 'ഞാൻ പണത്തിനു വേണ്ടി പറഞ്ഞതല്ല. നിങ്ങൾ നിങ്ങളുടെ അച്ഛന്റെ മുതലൊക്കെ എനിക്കു തരുന്നതായാലും എനിക്കതു ചെയ്വാൻ പാടില്ല. അതിനു വിരോധമില്ലെങ്കിൽ, നിങ്ങൾക്കു വേണ്ടി വെറുതെ ഞാനതു ചെയ്യുമായിരുന്നു.' എന്നവൾ പറഞ്ഞു.

ഹരലാലൻ ഒന്നു ദീർഘമായി നിശ്വസിച്ചു. 'രോഹിണി, നീ എന്റെ ഗുണകാംക്ഷിണിയാണെന്നു ഞാൻ വിചാരിച്ചു. അന്യന്മാരെ സ്വന്തം ആളുകളായി വിചാരിപ്പാൻ തരമില്ലല്ലോ. എന്റെ ഭാര്യ ജീവിച്ചിരിപ്പുണ്ടായിരുന്നു എങ്കിൽ, നിന്നെ ഉപദ്രവിക്കാൻ ഞാൻ വരികയില്ലായിരുന്നു; അവൾ അതെനിക്കായി ചെയ്തുതരുമായിരുന്നു.'

രോഹിണി ചിരിച്ചു.

ഹരൻ— 'നീ ചിരിക്കുന്നതെന്താണ്?'

രോഹിണി— 'നിങ്ങളുടെ ഭാര്യയെപ്പറ്റി പറഞ്ഞപ്പോൾ, എനിക്കു വിധവാവിവാഹസംഗതി ഓർമ്മവന്നു. നിങ്ങൾ ഒരു വിധവയെ കല്യാണം കഴിക്കാൻ പോകയാണ്, അല്ലേ?'

ഹരൻ—'എനിക്കങ്ങനെ ചെയ്യാൽ കൊള്ളാമെന്നുണ്ട്; പക്ഷേ, എന്റെ ഇഷ്ടംപോലെ ഒരു വിധവയെ എനിക്കെവിടെ കിട്ടും?'

രോഹിണി— 'ഒരു വിധവയേയോ കല്യാണം കഴിച്ചിട്ടുള്ള ഒരു സ്ത്രീയേയോ— ഒരു വിധവയേയോ ഒരു കന്യകയേയോ എന്നാണ്

ഞാൻ ഉദ്ദേശിച്ചത്— കല്യാണം കഴിച്ചു സുഖമായിരുന്നാൽ കൊള്ളാം. ഞങ്ങൾക്കെല്ലാവർക്കും അതു വളരെ സന്തോഷമാണ്.'

ഹരൻ—'നോക്കൂ, രോഹിണി, വിധവാവിവാഹത്തിനു വിരോധമില്ലെന്നു ശാസ്ത്രങ്ങളിൽ പറയുന്നുണ്ട്.'

രോഹിണി—'ഇയ്യിടെ ജനങ്ങൾ അങ്ങനെ പറയുന്നുണ്ട്.'

ഹരൻ—'നിനക്കും, വേണമെങ്കിൽ, കല്യാണം കഴിക്കാം. എന്തുകൊണ്ടു ചെയ്യുന്നില്ല?'

രോഹിണി വസ്ത്രംകൊണ്ടു തല നല്ലവണ്ണം മൂടി തിരിഞ്ഞുനിന്നു.

ഹരൻ—'നമ്മളെല്ലാം ഒരു ഗ്രാമക്കാരാണല്ലൊ. വിവാഹത്തെ വിരോധിക്കത്തക്ക ബന്ധുത്വവും നമ്മൾ തമ്മിൽ ഇല്ല.'

ഇതു കൂടി കേട്ട സമയം, രോഹിണി വസ്ത്രം വലിച്ചു മുഖം മൂടി, പയറു വീണ്ടും ഇളക്കിത്തുടങ്ങി.

ഈ പ്രവൃത്തി കണ്ട് നിരാശനായി ഹരലാലൻ പുറപ്പെട്ടു. അയാൾ വാതുക്കൽ എത്തിയ സമയം, രോഹിണി ഇങ്ങനെ വിളിച്ചു പറഞ്ഞു. 'ആ കടലാസ്സിവിടെ വെച്ചിട്ടു പൊയ്ക്കൊള്ളൂ. എന്നെക്കൊണ്ടാവുന്നതു ഞാൻ ചെയ്യാം.'

ഇതുകേട്ട്, സന്തോഷസാഗരത്തിൽ മുങ്ങിപ്പൊങ്ങിയ ഹരലാലൻ ആ കള്ളാധാരവും നോട്ടുകളും രോഹിണിയുടെ അടുക്കൽ വെച്ചു. 'നോട്ടു വേണ്ട, ആധാരം മാത്രം മതി.' എന്നവൾ വിളിച്ചു പറഞ്ഞു.

അതു കേട്ട്, ഹരലാലൻ ആധാരം അവിടെ വെച്ച്, നോട്ടെടുത്തുംപോയി.

---

## അദ്ധ്യായം ൪.

അന്നു രാത്രി, ഏകദേശം എട്ടുമണി സമയത്ത്, കൃഷ്ണകാന്തൻ, അദ്ദേഹത്തിന്റെ ശയ്യാഗൃഹത്തിൽ കിടക്കയിലിരുന്ന്, ലഹരിദ്രവ്യങ്ങളിൽ വെച്ച് ഏററവും ശക്തിയുള്ള കഞ്ചാവു വലിച്ചു പരമാനന്ദനായി ആടിക്കൊണ്ടിരുന്നു. ഈ ആട്ടത്തിനിടയിൽ, തന്റെ മരണപത്രം ഒരു പുണ്യാധാരമായി തീർന്നതായും, പുണ്യാവകാശത്തെ ഭുജിക്കുവാൻ വെച്ചിരിക്കുന്നതായും, തന്റെ സ്വത്തെല്ലാം ഹരലാ

ടൻ മൂന്നുകാൎയ്യങ്ങളാണിപ്പൊൾ വാങ്ങിയതായും, അദ്ദേഹത്തിന്നു തോന്നി. അപ്പോഴെല്ലാം മരണപത്രം ഒരു ദാനാധാരമല്ലെന്നും ഒരു വെറും കടശ്ശീട്ടാണെന്നും അദ്ദേഹത്തിനോടു് ആരോ പറഞ്ഞുവെന്നു കൃഷ്ണകാന്തൻ വിചാരിച്ചു. ഉടനെ, സകല ദേവന്മാരുടേയും രാജാവും ബ്രഹ്മാവിന്റെ പുത്രനുമായ വിഷ്ണു ഒരു പാത്രം കഞ്ചാവു ശ്രീമഹാദേവനോടു കടം വാങ്ങി എന്നും, അതിനു പകരം ഒരു ശീട്ടെഴുതി ക്കൊടുത്തു എന്നും, ഇഹലോകത്തിങ്കൽ സ്ഥാപിച്ചും കഷ്ടാലും കൊടുപ്പാനുള്ള നിശ്ചയങ്ങളോടുകൂടി ഒരു പണയം കൊടുത്തുവെന്നും അദ്ദേഹത്തിന്റെ മനസ്സിൽ തോന്നി. കഞ്ചാവിന്റെ ലഹരി നിമിത്തം മഹാദേവൻ പണയം എടവാടിനു വസ്തു എഴുപ്പാൻ മറന്നുവത്രെ. അസംബന്ധങ്ങളായ ഈ വക വിചാരങ്ങളോരോന്നു കൃഷ്ണകാന്തന്റെ ഉള്ളിൽ ഉണ്ടായിക്കൊണ്ടിരുന്ന സമയത്താണു്, രോഹിണി പതുക്കെ അകത്തു കടന്നുവന്നു്, 'വലിയച്ഛാ! എന്താ ഉറങ്ങുകയാണോ?' എന്നു ചോദിച്ചതു്. രോഹിണി കൃഷ്ണകാന്തനെ, ബഹുമാനസൂചകമായി, ഈ വിധമാണു് വിളിച്ചുവന്നതു്.

കൃഷ്ണകാന്തൻ ഞെട്ടിക്കൊണ്ടുതന്നെ, 'ആരാണതു്? നന്ദിയോ? എടവാടു ഉടനെ തീൎക്കണമെന്നു നിന്റെ യജമാനനോടു പോയി പറ?' എന്നു മറുപടിയും കൊടുത്തു.

പതിവുപോലെ, കൃഷ്ണകാന്തൻ കഞ്ചാവിന്റെ മത്തുകൊണ്ടിരിക്കയാണെന്നു രോഹിണിക്കു മനസ്സിലായി. അവൾ ചിരിച്ചുകൊണ്ടു് 'ആരാണു് നന്ദി?' എന്നു ചോദിച്ചു.

കൃഷ്ണകാന്തൻ തല ഉയൎത്താതെതന്നെ, 'ഞാൻപറഞ്ഞതു ശരി തന്നെയാണു്. നന്ദി ആ വൃന്ദാവനത്തിലെ ആ പാൽക്കാരിയുടെ വെണ്ണ മുഴുവൻ തിന്നുതീൎത്തു. ഇതുവരെ അതു തിരിയെ കൊടുത്തിട്ടില്ല.' എന്നു പറഞ്ഞു.

രോഹിണി അപ്പോൾ പൊട്ടിച്ചിരിച്ചതു കാരണം, കൃഷ്ണകാന്തൻ ഒന്നു ഞെട്ടിപ്പോയി. അയാൾ തല ഉയൎത്തി, രോഹിണിയെ നോക്കിക്കൊണ്ടു്, 'ഏതാരാണു് അശ്വതിയോ, ഭരണിയോ, കാൎത്തികയോ?' എന്നു ചോദിച്ചു.

രോഹിണി— 'മകീരം, തിരുവാതിര, പുണൎതം, പൂയം.'

കൃഷ്ണകാന്തൻ— 'ആയില്യം, മകം, പൂരുരുട്ടാതി.'

രോഹി— 'വലിയച്ഛാ, ഞങ്ങളുടെ അടുക്കൽനിന്നു ജ്യോതിശ്ശാസ്ത്രം പഠിക്കാനാണോ ഞാൻ വന്നിരിക്കുന്നതു്?'

കൃഷ്ണ—'പിന്നെ നിനക്കെന്താ വേണ്ടത്? കുറച്ചു കഞ്ചാവു വേണമോ?'

രോഹി—'അതിനാണ് ഞാൻ വന്നിരിക്കുന്നതെന്നു നിങ്ങൾക്കു തോന്നുന്നുണ്ടോ? നിങ്ങൾ കഞ്ചാവിനെക്കാൾ പുഷ്പ ജീവനെ ഉപേക്ഷിക്കുമല്ലോ. അമ്മാമൻ പറഞ്ഞയച്ചിട്ടാണ് ഞാൻ വന്നിരിക്കുന്നത്.'

കൃഷ്ണ—'എന്തിനായിട്ട്? കഞ്ചാവിനോ?'

രോഹി—'അല്ല, വലിയച്ഛാ, അതിനല്ല. അങ്ങയുടെ ആ മാഹാത്മ്യമേറിയ കഞ്ചാവ് എനിക്കു വേണ്ട. ഇന്നെഴുതിയ ആധാരത്തിൽ വലിയച്ഛൻ ഒപ്പിട്ടിട്ടില്ലെന്ന് എന്റെ അമ്മാമൻ പറയുന്നു.'

കൃഷ്ണ—'എന്താണത്? ഞാൻ ഒപ്പിട്ടുവെന്ന് എനിക്കു നല്ല നിശ്ചയമുണ്ട്.'

രോഹി—'ഇല്ല, അതിൽ വലിയച്ഛൻ ഒപ്പിട്ടിട്ടില്ലെന്നാണ് തോന്നുന്നതെന്ന് അമ്മാമൻ പറയുന്നു. ആകട്ടെ, എന്തിനാണ് നാം ഒരു സംശയിക്കുന്നത്? നിങ്ങൾക്കെടുത്തുനോക്കരുതോ?'

കൃഷ്ണ—'ആവാമല്ലോ, ഒരു വെളിച്ചം കാണിച്ചുതരൂ, ഞാൻ നോക്കട്ടെ.'

എന്നു പറഞ്ഞുകൊണ്ട് അദ്ദേഹത്തിന്റെ തലയണയുടെ ചുവട്ടിൽനിന്നു കൃഷ്ണകാന്തൻ ഒരു താക്കോലെടുത്തു. രോഹിണി അവിടെയുണ്ടായിരുന്ന ഒരു വിളക്കെടുത്ത് അദ്ദേഹത്തിനു കാണിച്ചുകൊടുത്തു. കൃഷ്ണകാന്തൻ, ഒന്നാമത് ഒരു ചെറിയ പെട്ടി തുറന്ന്, അതിൽനിന്ന് ഒരു താക്കോലെടുത്ത്, അതുകൊണ്ട് ഒരു വലിപ്പു തുറന്ന്, ആ പുതിയ ആധാരത്തെ തപ്പിയെടുത്തു. അതിനു ശേഷം, അദ്ദേഹം കണ്ണടയെടുത്ത് അതിനെ മൂക്കിന്മേൽ വെപ്പാൻ ശ്രമിച്ചു തുടങ്ങി. കഞ്ചാവിന്റെ മത്തുകൊണ്ട് അപ്പോഴും അദ്ദേഹത്തിന്റെ തല ആടിക്കൊണ്ടിരുന്നതിനാൽ, കണ്ണടയെ ശരിയായി ഉറപ്പിച്ചു വെക്കുന്നതിനു വളരെ സമയം വേണ്ടിവന്നു. കണ്ണട ശരിയായി ഉറച്ച ശേഷം, കൃഷ്ണകാന്തൻ മരണപത്രത്തിൽ നോക്കിച്ചിരിച്ചുകൊണ്ട്, 'രോഹിണി, എനിക്കു വയസ്സായെന്നും ബുദ്ധിക്കോർമ്മക്കേടാണെന്നുമല്ലേ നീ വിചാരിക്കുന്നത്? നോക്ക്! ഇതാ എന്റെ ഒപ്പ്.' എന്നു പറഞ്ഞു.

രോഹി— 'ശിവ! ശിവ! ഒരുയാമധികം വയസ്സായിട്ടില്ല. ഞങ്ങളെ പോരക്കിടാങ്ങൾ എന്നു വിളിക്കുന്ന അത്രേയുള്ളു; എങ്കിലും അനുസാരമില്ല, ആട്ടെ, ഞാൻ പോണു. ഞാൻപോയി ഈ വിവരം അമ്മാമനോടു പറയട്ടെ.'

* * *

പാതിരാവായ സമയം, കൃഷ്ണകാന്തൻ ഞെട്ടി ഉണൎന്നു. കണ്ണു തുറന്നപ്പോൾ, അവിടത്തെ വിളക്കു കെട്ടിരിക്കുന്നതായി കണ്ടു. അദ്ദേഹത്തിന്റെ മുറിയിൽ കിടാവിളക്കു കത്തിക്കുക പതിവായിരുന്നു. എന്നാൽ അപ്പോൾ അതു കെട്ടുപോയതായി കണ്ടു. ആ സമയത്തു തന്നെ ആരൊ ഒരാൾ ഒരു താക്കോൽ തിരിക്കുന്ന ശബ്ദവും അദ്ദേഹം കേട്ടു. മുറിയിൽ അങ്ങുമിങ്ങും ഒരാൾ നടക്കുന്നുണ്ടെന്നും അദ്ദേഹത്തിനു തോന്നി. ആ ആൾ അദ്ദേഹത്തിന്റെ തലയ്ക്കൽ വന്നു തലയിണയുടെ ചുവട്ടിൽ കൈവെച്ചു. കൃഷ്ണകാന്തനു കഞ്ചാവിന്റെ ലഹരി നല്ലവണ്ണം ഉണ്ടായിരുന്നു. അദ്ദേഹം ഉറങ്ങുകയും അല്ല ഉണൎന്നിട്ടുമില്ല; അതുകൊണ്ടു് ഒന്നും ശരിയായി മനസ്സിലാക്കാൻ കഴിഞ്ഞില്ല. മുറിയിൽ വെളിച്ചമുണ്ടായിരുന്നുവൊ എന്നുതന്നെ അദ്ദേഹത്തിനു തീൎച്ചയില്ലായിരുന്നു. കണ്ണുകൾ നല്ലവണ്ണം തുറക്കുവാൻ അദ്ദേഹം ശക്തനായില്ല. ഒരു വിധം കണ്ണു തുറന്നപ്പോൾ, അവിടത്തെ ഇരുട്ടു വല്ലാത്തതായിരുന്നു. ഹരിദ്ഘോഷന്റെ വ്യവഹാരത്തിൽ കള്ളസ്സാക്ഷി പറഞ്ഞതിനു താൻ ജെയിലിലായിരുന്നു എന്നു കൃഷ്ണകാന്തനു് അപ്പോൾ തോന്നി. ജെയിലിൽ ഇരുട്ടു കട്ടിയായിരുന്നു. കുറച്ചു നേരം കഴിഞ്ഞപ്പോൾ, ഒരു താക്കോൽ പെട്ടിക്കു തിരിക്കുന്ന ഒച്ച കേട്ടു. 'എന്താ! ജെയിലിന്റെ താക്കോൽ താഴത്തു വീണൊ?' എന്നദ്ദേഹം വിചാരിച്ചു. ഉടനെ എഴുനീറ്റ് ഹുക്കയെടുക്കാൻ തപ്പിനോക്കീട്ടു കണ്ടില്ല. പതിവനുസരിച്ചു് 'ഹരി!' എന്നു വിളിച്ചു.

കൃഷ്ണകാന്തൻ മുറിയിലും പൂമുഖത്തുമല്ല, അവ രണ്ടുംകൂട്ടിച്ചേൎക്കുന്ന ഇടനാഴിയിലായിരുന്നു കിടന്നുറങ്ങിയിരുന്നതു്. അദ്ദേഹത്തിന്റെ പ്രധാന ശിഷ്യനായ ഹരിയും അവിടെത്തന്നെയാണു് കിടന്നുറങ്ങാറ്. പിന്നെ അവിടെ ഒരാളും ഉണ്ടായിരുന്നില്ല. ഈ ശിഷ്യനെയാണു് അദ്ദേഹം വിളിച്ചതു്.

അദ്ദേഹം രണ്ടാമതും വിളിച്ചു. കഞ്ചാവിന്റെ ലഹരികൊണ്ടു പിന്നെയും അദ്ദേഹം ബോധരഹിതനായി മയങ്ങിക്കിടന്നു. ഈ സമയത്തു് ആ അസ്സലാധാരത്തെ എടുത്തുകൊണ്ടുപോകലും അതിനു സ്ഥാനത്തു കള്ളാധാരത്തെ നിക്ഷേപിക്കലും കഴിഞ്ഞു.

## അദ്ധ്യായം ൫

പിറേറ ദിവസം അതിരാവിലെ, ഹരലാലൻ, രോഹിണി വെപ്പു തുടങ്ങിയതിനു ശേഷം, അവിടെ കടന്നുചെന്നു. ദൈവാനുകൂലത്താൽ ബ്രഹ്മാനന്ദൻ അപ്പോൾ അവിടെ ഉണ്ടായിരുന്നില്ല. ഇല്ലങ്കിൽ, അയാൾ എന്തു വിചാരിക്കുമായിരുന്നു എന്ന് ആക്കറിയാം. ഹരലാലൻ സാവധാനത്തിൽ രോഹിണിയുടെ അടുത്തുചെന്നു; എന്നാൽ അവൾ അയാളുടെ വരവിനെ അത്ര വകവെച്ചില്ല. എന്നിട്ട് ഹരലാലൻ ഇങ്ങനെ പറഞ്ഞു: 'ഇതാ ഇങ്ങോട്ടൊന്നു നോക്കു. അതുകൊണ്ടു പാത്രം പൊട്ടിത്തെറിക്കയും മററുമില്ല.'

രോഹിണി തിരിഞ്ഞുനോക്കി ചിരിച്ചു. 'നീ എന്തെങ്കിലും ചെയ്തോ?' എന്നു ഹരലാലൻ ചോദിച്ചു.

കള്ളകൊണ്ടുവന്നിട്ടുള്ള മരണപത്രത്തെ എടുത്തുകൊണ്ടുവന്നു; രോഹിണി, അതു നോക്കുവാനായി, ഹരലാലന്റെ കയ്യിൽ കൊടുത്തു. അയാൾ അതു മുഴുവൻ വായിച്ചുനോക്കി; അത് അസ്സലാധാരം തന്നെയെന്ന് അയാൾ അറിഞ്ഞു. സന്തോഷംകൊണ്ട് ആ കള്ളന്റെ മുഖം തെളിഞ്ഞു. ആ ആധാരത്തെ കയ്യിൽ പിടിച്ചുകൊണ്ട്, 'എങ്ങനെ ഇതു പററിച്ചു?' എന്നു ചോദിച്ചു.

രോഹിണി ആ വർത്തമാനം പറഞ്ഞു തുടങ്ങി; എങ്കിലും അതിന്റെ സത്യാവസ്ഥ അയാളെ അറിയിക്കാതിരിപ്പാൻ അവൾ വളരെ മനസ്സിരുത്തി. ചില നുണകളെല്ലാം കൂട്ടിക്കെട്ടി വിവരം പറയുന്നതിന്നിടയിൽ, ആ ആധാരം ഒരു മേശച്ചുഴത്തിനുള്ളിൽ ഇരുന്നിരുന്നതെങ്ങനെയെന്നു ഹരലാലന്നു കാണിക്കുവാനെന്ന നാട്യത്തിൽ, അവൾ ആ മരണപത്രത്തെ ഹരലാലന്റെ കയ്യിൽനിന്നു തിരിച്ചു വാങ്ങി. ആ വർത്തമാനം പറഞ്ഞവസാനിച്ച ഉടനെ അവൾ എഴുന്നീററ് ആ മരണപത്രവുംകൊണ്ട് അകത്തേക്കുപോയി. അവൾ മടങ്ങിവന്ന സമയം, അവളുടെ കയ്യിലൊന്നുമില്ലെന്നു കണ്ട്, ഹരലാലൻ, 'മരണപത്രം എവിടെ?' എന്നു ചോദിച്ചു.

രോഹി— 'ഞാൻ സൂക്ഷിച്ചുവെച്ചിട്ടുണ്ട്.'

ഹരൻ— 'അതുകൊണ്ടു പ്രയോജനം എന്താണ്? എനിക്കിപ്പോൾ തന്നെ പോകേണം.'

രോഹി— 'ഓഹോ! ഇത്ര ബദ്ധപ്പാടെന്താണ്?'

ഹരൻ— 'എനിക്കിവിടെ അധികം താമസിപ്പാൻ പാടില്ല.'

കൃഷ്ണകാന്തരായിയുടെ മകനായ നീ പറഞ്ഞിരിക്കുന്നു. കഷ്ടം! കഷ്ടം! ഞാൻ നിനക്ക് അഭാഗ്യയാണെപ്പോലും! നിർഭാഗ്യയായ ഒരു സ്ത്രീ നിന്നെപ്പോലെ ഇത്ര നീചനായ ഒരു വഞ്ചകനെ ഒരിക്കലും കണ്ടിട്ടുണ്ടായിരിക്കയില്ല. നീയൊരു പെണ്ണായിരുന്നെങ്കിൽ, നിന്നെ ഞാൻ ചൂലുകൊണ്ടടിക്കുമായിരുന്നു. ഒരു പുരുഷനായതുകൊണ്ട്— മര്യാദയ്ക്കു കടന്നു പുറത്തുപോ!'

തനിക്കു തക്ക ശിക്ഷകിട്ടിയതുപോലെ ഹരലാലന്നു തോന്നി. ആട്ടിപ്പുറത്താക്കിയ—ബ്രഹ്മാനന്ദനോടുകൂടി അയാൾ ഇളിഭ്യനായി പുറത്തേക്കുപോയി. അവരവരുടെ ദുഷ്പ്രവൃത്തികൾക്കു ശരിയായ ശിക്ഷ കിട്ടിക്കഴിഞ്ഞു എന്നു രോഹിണിക്കും തോന്നി. അവളുടെ കോപാവസ്ഥയിൽ അഴിഞ്ഞു കിടന്നിരുന്ന തലമുടി മുറുക്കിക്കെട്ടി, കരഞ്ഞുകൊണ്ട് അവൾ പിന്നെയും പാചകവൃത്തിയിൽ പ്രവേശിച്ചു.



# അദ്ധ്യായം ൬

അല്ലയോ, ശരൽക്കാലകുസുമിയായ കുയിലേ! മനോഹരമായ നിന്റെ രാഗത്തെ ആലോചിച്ചാലും. നിന്നെത്തടയുന്നത് എനിക്കു യോഗ്യമില്ലെങ്കിലും, പാടുന്നത് ഉചിതമായ സമയത്തുവേണമെന്നു ഞാൻ നിന്നോടപേക്ഷിക്കുന്നു. അസമയങ്ങളിൽപാടുന്നത് ഉചിതമല്ല. അതാകട്ടെ! പേനയും മഷിയും എടുത്ത്, വളരെ ബുദ്ധിമുട്ടി, കൃഷ്ണകാന്തന്റെ മരണപത്രസംഗതികൾ ആലോചിച്ചു വിസ്തരിച്ചെഴുതുവാൻ ഞാൻ ഒരുങ്ങുന്നസമയം, അതാ ആകാശത്തുനിന്നു മനോഹരമായ 'കൂഉ! കൂഉ! കൂഉ!' എന്നു കോകിലശബ്ദം കേൾക്കുന്നു. നിന്റെ ശബ്ദം വളരെ മധുരമുള്ളതാണെന്നു ഞാൻ സമ്മതിക്കുന്നു; എന്നാലും നിന്റെ ഇഷ്ടംപോലെ എല്ലാവരേയും ആകർഷിപ്പാനുള്ള അധികാരം നിനക്കു ലഭിക്കുന്നില്ല. തലയെല്ലാം നരച്ച ഈ വൃദ്ധനെ സംബന്ധിച്ചേടത്തോളം, നിന്റെ ഈ വിളി ദോഷമൊന്നും ചെയ്യുകയില്ല. പക്ഷേ, ഹാ! പണമിടപെട്ട സംഗതികളെക്കൊണ്ടു ബുദ്ധിമുട്ടുന്ന ദൌർഭാഗ്യയുക്തനായ ഒരു പുരുഷൻ തന്റെ തെറ്റിപ്പോയ കണക്കുകളെ ശരിയാക്കുവാൻ ശ്രമിക്കുന്നസമയം, കച്ചേരിപ്പുരയുടെ പൊളിഞ്ഞു കിടക്കുന്ന മതിലിന്മേലിരുന്നു നീ 'കൂഉ' എന്നുവിളിച്ചാൽ അയാളുടെ അവസ്ഥ എന്തായിരിക്കും! ആ സമയ

ത് അയാൾ അയാളുടെ കണക്കുകളെ എങ്ങനെ ശരിപ്പെടുത്തും? വിരഹപീഡയോടുകൂടിയ ഒരു സുന്ദരി, തന്റെ കാമുകനെത്തന്നെ ദീർഘമായ പകൽമുഴുവൻ സ്മരിച്ച് ഉപവസിച്ചുകൊണ്ടിരുന്ന് രാത്രി എട്ടൊമ്പതുമണിക്ക് അല്പം പാൽകുടിപ്പാൻ ഇടരുന്നസമയം, നീ 'ച്ചൂള' എന്നൊരുശബ്ദം പുറപ്പെടുവിക്കുന്നു! ആ സമയത്ത് അവൾ ആ ങ്ങനെതന്നെ ആ പാൽ പാത്രത്തെ നിലത്തുവെക്കുകയോ, അശ്രദ്ധയാൽ അതിൽ ഉപ്പുചേർത്തു കുടിക്കുകയോ ചെയ്യുന്നു. വാസ്തവത്തിൽ നിന്റെ ശബ്ദത്തിന് അല്പം വാത്സല്യമുണ്ട്; ഇല്ലെങ്കിൽ, ആ അരയാലിന്മേൽ നീ പാടിക്കൊണ്ടിരിക്കുമ്പോൾ, ആ വിധവയായ രോഹിണി, അവളുടെ ഇടുപ്പിന്മേൽ കുടവുമായി വെള്ളംകൊണ്ടുവരുവാൻ പോകുന്നസമയം—നില്ല്, അവൾ വെള്ളത്തിനു പോകുവാനുള്ള കാരണം ഒന്നാമതു ഞാൻ നിങ്ങളോടു പറയട്ടെ.

കാരണം ഇതാണ്. ബ്രഹ്മാനന്ദഘോഷൻ വലിയൊരു ധനവാനായിരുന്നില്ല. അതുകൊണ്ട് അയാൾക്കു വളരെ ഭൃത്യന്മാരെ താമസിപ്പിക്കുവാൻ സാധിച്ചിരുന്നില്ല. അതൊരു ഗുണമോ ദോഷമോയെന്ന് എനിക്കു തീർച്ചപറഞ്ഞുകൂടാ. എങ്കിലും ഒന്നു തീർച്ചപറയാം; ശിഷ്യന്മാരില്ലാത്തവർക്കു, വണ്ടാന, എഴുത്താണി, തണ്ടിക്കല്ല്, വൃത്തികേട് എന്നീ ബുദ്ധിമുട്ടുകൾ കൂടാതെ കഴിക്കാം. ഈ നാലുകൂട്ടവും ദൈവം വാലിയക്കാരത്തികൾക്കായി സൃഷ്ടിച്ചിരിക്കുന്നവയാകുന്നു. വളരെ വേലക്കാരികളുള്ള ഒരു വീട്ടിനെ യുദ്ധസമയത്തെ കുരുക്ഷേത്രത്തോടോ രാമരാവണയുദ്ധംനടന്ന ഭൂമിയോടോ ഉപമിക്കാവുന്നതാണ്. ശരയോടുകൂടിയ ഭീഷ്മനെപ്പോലെ, ഒരുത്തി മൂലയ്ക്കായി അങ്ങുമിങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കും; മറ്റൊരുത്തി, കുംഭകർണ്ണന്റെ മാതിരി, ഇടവിടാതെ ഉറങ്ങുകയും, ഉറക്കമുണർന്നാൽ ഉള്ളതെല്ലാം തിന്നുകയും ചെയ്യും. മറ്റൊരുവൾ സുഗ്രീവനെപ്പോലെ കുംഭകർണ്ണവധത്തിനു സന്നദ്ധയായിരിക്കും.

ബ്രഹ്മാനന്ദന് ആ വക ബുദ്ധിമുട്ടുകളൊന്നും ഉണ്ടായിരുന്നില്ല; വെള്ളം കൊണ്ടുവരലും പാത്രങ്ങൾ തേയ്ക്കലും എല്ലാം രോഹിണിതന്നെ ചെയ്തുകൊണ്ടിരുന്നു. ദിവസവും വൈകുന്നേരം, അവളുടെ മറ്റു ജോലികളെല്ലാം തീർന്നശേഷം, രോഹിണി വെള്ളം കൊണ്ടുവരുവാനായി പുറപ്പെടും. ഹരലാലനും രോഹിണിയുമായി വാഗ്വാദം നടന്നതിന്റെ പിറേറദിവസം, പതിവുപോലെ, അവൾ കുടവുമായി വെള്ളത്തിനു പുറപ്പെട്ടു. വളരെ അകലെയല്ലാതെ നല്ലവെള്ളമുള്ള ഒരു കുളമുണ്ടായിരുന്നു. രോഹിണി അതിൽനിന്നു പതിവായി വെള്ളം

കൊണ്ടുവരാറുണ്ട്; ഇന്നും അവർ അവിടെക്കുതന്നെയാണ് പുറപ്പെട്ടത്. അവർ ദിവസവും തനിച്ചുപോകുക പതിവായിരുന്നു. വെള്ളം കൊണ്ടുവരുവാനെന്ന നാട്യത്തിൽ, വലിപ്പംകുറഞ്ഞ കുടങ്ങളിൽ കാൽകുടം വെള്ളവുമായി, അന്യന്മാരുടെ കുററവും കുറവും പറഞ്ഞു ചിരിച്ചുനടക്കുന്ന കല്ലിപ്പെണ്ണുങ്ങളുടെ കൂട്ടത്തിൽ രോഹിണി കൂട്ടാവുകയായിരുന്നില്ല. അവളുടെ ഗതി പുഴയിന്റെ ഒഴുക്കിനെ അനുസരിച്ചു മന്ദമായിരുന്നു. രോഹിണി ഒരു വിധവയായിരുന്നു; എങ്കിലും, അവളുടെ നടപടികളൊന്നും അവിധമായിരുന്നില്ല. അവൾ മുറുക്കി ചുണ്ടുകൾ ചുകപ്പിച്ചിരുന്നു; കൈകളിൽ വളകൾ ഇട്ടിരുന്നു; കരയുള്ള നല്ലവസ്ത്രവും ഉടുത്തിരുന്നു. അവളുടെ ഇടുപ്പിൽ വെച്ചിട്ടുള്ള പിച്ചളക്കുടവും, നീണ്ടുകറുത്തുചുരുണ്ട തലമുടിയും അവളുടെ മന്ദഗതിയെ അനുസരിച്ചു മനോഹരമായി ഇളകിക്കൊണ്ടിരുന്നു. തിരകളിൽ നീന്തിക്കളിക്കുന്ന അരയന്നത്തെപ്പോലെ, അവളുടെ ആ ശരീരത്തിന്റെ മന്ദമായ ഇളക്കത്തെ അനുസരിച്ചു കുടവും ഇളകിക്കൊണ്ടിരുന്നു. അവളുടെ പാദങ്ങൾരണ്ടും മരത്തിൽനിന്നു കൊഴിഞ്ഞുവീഴുന്ന പുഷ്പങ്ങൾപോലെ, അത്ര മാർദ്ദവമായി നിലത്തെസ്പർശിച്ചിരുന്നു; കുടം അവളുടെ പാദന്യാസങ്ങൾക്കു ശരിയായി താളംപിടിക്കുന്നതുപോലെ ഇളകിക്കൊണ്ടിരുന്നു. ഇളങ്കാററുപിടിച്ച പായയോടുകൂടിയ ഒരു ഭാരമുള്ള വഞ്ചി കാററിന്റെ ഗതിയെ അനുസരിച്ച് അങ്ങോട്ടുമിങ്ങോട്ടും ഉലഞ്ഞു സാവധാനത്തിൽ പോകുന്നതുപോലെ, രോഹിണി മന്ദഗതിയായി, കുളക്കരയിൽ എത്തിയ സമയം, അടുത്തുനിന്നിരുന്ന അരയാലിന്മേൽ നിന്ന് ഒരു കുയിൽനാദം കേട്ടുതുടങ്ങി.

'കൂഉ! കൂഉ! കൂഉ!' രോഹിണി നാലുപുറവും നോക്കിത്തുടങ്ങി. ആ സമയത്തെ അവളുടെ ഉന്മുഖമായും, പരിഭ്രമത്തോടുകൂടിയും, ഇളകിയും ഉള്ള കള്ളക്കടാക്ഷത്തെ കാണുവാൻ വൃക്ഷത്തിന്മേലിരിക്കുന്ന ആ ചെറിയ പക്ഷിക്കു സംഗതി വന്നിരുന്നു എങ്കിൽ, അതു വീക്ഷണചാപലത്താൽ ദേഹംപിളർന്നു കീഴ്പോട്ടു വീഴുമായിരുന്നു എന്നു ഞാൻ ഉറപ്പിച്ചുപറയാം. എന്നാൽ ആ പക്ഷിയുടെ യോഗം അവിധമായിരുന്നില്ല. ഈ മോക്ഷം കിട്ടുവാൻമാത്രം പൂർവ്വജന്മാർജ്ജിതമായ അതിന്റെ സുകൃതരാശിക്കു ശേഷിയുണ്ടായിരുന്നില്ല.

ആ അവിവേകിയായ പക്ഷി പിന്നെയും, 'കൂഉ! കൂഉ!' എന്നു നിലവിളിച്ചു.

'നീ നിന്റെ പാട്ടുനോക്കി പൊയ്ക്കോ, കരിമുകറ!' എന്നുറക്കെ പറഞ്ഞുകൊണ്ടു രോഹിണി മുമ്പോട്ടുനടന്നു. മുമ്പോട്ടു നടന്ന

എങ്കിലും, ആ കോകിലത്തെ അവൾ മറന്നില്ല. ആ കുയിൽ ശബ്ദിച്ചതു തക്കസമയത്തല്ലെന്നായിരുന്നു എന്റെ പൂർണ്ണവിശ്വാസം. ഒരു സാധുവായ വിധവ തനിച്ചു വെള്ളം കൊണ്ടുവരുവാൻ പോകുമ്പോൾ, കുയിലിരുന്നു ശബ്ദിക്കുന്നതു ശരിയല്ല. കാരണം, അതിന്റെ ശബ്ദം ദുഃഖോദ്ദീപകങ്ങളായ പല വികാരങ്ങളെയും അവളുടെ മനസ്സിൽ ജനിപ്പിക്കുന്നതുകൊണ്ടാണ്. 'എനിക്കു വലുതായൊരു നഷ്ടം സംഭവിച്ചിട്ടുണ്ട്. അതുനിമിത്തം എന്റെ ജീവകാലം മുഴുവനും നിഷ്ഫലമായി; ഇനി ഒരു കാലത്തും എനിക്ക് ആ നഷ്ടം പരിഹരിപ്പാൻ സാധിക്കുകയില്ല; സകലസുഖങ്ങളും നശിച്ചു, ഇനി ഒന്നിലും ആശയൊന്നും എനിക്കു കിട്ടുകയില്ല. ഞാൻ ഒരു രത്നം എവിടെയോ കളഞ്ഞിട്ടുണ്ട്. ആരോ ഒരാൾ അതിനെപ്പററി എന്നെ കരയിക്കുന്നു; എന്റെ ജീവകാലം വൃഥാവിൽ കഴിഞ്ഞുപോകുന്നു; എന്റെ സന്തോഷം പൂർണ്ണമായിട്ടില്ല. ലോകത്തിലെ അവസാനമില്ലാത്ത സുഖങ്ങളിലൊന്നും തന്നെ ഞാൻ അനുഭവിച്ചിട്ടില്ല.' എന്നൊക്കെ ഓരോ വിചാരങ്ങൾ അവളെ അസഹ്യപ്പെടുത്തുകയായിരുന്നു.

പിന്നെയും 'കൂഉ! കൂഉ!' എന്ന ശബ്ദം കേട്ടിരുന്നു. മോഹിനി, നാലു പുറവും മോഹനീയസമയം, നീലനിറമായും, നിർമ്മലമായും, അവസാനമില്ലാത്തതായും, നിശ്ശബ്ദമായും, എങ്കിലും ആ കോകിലാരവത്തെ അനുസരിക്കുന്നതുമായ ആകാശത്തെ അവൾ കണ്ടു. സുവർണ്ണനിറത്തിൽ അതിമനോഹരത്തോടുകൂടി ഇലകളുടെ ഇടകളിൽ നിന്ന് അല്പമായി പുറത്തേക്കു കണ്ടുകൊണ്ടിരിക്കുന്ന മാവിൻമൊട്ടുകളേയും അവൾ കണ്ടു. കുയിൽ നാദത്തോടുകൂടി വണ്ടുകളുടെ മൂളക്കമാത്രം കലർന്നുകൊണ്ടിരുന്നു. ആ കുളക്കരയിലുള്ള ഗോവിന്ദലാലന്റെ പൂന്തോട്ടത്തെയും അതിൽ ചെടികളെത്തന്നെ മുഴുവൻ മൂടത്തക്കവണ്ണം കലകലയായി വിടർന്നുനില്ക്കുന്ന അസംഖ്യം പുഷ്പങ്ങളേയും അവൾ കണ്ടു. അതുതന്നെയല്ല, മധുപാനത്തിൽ ആസക്തിയോടുകൂടി, കോകിലാരവത്തെ അനുസരിച്ചു മൂളിക്കൊണ്ടു പാറി തിരിയുന്ന വണ്ടിൻകൂട്ടങ്ങളേയും അവൾ കണ്ടു. അതിമാധുര്യത്തോടുകൂടിയ ആ കോകിലാരവത്തോടു സമ്മിശ്രമായ പുഷ്പസൌരഭ്യം ആകാശമെങ്ങും വ്യാപിച്ചുകൊണ്ടിരുന്നു. ആ പുഷ്പവാടികയിൽ ഒരു വൃക്ഷച്ഛായയിൽ ഗോവിന്ദലാലൻതന്നെ നില്ക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കറുത്തിരുണ്ട തലമുടി, ചുരുളുകളായി, ചെമ്പകപ്പൂവിനോടൊപ്പം കാന്തിയേറുന്ന അദ്ദേഹത്തിന്റെ തോളുകളിൽ അഴിഞ്ഞു കിടന്നിരുന്നു. മനോഹരമായ ഒരു പുഷ്പലത അദ്ദേഹത്തിന്റെ തലപ്പു

മീതെ പടൎന്നു കിടക്കുന്നു—എന്തൊരു യോജിപ്പ്! അസ്തമയത്തിന്റെ കാന്തിയും ആ കോകിലാരവത്തിന്റെ മധുരിമയെ അനുകരിക്കുന്നു. ഒരു അശോകവൃക്ഷത്തിന്മേൽ ഇരുന്നുകൊണ്ട് ആ പക്ഷി പിന്നെയും 'കൂഉ' എന്നു വിളിച്ചു. ആ സമയത്ത്, രോഹിണി കുളത്തിലേക്കിറങ്ങി, കടത്തെ വെള്ളത്തിന്മീതെവെച്ച്, അവിടെ ഇരുന്നു കരഞ്ഞു തുടങ്ങി.

അവൾ കരയുന്നതെന്തിനാണെന്ന് എനിക്കറിഞ്ഞുകൂട. ഒരു സ്ത്രീയുടെ മനസ്സിൽ നടക്കുന്ന വികാരങ്ങളെന്തെല്ലാമാണെന്നു ഞാനെങ്ങിനെ പറയും? എന്നാലും രോഹിണിയുടെ കരച്ചിലിനു ഹേതുവായിത്തീൎന്നത് ആ ദുഷ്ടകോകിലമല്ലേ എന്ന് എനിക്കു സംശയമുണ്ട്.

---

## അദ്ധ്യായം ൭

ആ കുളത്തെപ്പററി പറയുവാൻ തുടങ്ങിയാൽ, ഞാൻ കുഴങ്ങിപ്പോകും. അതിനെ ശരിയായി വിവരിക്കുവാൻ തക്ക സാമൎത്ഥ്യം എനിക്കില്ല. ആ കുളം വളരെ വലിയതായിരുന്നു. അതിന്റെ കിടപ്പു കണ്ടാൽ, അത് പച്ചപ്പുല്ലുകൊണ്ടു ചട്ടയിട്ടിട്ടുള്ള ഒരു വലിയ നീലക്കണ്ണാടിയാണെന്നു തോന്നിപ്പോകും. ആ പച്ചപ്പുൽച്ചട്ടക്കു പുറമെ, കുളത്തിനു പൂന്തോട്ടത്തെക്കൊണ്ടും ഒരു ചട്ടകൂട്ടിട്ടുള്ളതുപോലെ കാണികൾക്കു തോന്നുമായിരുന്നു. ആ കുളത്തിന്റെ നാലു ഭാഗവും ഗോവിന്ദലാലന്റെ പൂന്തോട്ടമായിരുന്നു. തോട്ടത്തിലെ വൃക്ഷങ്ങൾക്കും മതിലുകൾക്കും അവസാനമില്ല. ചുവപ്പ്, കറുപ്പ്, പച്ച, ഇളംചുകപ്പ്, വെള്ള, മഞ്ഞ മുതലായി പല നിറത്തിലുള്ള പൂച്ചെടികളോടും പലവിധം കായ്കനികളോടുംകൂടിയ ആ തോട്ടം വളരെ മനോഹരമായിരുന്നു. അന്യമനുഷ്യശ്രേണിയിൽ വലിയ വൈരക്കല്ലുകൾപോലെ, തോട്ടത്തിൽ അവിടവിടെ ഉദ്യാനമണ്ഡപങ്ങളും ശോഭിച്ചിരുന്നു. മുകളിൽ ആകാശം അത് ഒരു നീലക്കണ്ണാടിപോലെ; എന്നു മാത്രമല്ല, ആകാശവും, തോട്ടവും, കായ്കളും വൃക്ഷങ്ങളും, വീടുകളും എല്ലാം കുളത്തിലെ നീലവെള്ളമാകുന്ന കണ്ണാടിയിൽ പ്രതിബിംബിച്ചിരുന്നു. ഇതിനിടയ്ക്കു കുയിൽനാദവും കേൾക്കുന്നുണ്ടായിരുന്നു. ഇവയെ എല്ലാം ഒരുവിധത്തിൽ വിവരിക്കാം; എന്നാൽ ആ ആകാശത്തെയും, കുളത്തെയും, ആ കോകിലശബ്ദത്തെ

ളും സംബോധിച്ചു രോഹിണിയുടെ മനസ്സിലുള്ള വിചാരം ഇന്നതായിരുന്നു എന്നു പറയുവാൻ എനിക്കു സാധിക്കയില്ല. ആ കുളത്തെ വരട്ടിക്കുവാൻ ഇടയായാൽ കരഞ്ഞുപോകും എന്നു ഞാൻ പറഞ്ഞതിന്റെ സാരം ഇതായിരുന്നു.

എന്നാൽ ഇപ്പോഴേതന്നെ ഗോവിന്ദലാലനും ബുദ്ധിമുട്ടിൽ അകപ്പെട്ടിരുന്നു. രോഹിണി കുളത്തിൽ ഇറങ്ങിയിരുന്നു കരയുന്നതു് ആ വള്ളിക്കുടിലിന്റെ മറവിൽനിന്നു് അദ്ദേഹവും നോക്കിക്കൊണ്ടിരുന്നു. ആ ഗ്രാമത്തിൽ വല്ല കലഹമെല്ലാം കഴിഞ്ഞതിന്റെ ഫലമായി എന്തോ ഒരു പെണ്ണ് ഇവിടെ വന്നിരുന്നു കരയുകയായിരുന്നു എന്നു ഗോവിന്ദലാലൻ വിചാരിച്ചു. ഗോവിന്ദലാലന്റെ അനുമാനം ശരിയെന്നു ഞാൻ അത്ര വിശ്വസിക്കുന്നില്ല. രോഹിണി പിന്നെയും കരഞ്ഞുകൊണ്ടിരുന്നു.

രോഹിണിയുടെ മനോദുഃഖമെന്തായിരുന്നു എന്നു് എനിക്കറിവാൻ പാടില്ല; എങ്കിലും അതു് ഏകദേശം ഈവിധമായിരുന്നു എന്നു ഞാൻ ഊഹിക്കുന്നു: 'ഞാനെന്തുപാപം ചെയ്തിട്ടാണു് ബാല്യത്തിൽ തന്നെ ഒരു വിധവയായതു്? ഇഹലോകസുഖങ്ങളെ അനുഭവിക്കുവാൻ പാടില്ലാതാകത്തക്കവണ്ണം മററുള്ളവരേക്കാൾ വലിയതായ ഒരു മഹാപാപം ഞാൻ ചെയ്തിട്ടുള്ളതെന്താണു്? ഇപ്പോഴും ചെറുപ്പമായിരിക്കുന്ന ഞാൻ ഒരു ഉണക്കമരക്കഷണംപോലെ ജീവിതം കഴിച്ചുകൂട്ടേണമെന്നു വിധിച്ചതു് എന്തു കുററത്തിനാണു്? ഗോവിന്ദലാലന്റെ ഭാര്യയെപ്പോലെ ഇഹലോകസുഖങ്ങളും സൌഖ്യവും അനുഭവിക്കുന്നവൾക്കു് എന്നെക്കാളധികം എന്തു ഗുണമാണുള്ളതു്? ഈ സൌഖ്യം എന്തുപൂർവജന്മസുകൃതത്തിന്റെ ഫലമാണു്? എനിക്കു മാത്രം ഇവയൊന്നും അനുഭവിക്കുന്നതിനു യോഗമില്ലാതെ വരുവാൻ കാരണമെന്താണു്? എന്നാലും വേണ്ടില്ല! മററുള്ളവരുടെ സുഖത്തെക്കുറിച്ചു് എനിക്കു പരിഭവമില്ല—സുഖവഴികളൊന്നും തന്നെ എനിക്കില്ലാത്തതെന്താണു്? ഒരു സുഖവുമില്ലാത്ത ഈ ജീവിതം എനിക്കെന്തിനാണു്?'

അതാ! രോഹിണിയുടെ മനസ്സു നന്നല്ലെന്നു ഞാൻ പറഞ്ഞില്ലേ? ഇങ്ങനെയുള്ള ഒരു നിസ്സാരസംഗതികൊണ്ടു് അവളുടെ ദുസ്സ്വഭാവം പുറത്തു വരുന്നതു നോക്കു! അവളുടെ കുററങ്ങൾക്കവസാനമില്ല—ആ സ്ഥിതിക്കു് അവൾ കണ്ണുനീരൊലിപ്പിക്കുന്നതുകണ്ടു് ആർക്കെങ്കിലും ദയ തോന്നുമോ? ഇല്ല, അശേഷമില്ല. എങ്കിലും ഇതു നിത്യമായി നാം അവളെപ്പററി എന്തിനു വിചാരിക്കുന്നു? അ

ഷ്യരുടെ ദുഃഖത്തിൽ നമുക്കു സഹതാപം വേണ്ടതല്ലേ? മുൾച്ചെടികൾ വളരുന്ന പറമ്പുകളിലും ദേവന്മാർ മഴ പെയ്യിക്കാതിരിക്കുന്നില്ലല്ലോ.

അതുകാരണം രോഹിണിയുടെ പേരിലും നമുക്കല്പം ദയവിചാരിക്ക. ഇപ്പോഴും അവൾ ആ കല്പടവിന്മേൽ ഇരുന്നു ഫാലപ്രദേശത്തെ അമർത്തിപ്പിടിച്ചു കരഞ്ഞുകൊണ്ടിരിക്കുന്നതു നോക്കു! അവൾ കൊണ്ടുവന്നിട്ടുള്ള കുടം ഇളംകാറ്റിനാൽ തട്ടിക്കൊണ്ടു വെള്ളത്തിൻമീതെ കിടക്കുന്നു.

ഒടുവിൽ സൂര്യൻ അസ്തമിച്ചു, കൃഷ്ണവർണ്ണമായ നിഴലുകൾ ആ കുളത്തിലെ നിർമ്മലജലത്തിൽ കടന്നുകൂടി. എല്ലാസ്ഥലങ്ങളും ഇരുട്ടായി. പക്ഷികളെല്ലാം തങ്ങടെ കോടരങ്ങളിൽ അഭയം പ്രാപിച്ചു. പശുക്കൾ അവയുടെ തൊഴുത്തുകളിലേക്കു തിരിച്ചു. ചന്ദ്രൻ ഉദിച്ച് തന്റെ ശുഭ്രകിരണങ്ങളെ ഇരുട്ടിൽ പൊഴിച്ചുതുടങ്ങി. അപ്പോഴും രോഹിണി, അവളുടെ കുടത്തെ വെള്ളത്തിൻമീതെ വെച്ചു കരഞ്ഞുകൊണ്ട് ആ കല്പടവിന്മേൽ തന്നെ ഇരിക്കുന്നു. ആ സമയത്തു ഗോവിന്ദലാലൻ തോട്ടത്തിൽ നിന്ന് അകത്തേക്കു പോകുവാൻ പുറപ്പെട്ടു. അയാൾ പോകുമ്പോഴും രോഹിണി അവിടെത്തന്നെ ഇരിക്കുന്നതു കണ്ടു.

ഒരു സ്ത്രീ തനിച്ച് ഇത്ര അധികനേരം കരഞ്ഞുകൊണ്ടിരിക്കുന്നതു കണ്ടിട്ട് അയാൾക്കു കുറെ അസഹ്യതതോന്നി. 'അവളുടെ സ്വഭാവം നല്ലതോ ചീത്തയോ ആയിരിക്കട്ടെ. എന്നാലും അവൾ ദൈവസൃഷ്ടിയിൽ പെട്ടതാകകൊണ്ട് അവൾ എന്റെ സഹോദരിയാണ്. അവളുടെ ദുഃഖനിവൃത്തി വരുത്തുവാൻ എനിക്കു സാധിക്കുമെങ്കിൽ, എന്തുകൊണ്ട് എനിക്കതു ചെയ്തുകൂടാ?'

ഗോവിന്ദലാലൻ, സാവധാനത്തിൽ ഇറങ്ങി, രോഹിണിയുടെ അടുക്കൽ ചെന്നു നിന്നു. അയാൾ അവളുടെ സമീപത്തിൽ ആ പൂർണ്ണചന്ദ്രികയിൽ മനോഹരമായ ഒരു പ്രതിമപോലെ നിന്നു. രോഹിണി, അയാളെക്കണ്ടുഞെട്ടി, എഴുന്നേറ്റുനിന്നു. അവൾ രോഹിണിയാണെന്നറിഞ്ഞപ്പോൾ, അയാൾക്കും അത്ഭുതം തോന്നി. 'രോഹിണി! ഇത്ര അധികം നേരം ഇവിടെ ഇരുന്നു കരയുന്നതെന്തിനാണ്?' എന്ന് അയാൾ ചോദിച്ചു.

രോഹിണി അങ്ങനെതന്നെ നിന്നതല്ലാതെ ഒന്നും ഉത്തരം പറഞ്ഞില്ല.

ഗോവിന്ദൻ— 'നിന്റെ ദുഃഖമെന്തു എന്താണെന്ന് നീ എന്നോടു പറയില്ലേ; അതു തീർക്കുവാൻ ഞാൻ മതിയായി എന്നുവരാം.'

ഗോവിന്ദലാലനോട് ഇത്ര കഠിനമായി സംസാരിച്ച ആ രോഹിണി, ഗോവിന്ദലാലന്റെ മുമ്പിൽ സംസാരിക്കാതെ നിന്നു. ഒരു വാക്കുപോലും അവൾ സംസാരിച്ചില്ല; എങ്കിലും, കൊത്തിയുണ്ടാക്കിയ മനോഹരപ്രതിമപോലെ, അവൾ ആ കുളപ്പടവുകൾക്ക് ഒരു അലങ്കാരമായിത്തീർന്നു. ഗോവിന്ദലാലൻ ആ നിർമ്മലജലത്തിൽ, ആ നക്ഷത്രപഥത്തിന്റെയും, ചന്ദ്രന്റെയും, മനോഹരമായ പുഷ്പങ്ങളോടുകൂടിയ വൃക്ഷങ്ങളുടേയും പ്രതിബിംബങ്ങൾ കണ്ടു. എല്ലാം ഒന്നുപോലെ രമണീയമായിരുന്നു; കഠിനഹൃദയത്വം മാത്രം അവിടെ യോജിച്ചിരുന്നില്ല. ദൈവം ദയാലുവാണ്, മനുഷ്യൻ നിഷ്ഠുരനാണ്. ഗോവിന്ദലാലൻ പ്രപഞ്ചശക്തിക്കധീനനായി; അദ്ദേഹത്തിന്റെ വിചാരങ്ങളെ ഒരു കവിവാക്യങ്ങളിൽ ഇങ്ങനെ വെളിപ്പെടുത്താം:

പാരായണം പ്രകൃതിപുസ്തകമൊന്നിനിക്ക
നേരായതിൽ തെളിവതൊക്കെയകൃത്രിമങ്ങൾ;
പാരാതനേകവിധമായതുമറിയാവൂ,
ചോരാതതല്ലവിരളം സകലം നിഗൂഢം.

രോഹിണിയോട് ഗോവിന്ദലാലൻ പിന്നെയും ഇങ്ങനെ പറഞ്ഞു:— 'നിന്റെ ദുഃഖകാരണം എന്തായാലും അതിനെ ഇന്നോ നാളെയോ നീ എന്നോടു പറയണം. നിനക്ക് എന്നോടു നേരിട്ടു പറവാൻ മടിയുണ്ടെങ്കിൽ, വീട്ടിലുള്ള വല്ലവരും വഴി എന്നെ അറിവിച്ചാലും മതി.

ഒടുവിൽ, രോഹിണി സംസാരിപ്പാൻ ധൈര്യം അവലംബിച്ച് ഇങ്ങനെ പറഞ്ഞു: 'ഒരു ദിവസം അതു ഞാൻ നിങ്ങളോടു പറയാം. ഇന്നല്ല. എനിക്കു പറവാനുള്ളതിനെ ഒരു ദിവസം നിങ്ങൾ കേൾക്കേണ്ടതാം.'

ഗോവിന്ദലാലൻ അതു സമ്മതിച്ചു വീട്ടിലേക്കുപോയി. രോഹിണി വെള്ളത്തിൽ ഇറങ്ങി കുടത്തിൽ വെള്ളം നിറച്ചു തുടങ്ങി.

'ബൊക്ക്, ബൊക്ക്, ഗോം, ഗോം' എന്ന ചില ശബ്ദങ്ങളോടുകൂടി കുടത്തിൽ വെള്ളം കയറുന്നതു കേട്ടാൽ, കുടത്തിൽ വെള്ളം നിറയ്ക്കുന്നത് കുടത്തിനു സമ്മതമല്ലെന്നു തോന്നും. ഒഴിഞ്ഞ പാത്രങ്ങൾ, ഈശ്വരസൃഷ്ടിയായാലും കുശവസൃഷ്ടിയായാലും വേണ്ടി

ട്ടും; അവരെ നിറയ്ക്കുന്നതിൽ തടയുകയും വളരെ വെള്ളം കൂട്ടുകയും ചെയ്തു പോകിലാണ്.

അപ്പോഴേയ്ക്കും 'ചെരാല്ലാട്ട്, ചെരാല്ലാട്ട്, തൊടൊരാക്, ജിനിക്, തിനിനിക്, തിൻ.' എന്നു തുടങ്ങി. ദേവ ഭാഷയിൽ, വെള്ളവും പാത്രവും രോഹിണിയുടെ വളകളും ഒരു സല്ലാപം ആരംഭിച്ചു. രോഹിണിയുടെ മനസ്സും ഈ സല്ലാപത്തിൽ പങ്കുകൊള്ളാതിരുന്നില്ല.

രോഹിണിയുടെ മനസ്സ് — 'മരണപത്രം കട്ടതിന്റെ കാര്യമെന്താണ്?'

വെള്ളം— 'ചെരാല്ലാട്ട്.' എന്നൊരു ശബ്ദം പുറപ്പെടുവിച്ചു.

മനസ്സ് — 'അതൊരു നീചപ്രവൃത്തിയായിരുന്നു.'

വളകൾ— 'തിൻ, തിൻ, ഇല്ല, ഉവ്വ്. നിശ്ചയമായും.'

മനസ്സ് — 'ഇനി ഉപായമെന്താണ്?'

കുടം — 'തൊടൊരാക്, ധൊരൊരാക്, ധൊടൻ. ഉപായം ആലോചിക്കുന്നു.' സഹായത്തിന് കയറുകൂടി വേണം.

---

## അദ്ധ്യായം ൮

രോഹിണി ശരിയായ സമയത്തു വെപ്പു കഴിച്ച് ബ്രഹ്മാനന്ദനെ വിളമ്പിക്കൊടുത്തശേഷം, അവൾ, ഉണ്ണാതെ തന്നെ, അവളുടെ മുറിയിൽ കടന്നു വാതലടച്ചു കിടന്നു; അവൾ അങ്ങനെ കിടന്നത് ഉറങ്ങാനല്ല, എന്നാൽ ആലോചിപ്പാനായിരുന്നു.

അല്ലയോ, വേദാദ്ധ്യയനം ചെയ്യുന്ന വിദ്യാർത്ഥികളെ! നിങ്ങൾ കുറച്ചു നേരത്തേക്കു നിങ്ങളുടെ പാഠം നിറുത്തിവെച്ചു ഞാൻ പറയുന്നതു കേൾക്കുവിൻ. ദൈവസൃഷ്ടിയിൽ സത്സ്വഭാവമെന്നും ദുസ്സ്വഭാവമെന്നും രണ്ടു പ്രകൃതിവിശേഷങ്ങളുണ്ട്. ഈ രണ്ടു പ്രകൃതികളും, എപ്പോഴും തമ്മിൽ തല്ലിക്കൊണ്ടു മനുഷ്യഹൃദയത്തിൽ കലഹിച്ചു നടക്കുന്നു. ഒരു പശുവിന്റെ ശവശരീരത്തിനുവേണ്ടി രണ്ടു പുലികൾ തമ്മിൽ കടിച്ചുകൂടുന്നതുപോലെയോ, അല്ലെങ്കിൽ രണ്ടു കഴുകന്മാർ ഒരു മനുഷ്യശവത്തിനുവേണ്ടി കലഹിക്കുന്നതുപോലെയോ ആണ് ജീവനോടുകൂടിയിരിക്കുന്ന ഒരു മനുഷ്യനുവേണ്ടി ഈ പ്രകൃതി

കുട്ടി തമ്മിൽ ശണ്ഠകൂടുന്നത്. ഇന്ന് ഒരു ഏകാന്തമായ ശയ്യാഗൃഹത്തിൽ രോഹിണിക്കുവേണ്ടി ഈ സപത്നികൾ തമ്മിൽ വാഗ്വാദം ചെയ്യുന്നു.

സുമതി— 'ഒരു നല്ലൊരാളെ നശിപ്പിക്കുന്നതു ശരിയാണോ?'

കുമതി— 'ഞാൻ ആ മരണപത്രത്തെ ഹരലാലനു കൊടുത്തിട്ടില്ല. എന്തു നാശമാണ് ഞാൻ വരുത്തിട്ടുള്ളത്?'

സുമതി— 'കൃഷ്ണകാന്തന്റെ മരണപത്രം കൃഷ്ണകാന്തനുതന്നെ കൊടുത്തിരിക്കു.'

കുമതി— 'വിശേഷം! 'ഈ മരണപത്രം നിനക്കെവിടെനിന്നു കിട്ടി? ഈ കള്ളാധാരം എന്റെ വശിപ്പിൽ എങ്ങനെ വന്നു?'

എന്നൊക്കെ കൃഷ്ണകാന്തൻ ചോദിച്ചു തുടങ്ങിയാൽ, ഞാനെന്തുത്തരം പറയും? അതു വളരെ വിശേഷംതന്നെ! അത് എന്റെ അമ്മാവനേയും എന്നേയും തടവിലാക്കുവാൻ വഴിവെട്ടിത്തെളിയിക്കയാവും.'

സുമതി— 'എന്നാൽ എന്തുകൊണ്ട് ഗോവിന്ദലാലന്റെ കാല്പിടിച്ചു കരഞ്ഞ് അദ്ദേഹത്തോടു വസ്തുതയെല്ലാം പറയുന്നില്ല? അദ്ദേഹം ദയാലുവാണ്, നിശ്ചയമായും നിന്നെ രക്ഷിക്കും.'

കുമതി— 'അതെല്ലാം ശരിയാണ്. അപ്പോഴും ഗോവിന്ദലാലന് ഈ വർത്തമാനമെല്ലാം കൃഷ്ണകാന്തനോടു പറയേണ്ടിവരില്ലേ, ഇല്ലെങ്കിൽ ആ മരണപത്രമാററം ശരിയാക്കുവാൻ തരമാവില്ലല്ലോ. കൃഷ്ണകാന്തൻ ഞങ്ങളെ പൊല്ലീസ്സു കച്ചേരിക്കയയ്ക്കയാണെങ്കിൽ, ഞങ്ങളെ ഗോവിന്ദലാലനു രക്ഷിപ്പാൻ എങ്ങനെ സാധിക്കും? തമ്മിൽ ഒരേ ഒരു വഴിതന്നെയാണ്. കൃഷ്ണകാന്തന്റെ മരണംവരെ മിണ്ടാതിരിക്ക; അതിനു ശേഷം, നീ പറയുന്നതുപോലെ, ഞാൻ ഗോവിന്ദലാലന്റെ അടുക്കൽച്ചെന്ന് അദ്ദേഹത്തിന്റെ കാക്കൽ വീണ്, മരണപത്രത്തെ കൊടുക്കാം.'

സുമതി— 'അപ്പോഴും അതുകൊണ്ടുപകാരമുണ്ടാവില്ല. കൃഷ്ണകാന്തന്റെ മേശയിൽ കാണുന്ന മരണപത്രംതന്നെ അസ്സലാധാരമായി സ്വീകരിക്കും. അതിനു ശേഷം, ഗോവിന്ദലാലൻ ഈ ആധാരം കൊണ്ടുചെന്നാൽ, അയാളെ കള്ളാധാരക്കേസ്സിൽ കുററക്കാരനാക്കുകയും ചെയ്യും.'

കുമതി— 'എന്നാൽ ഇനി ഒന്നും ചെയ്യേണ്ട. ചെയ്യുന്നതു ചെയ്തു കഴിഞ്ഞു.'

അതിനു ശേഷം സുമതിക്കൊന്നും പറയാനില്ലാതെയായി— അവൾ പരാജിതയായി. രണ്ടു സഹോദരികളും തമ്മിൽ സമാധാനമായി, സ്നേഹത്തോടുകൂടി മറ്റൊരു ജോലിയിൽ പ്രവേശിച്ചു. അവർ രോഹിണിയുടെ മനോദർപ്പണത്തിൽ, ആ കുളത്തിൻകരയിൽ പൂർണ്ണചന്ദ്രികയിൽ, അതിപ്രൗഢിയോടുകൂടി നില്ക്കുന്ന ഗോവിന്ദലാലന്റെ സുകുമാരരൂപത്തെ പ്രതിബിംബിപ്പിച്ചു. കണ്ണുനീരുകൊണ്ടു കണ്ണുകാണാതെയാവുന്നതുവരെ രോഹിണി ഈ രൂപത്തെത്തന്നെ നോക്കിക്കൊണ്ടിരുന്നു. ഉറക്കമെന്നത് ആ രാത്രി രോഹിണിക്ക് ഉണ്ടായില്ല.

---

## അദ്ധ്യായം ൯

അന്നുതുടങ്ങി രോഹിണി എല്ലാദിവസവും വാരുണീകുളത്തിൽനിന്നു തന്നെ വെള്ളം കൊണ്ടുവരുവാൻ തുടങ്ങി. ആ സമയത്തൊക്കെ ആ കുയിലും അവിടെയിരുന്നു പാടിയിരുന്നു; ആ പൂച്ചെടികളുടെ ഇടയിൽ ഗോവിന്ദലാലന്റെ ഛായയും പതിവായി കണ്ടുകൊണ്ടിരുന്നു; സുമതിയും കുമതിയും തമ്മിലുള്ളയുദ്ധവും മുടക്കം കൂടാതെ നടന്നുകൊണ്ടിരുന്നു. ഈ രണ്ടു മഹാശക്തികൾ തമ്മിലുള്ള വാഗ്വാദങ്ങൾ മനുഷ്യനു സഹിക്കാവുന്നതാണ്, എന്നാൽ അവയുടെ സമ്മേളനത്തിൽ നിന്നു അനേകദോഷങ്ങൾ ഉത്ഭവിക്കുന്നുണ്ട്. ചില സമയത്ത് സുമതി കുമതിയുടെ രൂപം ധരിക്കും, കുമതി സുമതിയുടെ ജോലിയും ചെയ്യും; അതുകാരണം, അവരെ തമ്മിൽ തിരിച്ചറിയുവാൻ പ്രയാസമായിത്തീർന്ന്, ജനങ്ങൾ സുമതിയാണെന്നു വിചാരിച്ച് കുമതിയുടെ വശത്തായിത്തീരുന്നു. ഈ വിധമാണ് സുമതിയോ കുമതിയോ ഗോവിന്ദലാലനെ ദിവസംതോറും രോഹിണിയുടെ ഹൃദയത്തിൽ ദൃഢമായി ഉറപ്പിച്ചുവന്നത്. ഒരു കറുത്ത പുരികം, ഒരു തെളിഞ്ഞ ചിരിയും. ദിവസംതോറും ചിത്രത്തിനു പ്രകാശവും ചുമരിനു കറുപ്പും വർദ്ധിച്ചുവന്നു. അപ്പോൾ അവൾക്ക് ഇഹലോകവാസം— അതങ്ങനെ ഇരിക്കട്ടെ, രോഹിണിയുടെ നിർഭാഗ്യത്തെക്കുറിച്ച് ഞാൻ പിന്നെയും പിന്നെയും പറഞ്ഞിട്ടാവശ്യമെന്താണ്? ഗോവിന്ദലാലനിലുള്ള അനുരാഗം രോഹിണി തന്റെ ഹൃദയത്തിൽ ശക്തിയോടുകൂടി വളർത്തിക്കൊണ്ടുവന്നു. കുമതി പിന്നെയും വിജയിയായി.

ഇത്രകാലം കഴിഞ്ഞിട്ട്, ഈ ആപത്തു വന്നതെങ്ങനെ എന്നൊന്നും പറയുവാൻ എനിക്കു സാധിക്കുകയില്ല. രോഹിണി കുട്ടിക്കാലം മുതൽക്കുതന്നെ ഗോവിന്ദലാലനെ കണ്ടുതുടങ്ങീട്ടുണ്ട്, എങ്കിലും അവളുടെ മനസ്സ് ഇതിനു മുമ്പൊരിക്കലും ഇങ്ങനെ ആയാളാൽ ആകർഷിക്കപ്പെട്ടിട്ടില്ല. എന്നാൽ ഇപ്പോഴെന്താ—ഇത്ര പെട്ടെന്ന്? ഒന്നും എനിക്കറിഞ്ഞുകൂടാ, സംഭവങ്ങളെ ഉണ്ടായവിധം പ്രസ്താവിച്ചേക്കാം. ആ ഉദ്യാനകോകിലത്തിന്റെ വിളി, ആ കുളക്കരയിലിരുന്നുണ്ടായ കരച്ചിൽ, സ്ഥലകാലങ്ങളും, മനോവികാരങ്ങളും, ഗോവിന്ദലാലന്റെ സന്ദർഭോചിതമായ അനുകമ്പ. തന്നോട് യാതൊരപരാധവും ചെയ്യാത്ത ഗോവിന്ദലാലന്റെ നേരെ രോഹിണി ചെയ്തിട്ടുള്ള അനീതിയായ പ്രവൃത്തി. ഈ കാരണങ്ങളെല്ലാം ഒത്തൊരുമിക്കകൊണ്ടാണ്, ഇത്രവേഗത്തിൽ, രോഹിണിയുടെ മനസ്സിൽ ഗോവിന്ദലാലന് ഒരു നല്ല സ്ഥാനം ലഭിച്ചത്. ഇതിൽ നിന്ന് ഇനി എന്തെല്ലാം ഉണ്ടാകുവാൻ പോകുന്നു എന്ന് എനിക്കറിഞ്ഞുകൂട, എന്നാൽ ഉണ്ടായ സംഗതികളെ യഥാക്രമം പറഞ്ഞിരിക്കാം.

രോഹിണി വളരെ ബുദ്ധിയുള്ളവളായിരുന്നു. ആ മനോവികാരം അവളുടെ സുഖഭംഗത്തിന്, ഒരു സമയം ജീവനാശത്തിനുകൂടി, കാരണമാവുമെന്ന് അവൾ ഉടനെ മനസ്സിലാക്കി. അവളുടെ അന്തർഗ്ഗതം അല്പമെങ്കിലും ഗോവിന്ദലാലനു അറിവാനിടയായെങ്കിൽ, പിന്നെ ഒരിക്കലും അവളുടെ നിഴൽപോലും ആയാളെ സ്പർശിക്കുവാൻ അയാൾ സമ്മതിക്കുകയില്ലായിരുന്നു. അയാൾ അവളെ ആ ഗ്രാമത്തിൽ നിന്നുതന്നെ പറഞ്ഞയയ്ക്കും. അതുനിമിത്തം, അതിനെക്കുറിച്ചു ഒരു വാക്കുപോലും മറ്റാരോടും പറയുവാൻ അവൾക്കു തരമില്ല; അതുകാരണം, വളരെ പണിപ്പെട്ട്, രോഹിണി ആ സംഗതി അവളുടെ ഹൃദയത്തിൽതന്നെ സൂക്ഷിച്ചുവന്നു.

എന്നാൽ, അകത്തെരിയുന്ന തീ പുറത്തു കത്തുന്നതുപോലെ ആയിരുന്നു രോഹിണിയുടെ അവസ്ഥ. അവളുടെ ജീവിതം അവൾക്കു ദുസ്സഹമായിത്തീർന്നു. രാവും പകലും അവൾ അവളുടെ മരണത്തിനായി പ്രാർത്ഥിച്ചുതുടങ്ങി.

മരിക്കുവാനാഗ്രഹിക്കുന്നവരുടെ എണ്ണം ഇതുവരെ ആർക്കറിയാം! നിർഭാഗ്യവാന്മാരുടെ എന്നപോലെ ഭാഗ്യവാന്മാരുടെ ഇടയിലും പൂർണ്ണമനസ്സോടുകൂടി മരിക്കുവാൻ ആഗ്രഹിക്കുന്നവർ അനേകമുണ്ട്. ഇഹലോകസുഖം സുഖമല്ല, അതു ദുഃഖകാരണം നിറഞ്ഞ്

കയാണ്. ഒരു സുഖത്തെയും ഭാഗ്യമെന്നു പറഞ്ഞുകൂട. ഒരു സന്തോഷവും പൂർണ്ണമല്ല; അതു ഹേതുവായിട്ട്, മരിക്കുവാൻ ആഗ്രഹിക്കുന്നവർ വളരെയുണ്ട്, ദുഃഖിതന്മാർ അവരുടെ ദുസ്സഹമായ കഷ്ടപ്പാടുകൊണ്ട് മരണത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു.

ദുഃഖിതന്മാർ മരിക്കുവാനാഗ്രഹിക്കുന്നു; എന്നാൽ, മരിക്കുന്നതാരാണ്? മരിക്കുവാൻ ഇഷ്ടമില്ലാത്തവരും, സൌന്ദര്യമുള്ളവരും, യൌവനയുക്തന്മാരും, ആരോഗ്യവാന്മാരും, ഇഹലോകത്തെ ഒരു കേളീവനമായി കരുതുന്നവരുമായ ഭാഗ്യവാന്മാർക്കാണ് മരണം സംഭവിക്കുന്നത്. രോഹിണിയെപ്പോലെയുള്ള രോഗിക്കും അതു കിട്ടുന്നില്ല. കാരണം, കാലനെ വിളിച്ചുകൊണ്ടുവരുവാൻ മനുഷ്യർക്കു ശക്തിയില്ല. മനുഷ്യന്റെ ക്ഷണഭംഗുരമായും ചഞ്ചലമായും ഇരിക്കുന്ന ജീവബിന്ദുവിനെ മഹാവാരിധിയിൽ ചേർക്കുവാൻ ശസ്ത്രികൊണ്ടുള്ള ഒരു കുത്തോ വിഷത്തിന്റെ അരത്തുള്ളിയോ മതിയാകുന്നതാണ്. എന്നാൽ മരിക്കുവാനാഗ്രഹിക്കുന്നവരിൽ അറിച്ചു കുത്തിയോ വിഷം കുടിച്ചോ മരിക്കുന്നവർ വളരെ അപൂർവമാണ്. വളരെക്കാലം കൂടുമ്പോൾ, ഒന്നോ രണ്ടോ ആൾ ഇങ്ങനെ മരിച്ചു എന്നുവരാം; എന്നാൽ രോഹിണി ആ കൂട്ടത്തിൽ പെട്ട ഒരുവളല്ലായിരുന്നു.

പിന്നെ, ഒരു കാര്യം രോഹിണി നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അതായത്, കള്ളാധാരത്തിനു യാതൊരു പ്രാബല്യവും സിദ്ധിപ്പാൻ എടകൊടുക്കരുതെന്നായിരുന്നു. ഇതിന് ഒരു ഉപായവും അവൾ കാണാതിരുന്നില്ല; കൃഷ്ണകാന്തന്റെ ശരിയായ മരണപത്രം കളവുപോയിട്ടുണ്ടെന്നും, വലിപ്പിൽ ഇപ്പോൾ ഇരിക്കുന്നതിനെ എടുത്തു വായിച്ചു നോക്കേണ്ടതാണെന്നും വല്ലവരെക്കൊണ്ടും അദ്ദേഹത്തോടു പറഞ്ഞിപ്പിക്കണമെന്നു അവൾ തീർച്ചയാക്കി. രോഹിണി അതുകേട്ടു എന്നു പറഞ്ഞിട്ടാവശ്യമില്ല. കർത്താവെങ്കിലുമാവട്ടെ; കൃഷ്ണകാന്തനു അല്പമെങ്കിലും സംശയംതോന്നി വലിപ്പുതുറന്നു നോക്കുവാൻ സംഗതിയായാൽ, ആ കള്ളാധാരത്തെ കാണുവാനും ഒരു പുതിയ മരണപത്രമെഴുതുവാനും ഇടയുണ്ട്. അപ്പോൾ ഗോവിന്ദലാലന്റെ വസ്തു രക്ഷപ്പെട്ടും, മരണപത്രം കട്ടതാണെന്നു അറിയുകയും ഇല്ല. എന്നാൽ ഇതിലൊരപകടം ഉണ്ടായിരുന്നു. കള്ളാധാരം വായിച്ചു നോക്കുന്നസമയം, അത് ബ്രഹ്മാനന്ദന്റെ കയ്യക്ഷരമാണെന്നു കൃഷ്ണകാന്തൻ അറിയുകയും, അതുകാരണം അവളുടെ അമ്മാമൻ കുഴപ്പത്തിലകപ്പെടുകയും ചെയ്യും. അതിനാൽ വലിപ്പിൽ ഇരിക്കുന്ന മരണപത്രം [illegible] ചോരുവാൻ ഇട[illegible]ത്.

ഹരലാലന്റെ തൃപ്തിക്കുവേണ്ടി ഗോവിന്ദലാലനോടു താൻ ചെയ്തിട്ടുള്ള കഠിനദ്രോഹത്തിന്റെ ഫലങ്ങളെ നശിപ്പിക്കുവാൻ ഇപ്പോൾ രോഹിണിക്കു മോഹമുണ്ടെങ്കിലും, അവളുടെ അമ്മാമന്റെ രക്ഷയ്ക്കുവേണ്ടി അങ്ങനെ ചെയ്യുന്നതിൽനിന്നു പിൻമാറേണ്ടിവന്നിരിക്കുന്നു. ഒടുവിൽ, അസ്സലാധാരം കട്ടെടുത്ത് ആ സ്ഥാനത്തു കള്ളാധാരം വെച്ചതുപോലെ, അവൾ ആ കള്ളാധാരം തിരിയെ എടുത്ത് ആ സ്ഥാനത്ത് അസ്സലാധാരം വെക്കുവാൻ തീർച്ചയാക്കി.

അന്നുരാത്രിയിൽ, ആ സുന്ദരിയായ രോഹിണി അസ്സലാധാരം എടുത്ത് ധൈര്യത്തോടുകൂടി തനിയെ കൃഷ്ണകാന്തരായിയുടെ വീട്ടിലേക്കുപോയി. പിൻപുറത്ത് വാതൽ അടച്ചിരുന്നു കാരണം, രോഹിണി, കാവൽക്കാർ ഇരുന്ന് മൂളിപ്പാട്ടുപാടി ഉറക്കം ഇളക്കുന്ന സാക്ഷാൽ ഉമ്മറവാതല്ക്കൽതന്നെ ചെന്നു. അവളാരാണെന്നു കാവല്ക്കാർ ചോദിച്ചു. അവൾ അവിടെ താമസിക്കുന്ന ഒരു ഭൃത്യത്തിയുടെ പേരായ 'സഖി' എന്ന വാക്കു മാത്രം പറഞ്ഞ് അവരെ തൃപ്തിപ്പെടുത്തി. അകത്തുകടന്ന് നേരെ കൃഷ്ണകാന്തന്റെ മുറിയിലേക്കു ചെന്നു. കാവൽക്കാർ വീട്ടിനെ വേണ്ടവിധം സൂക്ഷിച്ചിരിക്കുന്നുണ്ടെന്നു കരുതി, കൃഷ്ണകാന്തന്റെ കിടപ്പുമുറിയുടെ വാതൽ അടച്ചിട്ടുണ്ടായിരുന്നില്ല. അവൾ ചെവിയോർത്തസമയം, കൃഷ്ണകാന്തൻ നല്ല ഉറക്കമാണെന്നറിഞ്ഞ്, ഒട്ടുംതന്നെ ശബ്ദമുണ്ടാക്കാതെ, ആധാരത്തെ എടുത്ത് രോഹിണി മുറിക്കകത്തു കടന്നു. അവൾ ഒന്നാമതായി ചെയ്ത പ്രവൃത്തി അവിടെ കത്തിക്കൊണ്ടിരുന്ന വിളക്കു കെടുത്തുകയായിരുന്നു; രണ്ടാമത്, താക്കോലെടുത്ത്, മുമ്പിലത്തെപ്പോലെ, അവൾ ആ വലിപ്പുതുറന്നു.

നിശ്ശബ്ദമായിരിക്കുവാൻ രോഹിണി വളരെ ശ്രദ്ധയോടുകൂടിയവളായിരുന്നു. എന്നിട്ടും താക്കോൽ തിരിഞ്ഞപ്പോൾ ഒരൊച്ചയുണ്ടായി. ആ ശബ്ദം കൃഷ്ണകാന്തനെ ഉണർത്തുകയും ചെയ്തു. ശബ്ദമെന്താണെന്നു നല്ലവണ്ണം മനസ്സിലാകാത്തതിനാൽ, അദ്ദേഹം അനങ്ങാതെ കിടന്നു. കൂർക്കംവലിനിന്നു എന്നും കൃഷ്ണകാന്തൻ ഉണർന്നിട്ടുണ്ടെന്നും രോഹിണി മനസ്സിലാക്കി. അവൾ നിശ്ശബ്ദം അനങ്ങാതെ നിന്നു. 'ആരാണവിടെ?' എന്നു കൃഷ്ണകാന്തൻ വിളിച്ചു ചോദിച്ചു. പക്ഷേ ഒരാളും ഉത്തരം പറഞ്ഞില്ല. ആ സമയം രോഹിണിയുടെ അവസ്ഥ പണ്ടത്തെപ്പോലെ അല്ലായിരുന്നു. രോഹിണി, ചപലയും, ഇച്ഛാഭംഗത്തോടുകൂടിയവളും, ദുഃഖിതയും, ഭയാകുലയും ആയിത്തീർന്നിരിക്കുന്നു; അവൾ ഒന്നു ദീർഘമായി നിശ്വസിച്ചു;

ആ ദീഘശ്വാസം കൃഷ്ണകാന്തൻ കേൾക്കുകയും, തൽക്ഷണം 'ഹരി! ഹരി!' എന്ന് ഒന്നു രണ്ടു പ്രാവശ്യം അദ്ദേഹം ഉറക്കെ വിളിക്കുകയും ചെയ്തു.

രോഹിണിക്കാവശ്യമുണ്ടായിരുന്നു എങ്കിൽ, ഈ തരത്തിൽ പുറത്തേക്കു പോകാമായിരുന്നു; എന്നാൽ, അവൾ അപ്പോൾ അങ്ങനെ ചെയ്തു എങ്കിൽ, ഗോവിന്ദലാലന്റെ ഉപകാരം സാധുവാക്കുകയില്ലായിരുന്നു. 'ഞാൻ ഒരു ദുഷ്പ്രവൃത്തി ചെയ്യാൻ ധാരാളം ധൈര്യമുണ്ടായ എനിക്ക് ഇന്ന് ഒരു സൽക്കർമ്മം ചെയ്യാൻ ധൈര്യമില്ലാത്തതെന്താണ്?' എന്ന് അവൾ താനേതന്നെ വിചാരിച്ചു. 'ആട്ടെ, എന്നെ ഇവർ പിടിച്ചു നിർത്തിയാൽതന്നെ എന്താണ്?'

കൃഷ്ണകാന്തന്റെ വിളികൾക്കൊന്നിനും ഉത്തരമുണ്ടായില്ല. ഹരി എന്ന ശിഷ്യൻ എവിടെയോ സ്വൈരസല്ലാപത്തിനു പോയിരുന്നു; അയാൾ വേഗത്തിൽ തിരിച്ചുവരുമായിരിക്കും.

ഉടനെ കൃഷ്ണകാന്തൻ തീപ്പെട്ടിയുരച്ചു വിളക്കു കൊളുത്തിയ സമയം, മേശയുടെ സമീപം ഒരു സ്ത്രീ നില്ക്കുന്നതു കണ്ടു. 'നിങ്ങൾ ആരാണ്?' എന്നു ചോദിച്ചു.

'ഞാൻ രോഹിണിയാണ്.' എന്നു പറഞ്ഞുകൊണ്ട് ആ സ്ത്രീ അടുത്തു ചെന്നു.

കൃഷ്ണകാന്തൻ— 'ഈ രാത്രി അസമയത്ത്, കൂരിരുട്ടത്ത് എന്താണ് നീ ഇവിടെ ചെയ്യുന്നത്?'

രോഹിണി— 'കക്കുകയാണ്.'

കൃഷ്ണ— 'തമാശ പോകട്ടെ. നിന്നെ ഈ സ്ഥിതിയിൽ ഇന്ന് ഇപ്പോൾ ഇവിടെ ഞാൻ കാണുവാനുള്ള സംഗതിയെന്താണെന്നു കേൾക്കട്ടെ. നീ ഇവിടെ കക്കുവാൻ വന്നതാണെന്നു ഞാനതു വിശ്വസിക്കുന്നില്ല; എങ്കിലും നിനക്കിപ്പോൾ ഒരു കള്ളന്റെ ഛായ വല്ലതുമുണ്ടോ?'

രോ— 'എന്നാൽ, നന്നായി; ഞാൻ ചെയ്യാൻ ഉദ്ദേശിച്ചുവന്ന കാര്യം, നിങ്ങൾ കാണ്കെത്തന്നെ ചെയ്തുകളയാം. നോക്കിക്കൊള്ളൂ; എന്നിട്ട്, എന്നെ വേണ്ടതുപോലെ ചെയ്തോളൂ. എന്നെ പിടിച്ചു കഴിഞ്ഞു; ഇനി രക്ഷയ്ക്കു മാർഗ്ഗമില്ല; ഞാനതിനു ശ്രമിക്കുന്നുമില്ല.'

ഇങ്ങനെ പറഞ്ഞുകൊണ്ട്, രോഹിണി മേശ വലിപ്പുതുറന്ന്, കള്ളാധാരമെടുത്ത് അവിടെ അസ്സലാധാരത്തെ വെച്ചു. അതിനു ശേഷം, അവൾ ആ കള്ളാധാരത്തെ കഷണങ്ങളാക്കി കീറി.

'ആ, ഹാ! എന്താണ് നീ ചെയ്യുന്നത്?' എന്നു കൃഷ്ണകാന്തൻ

ഉറക്കെ ചോദിച്ചു. അതുകൊണ്ടു ഫലമുണ്ടായില്ല. രോഹിണി ആ ചീന്തിയ കഷണങ്ങളെ ആ വിളക്കത്തുതന്നെ കത്തിക്കുകയും ചെയ്തു.

കൃഷ്ണ— '(ദേഷ്യത്തോടുകൂടി) എന്താണ് നീ കത്തിച്ചത്'?

രോ— 'ഒരു കള്ളാധാരം.'

കൃഷ്ണ— (ചിരിച്ചുകൊണ്ട്) 'ആധാരം! ആധാരം! എന്റെ ആധാരം എവിടെ?'

രോ— 'നിങ്ങളുടെ ആധാരം വലിപ്പിൽതന്നെയുണ്ട്. നിങ്ങൾക്കു തന്നെ നോക്കാമല്ലോ.'

ആ ചെറുപ്പക്കാരിയുടെ നെഞ്ഞൂറപ്പുകണ്ട് കൃഷ്ണകാന്തൻ അത്ഭുതപ്പെട്ടുപോയി. 'എന്നെപ്പരീക്ഷിക്കാനായി ദൈവംതന്നെ പ്രത്യക്ഷത്തിൽ വന്നതൊ?' എന്നു അദ്ദേഹം വിചാരിച്ചു. പിന്നെ, അദ്ദേഹം വലിപ്പുതുറന്നു നോക്കിയ സമയം, അതിൽ ഒരാധാരം കിടക്കുന്നതു കണ്ടു. അദ്ദേഹം അതിനെ പുറത്തെടുത്ത് കണ്ണടവെച്ചു വായിച്ചുനോക്കിയപ്പോൾ, അത് ശരിയായി അദ്ദേഹം എഴുതിവെച്ചിരുന്ന ആധാരംതന്നെയെന്ന് മനസ്സിലായി. അദ്ദേഹം പിന്നെയും 'നീ ആ കത്തിച്ചതെന്താണ്?' എന്നു ചോദിച്ചു.

രോ— 'ഒരു കള്ളാധാരം.'

കൃഷ്ണ— 'ഒരു കള്ളാധാരം? ഒരു കള്ളാധാരം എഴുതിയതാരാണ്? നിനക്കതു എവിടെ നിന്നു കിട്ടി?'

രോ— 'ആരെഴുതിയതാണെന്ന് എനിക്കറിഞ്ഞുകൂട. ഞാനത് ആ വലിപ്പിൽ കിടക്കുന്നതു കണ്ടു.'

കൃഷ്ണ— 'ആ വലിപ്പിൽ ഒരു കള്ളാധാരം ഇരിപ്പുണ്ടെന്നു നീ എങ്ങനെ അറിഞ്ഞു?'

രോ— 'അതു നിങ്ങളോടു പറവാൻ എനിക്കു സാധിക്കുകയില്ല.'

കൃഷ്ണകാന്തൻ കുറച്ചു നേരം ആലോചിച്ചതിനു ശേഷം, ഇങ്ങനെ പറഞ്ഞു: 'ഈ കാലമെല്ലാം ഈ വസ്തുക്കളൊക്കെ വേണ്ടതുപോലെ ഭരിച്ചുവന്ന എനിക്ക് നിന്നെപ്പോലെയുള്ള ഒരു പെണ്ണിന്റെ നിസ്സാരമായ സൂത്രത്തെ കണ്ടുപിടിക്കാൻ സാധിക്കയില്ലേ? ഈ കള്ളാധാരം ഹരലാലൻ ഉണ്ടാക്കിയതാണ്. വലിപ്പിൽ അസ്സലാധാരം വെച്ചിരിക്കുന്ന സ്ഥലത്ത് അതിനെ കൊണ്ടുവന്നുവെക്കുവാൻ അവൻ നിനക്കു വല്ലതും തന്നിട്ടുണ്ടായിരിക്കണം. ഇപ്പോൾ, കളവു കണ്ടുപിടിച്ച സമയം, നീ അതിനെ നശിപ്പിക്കുകയാണുണ്ടായത്. അതല്ലേ വാസ്തവം?'

രോ— 'അല്ല, അങ്ങനെയല്ല ഉണ്ടായിട്ടുള്ളത്.'

കൃഷ്ണ — 'പിന്നെ എന്തിനാണ്?'

രോ — 'അതൊന്നും ഞാൻ പറയുകയില്ല. ഒരു കള്ളനെപ്പോലെ ഞാൻ നിങ്ങളുടെ മുറിയിൽ കടന്നുവന്നിട്ടുണ്ട്. ഇനി എന്നെ നിങ്ങളുടെ ഇഷ്ടംപോലെ എന്തെങ്കിലും ചെയ്യാം'.

കൃ — 'നീ എന്തോ ദുഷ്കാര്യം കാണിക്കാനായിട്ടാണ് ഇവിടെ കടന്നുവന്നിരിക്കുന്നതെന്നുള്ളതിനു എനിക്കൊട്ടും സംശയമില്ല; അല്ലെങ്കിൽ, ഈ വിധം നീ വരുവാനുള്ള സംഗതിയെന്താണ്? ഞാൻ നിന്നെ ശരിയായി ശിക്ഷിക്കും. നിന്നെ ഞാൻ പോലീസുകാരെ ഏല്പിക്കയില്ല, നാളെ നിന്റെ തല ചെരച്ച് മോരുംകൊണ്ടഭിഷേകം ചെയ്ത് നാടു കടത്തിക്കളയും. ഈ രാത്രി ഇവിടെ എങ്ങാനും ഇട്ടു പൂട്ടുകയും ചെയ്യും.'

രോഹിണിയെ അന്നു രാത്രി അവിടെ ഒരിടത്തു പൂട്ടി സൂക്ഷിച്ചു.

---

## അദ്ധ്യായം ൨൦

പിറ്റേ ദിവസം അതിരാവിലെ ഗോവിന്ദലാലൻ അദ്ദേഹത്തിന്റെ കിടപ്പുമുറിയുടെ ഇറയത്തു കിടക്കുന്ന ജനൽവാതല്ക്കൽ നില്ക്കുകയായിരുന്നു. പുഷ്പലതാദികളിൽനിന്നു ഗതിൽ നാദം കേട്ടുതുടങ്ങീട്ടില്ല, കാക്കമാത്രം കരഞ്ഞുതുടങ്ങീട്ടുണ്ട്. ഗോവിന്ദലാലൻ ജനൽവാതൽ തുറന്ന് അവിടെനിന്ന് മല്ലീജാതിപ്രഭൃതികുസുമങ്ങളുടെ പരിമളത്തോടുകൂടി വീശുന്ന ശുദ്ധവായുവിനെ ആസ്വദിക്കയായിരുന്നു. ആ സമയത്ത് ചടച്ചു പൊക്കമുള്ള ഒരു പെൺകുട്ടിവന്ന് അയാളുടെ അടുക്കൽ നിന്നു.

ഗോ — 'എന്താണ് നീ ഇവിടെ വന്നു നില്ക്കുന്നത്?'

'നിങ്ങളും എന്താണ് ഇവിടെ വന്നു നില്ക്കുന്നത്?' എന്നു തന്നെ ആ പെൺകിടാവും ചോദിച്ചു. ആ സ്ത്രീ ഗോവിന്ദലാലന്റെ ഭാര്യയായിരുന്നു എന്നു പ്രത്യേകം പറയേണ്ടാവശ്യമില്ലല്ലോ.

ഗോ — 'സ്വസ്ഥമായി നിന്ന് എനിക്കു കുറച്ചു നല്ല കാറ്റേറ്റാൽ കൊള്ളാമെന്നാണ്. അതിനും നീ സമ്മതിക്കില്ലെന്നുണ്ടോ?'

'എനിക്കെന്തോ വിരോധം? എപ്പോഴും ഇങ്ങനെ വേണമെന്നുണ്ടോ? ഈ വീട്ടിനകത്തുള്ളതു പോരാഞ്ഞിട്ടല്ലേ കാടും മേടും കേറി ശുദ്ധവായു ആസ്വദിച്ചു നടക്കുന്നത്?' എന്നവളും ചോദിച്ചു.

ഗോ — 'വീട്ടിലെന്താണ് അത്യധികം കഴിപ്പാനുള്ളത്?'

'എന്ത്, ഇപ്പോൾതന്നെ കിട്ടിയ ഈ ശകാരമൊന്നും പോരേ?'

ഗോ— 'ഭ്രമരെ, ഒരു ബാലികക്ക് ശകാരംകൊണ്ടു ഭക്ഷണമായും കൊണ്ടു ജീവിക്കുവാൻ പ്രാപ്തിയില്ലെങ്കിൽ, ഈ രാജ്യത്തിലെ ഒരു വർഗ്ഗം മുഴുവനും ഇപ്പോൾ ഭക്ഷണക്ഷയത്താൽ മരിച്ചുപോകുമായിരുന്നു. ഈ വിധമുള്ള ഭക്ഷണം ഒരു ബാലികയുടെ ജഠരാഗ്നിയിൽ അന്യായേന ലഭിക്കുന്നുണ്ട്. ആ മൈമതികയെ ഒന്നുകൂടി ആട്ടെ. ഞാനൊന്നുകൂടി അതു കാണട്ടെ.'

ഗോവിന്ദലാലന്റെ ഭാര്യയ്ക്ക് അവരുടെ മാതാപിതാക്കന്മാർ ഇട്ട പേർ കൃഷ്ണകാമിനി എന്നോ അനംഗമഞ്ജരി എന്നോ എന്താണെന്ന പരിളം പ്രസ്താവിക്കുന്നില്ല. നാമകരണം ചെയ്തപേർ പറഞ്ഞ് ഒരുത്തനും അവളെ വിളിക്കാറില്ല. അവളുടെ ഓമനപ്പേർ ഭ്രമരം എന്നായിരുന്നു. അവളുടെ നിറം നല്ല കറുപ്പായിരുന്നതുകൊണ്ടായിരിക്കാം അവളെ അങ്ങനെ വിളിച്ചിരുന്നത്. ഭൃത്യത്തിയെക്കുറിച്ചുണ്ടായ ലജ്ജയില്ലാത്ത സംസാരത്തിൽ അവൾക്കുണ്ടായ അനിഷ്ടത്തെ കാണിപ്പാൻ അവൾ ഭൃത്യത്തി ഇരുന്ന ഒരു ആണിയിന്മേൽ തുപ്പി, ഗോവിന്ദലാലന്റെ ഭുജം പിടിച്ചു തിരുമ്മി.

ഗോവിന്ദലാലനും ഒട്ടും തന്നെ തൃപ്തിവരാതെ അനുരാഗത്തോടുകൂടി തന്റെ ഭാര്യയുടെ മുഖത്തുതന്നെ നോക്കിക്കൊണ്ടുനിന്നു. സൂര്യൻ ഉദിച്ചുയർന്നു തുടങ്ങി. സൂര്യോദയത്തിലെ ആ ഇളംരശ്മികൾ മനോഹരവും, രുചിരവും, പരിശുദ്ധവും, ശുഭ്രവും, അരുണവർണ്ണവുമായ അവളുടെ ക്രീഡാസക്തങ്ങളായ കണ്ണുകൾക്കും ശീതളങ്ങളായ കപോലങ്ങൾക്കും ഒരു പുതിയ ജീവൻകൊടുത്തു. അവളുടെ പുഞ്ചിരികളും, കടാക്ഷങ്ങളും, ഗോവിന്ദലാലന്റെ അനുരാഗവും, പ്രഭാതത്തിലെ മന്ദമാരുതനും, എല്ലാം ആ സുപ്രഭാതത്തോടു ചേർന്ന് അവളുടെ മുഖത്തു സ്ഫുരിച്ചിരുന്നു.

തൽസമയത്തുതന്നെ ഭൃത്യന്മാരുടെ സംസാരം ബഹളമായി കേട്ടുതുടങ്ങി. അതോടുകൂടി അടിച്ചുതളി, പാത്രംതേപ്പ് മുതലായ വീട്ടുപണികളുടെ ശബ്ദവും കേട്ടുതുടങ്ങി. പെട്ടെന്ന് ആ ശബ്ദമെല്ലാം നിന്ന്, 'ദൈവമേ! ഇനി എന്തെല്ലാമാണാവോ വരാൻ പോകുന്നത്! എന്തുകഷ്ടമാണ്! എന്തു ധൈര്യം! വല്ലാത്ത നിന്ദ.' എന്നെല്ലാം ഉഗ്രസ്വരമായി വിളിച്ചുപറയുന്നതു കേട്ടുതുടങ്ങി. ഇതെല്ലാം കേട്ടുകൊണ്ട് ഭ്രമരവും അവിടെ എത്തി. പല സംഗതികളെക്കൊണ്ടും ഭൃത്യന്മാർ ഭ്രമരത്തെ അത്ര വകവെച്ചിരുന്നില്ല. ഒന്നാമത് അവൾ

ക്കു വളരെ ചെറുപ്പമായിരുന്നു; പിന്നെ, അവളുടെ ശൌന്ദൎയ്യവും ഭൎത്താവിന്റെ സഹോദരിയും അവിടെ ഉണ്ടായിരുന്നതുകൊണ്ട്, അവൾ അവിടത്തെ ഗൃഹിണിയും അല്ലായിരുന്നു. അതിനും പുറമെ, അവൾക്ക് യജമാനത്തിയുടെ സ്ഥാനത്തെക്കാൾ അധികം യോജിച്ചിരുന്നത് കളിക്കുട്ടിയുടെ സ്ഥാനമായിരുന്നു. അവളെ കണ്ട ഉടനെ ശിഷ്യത്തികളെല്ലാവരും കൂടി ലഹള ഒന്നുകൂടി വൎദ്ധിപ്പിച്ചു.

ഒന്നാമത്തവൾ— 'ഇവിടുന്നു കേട്ടില്ലേ കൊച്ചമ്മേ?'

രണ്ടാ— 'ഇങ്ങനത്തെ ആക്രമം ഇതുവരെ കേട്ടിട്ടില്ല.'

മൂന്നാ— 'എന്തു തോന്നിയവാസമാണ്! ഞാൻ പോയി ആ ജന്തുവിനെ ഇതുകൊണ്ടൊന്നു സമ്മാനിക്കട്ടെ.'

നാലാ— 'ചൂലുകൊണ്ടു മാത്രമോ? കൊച്ചമ്മയുടെ അനുവാദമുണ്ടെങ്കിൽ, ഞാൻ അവളുടെ മൂക്കു ചെത്തിക്കൊണ്ടു പോരാനൊരുങ്ങാം.'

അഞ്ചാ— 'അന്യന്റെ മനസ്സ് ഇന്ന വിധമെന്ന് ഒരാൾക്കും പറഞ്ഞുകൂട. എങ്ങനെയാണ് കൊച്ചമ്മേ?'

ഭ്രമരം ചിരിച്ചുംകൊണ്ട്, 'ഒന്നാമത് കാൎയ്യമെന്താണെന്നു കേൾക്കട്ടെ; പിന്നെ നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യുക.' എന്നു പറഞ്ഞു.

രണ്ടാമതും ലഹള തുടങ്ങി.

ഒന്നാ— 'നിങ്ങൾ കേട്ടില്ലേ? ഗ്രാമത്തിലെല്ലാം അതു സംസാരമായിരിക്കുന്നുവല്ലൊ?'

രണ്ടാ— 'ഇതു പുലിമടയിലെ മാടപ്രാവിന്റെ കൂട്ടത്തിലായിട്ടുണ്ട്.'

മൂന്നാ— 'ഞാൻ ഈ ചൂലുകൊണ്ട് അവളുടെ കളവു തെളിയിക്കട്ടെ?'

നാലാ— 'ഞങ്ങളെന്തു പറയട്ടെ, കൊച്ചമ്മേ? ചാത്തിക്കുട്ടൻ അമ്പിളിത്തെളെ പിടിക്കാൻ ശ്രമിക്കുന്നു.'

അഞ്ചാ— 'ഒരു പൂച്ച മുങ്ങിച്ചാകാൻ പോകുന്ന സമയത്ത് അതിന്റെ സ്വഭാവത്തെ അറിയാൻ തരമില്ല. കഴുത്തിൽ കയറിട്ടു കെട്ടി ഇളക്കണം. കഴുത്തിൽ തന്നെ കയറിടേണം'.

ഭ്രമരം— 'ആരിന്റെ കഴുത്തിലോ?'

അപ്പോഴേക്കും ശിഷ്യത്തികളെല്ലാവരുംകൂടി ഇങ്ങനെ ഓരോന്നു വിളിച്ചു പറഞ്ഞുതുടങ്ങി: 'ഞങ്ങളെന്തു പിഴച്ചു? ഞങ്ങളെന്താ ചെയ്തത്? അപകടം വന്നാൽ കഷ്ടം ഞങ്ങൾക്കാണല്ലോ, അതുകൊള്ളാലും വേണ്ടില്ല. ഞങ്ങൾ ഈ ചോറിനുവേണ്ടി ജീവൻ കളഞ്ഞു പണി എടുക്കേണമല്ലോ, അല്ലാതെ നിവൃത്തിയുണ്ടോ?' അത്യാപ

ഇതു നേരിട്ടിട്ടെന്നപോലെ, ഒരുത്തി ഉറക്കെ കരഞ്ഞു തുടങ്ങി. ഇതു കണ്ടു ഭ്രമരത്തിനു ദ്വേഷിച്ചു; എങ്കിലും, അവൾ ചിരി നിൎത്താതെ തന്നെ, 'നിന്നെയാണ് കഴുത്തിൽ കയറിട്ടു കെട്ടിത്തൂക്കേണ്ടത്', കാൎയ്യം ഇന്നതാണെന്നു ഇതുവരെ നീ എന്നോടു പറഞ്ഞില്ലല്ലോ. എന്താണ് സംഗതി, കേൾക്കട്ടെ.' എന്നു പറഞ്ഞു.

പിന്നെയും നാലുപുറത്തും നിന്ന് ഓരോരുത്തർ ഓരോ വിധത്തിൽ കഥ പറഞ്ഞു തുടങ്ങി. ഒടുവിൽ ഒരു അന്തമില്ലാത്ത സംസാരത്തിന്റെ സാരം, തലേ ദിവസം രാത്രി വലിയ യജമാനന്റെ മുറിയിൽ ഒരു കളവു നടന്നു എന്നുള്ളതാണെന്നു ഭ്രമരം മനസ്സിലാക്കി.

ഒരുവൾ — 'കളവല്ല, ഒരു കവൎച്ചയാണുണ്ടായത്.'

മറ്റൊരുവൾ— 'ഒരു കത്തിക്കവൎച്ചയാണ്.'

മൂന്നാമതൊരുവൾ— 'അങ്ങനെയല്ല, നാലോ അഞ്ചോ കള്ളന്മാർ അകത്തുകടന്ന് ഒരു ലക്ഷം ഉറുപ്പികയുള്ള നോട്ട് എടുത്തു കൊണ്ടു പോകയാണുണ്ടായത്.'

ഭ്രമരം — 'എന്നാലെന്താ? ഏതു പെണ്ണിന്റെ മൂക്കറിയാനാണ് നിങ്ങൾ പുറപ്പെട്ടത്?'

ഒന്നാ— 'രോഹിണിക്കൊച്ചമ്മയുടെ അല്ലാതെ ആരുടെയാണ്?'

രണ്ടാമ— 'ആ മഹാപാപിയാണ് ഈ നാശത്തിനൊക്കെ കാരണം.'

മൂന്നാമ— 'കവൎച്ചക്കാരെ കൊണ്ടുവന്നതുതന്നെ അവളായിരുന്നില്ലേ?'

നാലാമ— 'അതവൾക്കേ പററി.'

അഞ്ചാമ— 'അവൾ ജയിലിൽ പണിയെടുത്തു ചാകട്ടെ.'

ഭ്രമരം — 'രോഹിണി കക്കുവാൻ വന്നതാണെന്നു നിങ്ങൾക്കെന്തു നിശ്ചയം?'

'എന്ത്, അവളെപ്പിടിച്ച് കച്ചേരിയിൽ ഠാണാവു മുറിയിൽ ഇട്ടു പൂട്ടിയിരിക്കുന്നു'.

ഭ്രമരം ഇതു കേട്ടതെല്ലാം ഗോവിന്ദലാലന്റെ അടുക്കൽ ചെന്നു പറഞ്ഞു. ഗോവിന്ദലാലൻ ആലോചനയോടുകൂടി തലകുലുക്കി.

ഭ്രമരം— 'എന്താ നിങ്ങൾ തലകുലുക്കുന്നത്?'

ഗോവിന്ദ— 'രോഹിണി കക്കാൻവന്നു എന്നുള്ളതു ഞാൻ വിശ്വസിക്കുന്നില്ല. നീ അങ്ങനെ വിശ്വസിക്കുന്നുണ്ടോ?'

ഭ്രമരം— 'ഇല്ല'.

ഗോ— 'നിനക്ക വിശ്വാസം തോന്നാതിരിപ്പാനുള്ള കാരണമെന്തെന്നു കേൾക്കട്ടെ. ജനങ്ങളങ്ങനെ പറയുന്നുണ്ടല്ലോ.'

ഭ്രമരം— 'എന്തുകൊണ്ടാണ് നിങ്ങൾ അതു വിശ്വസിക്കാഞ്ഞതെന്നു ഞാൻ കേൾക്കട്ടെ.'

ഗോ— 'അതു പിന്നെ ഞാൻ നിന്നോടുപറയാം. ഒന്നാമത് എന്നോടു പറയൂ'.

ഭ്രമരം— 'മുമ്പിൽ ഞാൻ കേൾക്കട്ടെ'.

ഗോ— 'ആദ്യം നീ തന്നെ പറയൂ'.

ഭ്ര— 'ഞാനെന്തിനാണ് ആദ്യം പറയുന്നത്? ആട്ടെ ഞാൻ സത്യം പറയട്ടെ?'

ഗോ— 'സത്യം പറയൂ'.

ഭ്രമരം കാര്യം പറയാൻ ശ്രമിച്ചു; എങ്കിലും തല്ക്കാലം അവൾക്കു പറയാൻ സാധിച്ചില്ല. അവൾ ലജ്ജിച്ചു തലതാഴ്ത്തിനിന്നു.

ഗോവിന്ദലാലനു കാര്യം മനസ്സിലായി; മുമ്പിൽതന്നെ അയാൾക്കറിയാമായിരുന്നു; ആ വൈചിത്ര്യമറിഞ്ഞിട്ടുതന്നെയായിരുന്നു അയാൾ ഇങ്ങനെ ചോദിച്ചു ലജ്ജിപ്പിച്ചത്. രോഹിണി നിരപരാധിയാണെന്നു ഭ്രമരത്തിനു പൂർണ്ണവിശ്വാസമുണ്ടായിരുന്നു. അവളുടെ ജീവധാരണത്തിൽ അവൾക്ക് എത്ര വിശ്വാസമുണ്ടോ അത്രയും വിശ്വാസം അവൾക്ക് രോഹിണിയുടെ കപടമില്ലായ്മയിലും ഉണ്ടായിരുന്നു. എന്നാൽ അവളുടെ ഈ വിശ്വാസത്തിന്, രോഹിണി നിരപരാധിയാണെന്നു ഗോവിന്ദലാലൻ വിശ്വസിക്കുന്നു എന്നു പറഞ്ഞ ഏകകാരണമല്ലാതെ, മറ്റൊന്നും അവൾക്കുണ്ടായിരുന്നില്ല. ഗോവിന്ദലാലന്റെ വിശ്വാസം ഭ്രമരത്തിന്റെ വിശ്വാസംതന്നെ; അയാൾ അവളെ നല്ലവണ്ണം അറിഞ്ഞിരുന്നു. ഇവർ തമ്മിലുള്ള ഈ ദൃഢവിശ്വാസംതന്നെയാണ് ഭ്രമരത്തിനു ഗോവിന്ദലാലനിൽ ഗാഢസ്നേഹമുണ്ടാവാനുള്ള കാരണം.

ചിരിച്ചുകൊണ്ട് ഗോവിന്ദലാലൻ ഇങ്ങനെ പറഞ്ഞു: 'നീ രോഹിണിയുടെ ഭാഗത്താവാനുള്ള കാരണം ഞാൻ പറയാം'.

'എന്താ, കേൾക്കട്ടെ'.

ഗോ— 'നീ കറുത്തിട്ടാണെന്ന് അവൾ പറയുകയില്ല; എന്നുതന്നെയല്ല, നല്ല ശോഭയുള്ള നിറമാണെന്നു പറയുകയും ചെയ്യും'.

ഭ്രമരം ദേഷ്യത്തോടുകൂടി 'പോകാമോ ഇവിടുന്ന്!' എന്നു ഘോഷിച്ചു.

ഗോവിന്ദലാലൻ 'ഞാൻ പോകുന്നു.' എന്നു പറഞ്ഞുകൊണ്ട് നടന്നുതുടങ്ങിയ സമയം, ഭ്രമരം അയാളുടെ വസ്ത്രത്തിൽ പിടിച്ച് 'നിങ്ങൾ എവിടേക്കു പോകുന്നു?' എന്നു ചോദിച്ചു.

ഗോ— 'ഞാൻ പോകുന്നതെവിടെക്കെന്നു നീ പറയാമോ?' എന്നു ചോദിച്ചു.

ഭ്രമരം— 'ഇപ്പോഴം ഞാൻ പറയാം.'

ഗോ— 'എന്നാൽ എന്നോടു പറയു.'

ഭ്ര— 'രോഹിണിയെ രക്ഷിക്കുവാൻ.'

'ശരിതന്നെ.' എന്നു പറഞ്ഞുകൊണ്ട് ഗോവിന്ദലാലൻ ഭ്രമരത്തെ ചുംബിച്ചു. അനുകമ്പാപൂൎണ്ണമായ ഹൃദയം അന്യഹൃദയത്തിൽ അനുകമ്പയെ ജനിപ്പിക്കുന്നതുകൊണ്ട് ഗോവിന്ദലാലൻ ഭ്രമരത്തെ ആലിംഗനം ചെയ്തു.

---

## അദ്ധ്യായം ൧൫

ഗോവിന്ദലാലൻ കൃഷ്ണകാന്തരായിയുടെ കച്ചേരിയിൽ പ്രവേശിച്ചു. കാരണവർ അതിരാവിലെ എഴുന്നീറ്റ് ജോലിയിൽ പ്രവേശിച്ചിരിക്കുന്നു. സ്വൎണ്ണക്കട്ടയിൽനിന്നു പുക വലിച്ചുകൊണ്ട് ഉപധാനത്തോടുകൂടിയ കസാലയിൽ ഇരിക്കുന്ന അദ്ദേഹത്തെ കണ്ടാൽ, മനുഷ്യരിൽ വെച്ച് ഒരു ഉൽകൃഷ്ടജീവിയാണ് എന്നു തോന്നുമായിരുന്നു. അദ്ദേഹത്തിന്റെ ഒരു ഭാഗത്ത് ആധാരങ്ങളും, പട്ടയങ്ങളും, രശീതികളും, കണക്കുപുസ്തകങ്ങളും മുതലായവ കിടന്നിരുന്നു; മറെറ ഭാഗത്ത് കാൎയ്യസ്ഥന്മാർ, മുതൽപിടിക്കാർ, പാട്ടക്കാർ മുതലായവരും നിന്നിരുന്നു. മുൻഭാഗത്തായി മൂടുപടത്തോടുകൂടി തല താഴ്ത്തിക്കൊണ്ടു രോഹിണി നില്ക്കുന്നു.

ഗോവിന്ദലാലൻ കൃഷ്ണകാന്തന്റെ സ്നേഹഭാജനമായ മരുമകനായിരുന്നു. അകത്തു കടന്ന്, ഗോവിന്ദലാലൻ 'എന്താ ഇവിടെ വിശേഷമുണ്ടായത്, അമ്മാമാ?' എന്നു ചോദിച്ചു.

ഗോവിന്ദലാലന്റെ ശബ്ദം കേട്ട ഉടനെ, രോഹിണി മൂടുപടത്തെ മാററി, അയാളുടെ നേരെ കടാക്ഷിച്ചു. ആ സമയം കൃഷ്ണകാന്തൻ പറഞ്ഞ മറുപടിയിൽ ഗോവിന്ദലാലൻ ശ്രദ്ധവെച്ചില്ല; അയാളുടെ വിചാരം ഈ വിധമായിരുന്നു: 'ആ നോട്ടത്തിന്റെ സാരമെന്താണ്?' 'ഉൽകണ്ഠയോടുകൂടിയ ഈ നോട്ടം രക്ഷാപേക്ഷയാണ്'.' എന്നു തീൎച്ചയാക്കുകയും ചെയ്തു.

എന്തപേക്ഷ! അവളുടെ ആപത്തിൽ നിന്നു മോചിപ്പിക്കണമെന്നല്ലാതെ മറെറന്താണ്? കുളത്തിൻ കരയിൽവെച്ച് അയൎത്ത

ഷിപ്പനായ സംരക്ഷണത്തെ അയാൾ ഓർത്തു. 'നിനക്ക് എപ്പോഴെങ്കിലും ആപത്തുവരുന്ന സമയം എന്നെ അറിയിക്കു!' ഇപ്പോൾ രോഹിണി ആപത്തിൽ അകപ്പെട്ടിട്ടുള്ള നിശ്ചയം. ഈ അടയാളംതാൻ അവൾ അയാളോടപേക്ഷിക്കയാണ്. അയാൾ ഇങ്ങനെ വിചാരിച്ചു: 'എനിക്ക് നിന്നെ സഹായിച്ചാൽ കൊള്ളാമെന്നുണ്ട്. എന്തുകൊണ്ടെന്നാൽ, ഇവിടെ വേറൊരാളും അങ്ങനെ ചെയ്വാൻ ഉണ്ടാവുകയില്ല. എങ്കിലും നീ ഇപ്പോൾ അകപ്പെട്ടിട്ടുള്ളവരുടെ കയ്യിൽനിന്നു നിന്നെ മോചിപ്പിക്കുന്നത് അത്ര സുകരമല്ല.' ഈ വിചാരത്തോടുകൂടി, അയാൾ ഭൃത്യനോട് 'എന്താണുണ്ടായത്?' എന്നു പിന്നെയും ചോദിച്ചു.

കൃഷ്ണകാന്തൻ അദ്ദേഹത്തിന്റെ മരുമകനോട് കഥയെല്ലാം വിവരമായി പറഞ്ഞു കഴിഞ്ഞിരുന്നു; പക്ഷെ, ഗോവിന്ദലാലൻ രോഹിണിയുടെ കടാക്ഷത്തിന്റെ വ്യാഖ്യാനത്തിൽ ലയിച്ചിരുന്നതുകൊണ്ട് ഒന്നും കേട്ടിരുന്നതുമില്ല. ഈ രണ്ടാമത്തെ ചോദ്യം കേട്ടപ്പോൾ, 'എന്താണിത്? ആ സ്ത്രീയുടെ സൗന്ദര്യം കൊണ്ട് ഈ കുട്ടി വശീകരിക്കപ്പെട്ടുപോയി എന്നു തോന്നുന്നു' എന്നു വിചാരിച്ച് സംഗതി മുഴുവൻ രണ്ടാമതും ആ വൃദ്ധൻ പറഞ്ഞു. ഒടുവിൽ ഇങ്ങനെയും പറഞ്ഞു: 'ഇത് ആ കൊള്ളരുതാത്ത ഹരന്റെ പ്രവൃത്തിയാണ്. കള്ളാധാരത്തെ ഒളിച്ചുവെച്ച് അസ്സലാധാരം എടുത്തുകൊടുപ്പാനായി അവൻ ഇവൾക്കു കൈക്കൂലി കൊടുത്തിട്ടുണ്ടായിരിക്കണം. പിന്നെ പിടികൂടിയ സമയം, ഭയപ്പെട്ട്, അവൾ കള്ളാധാരത്തെ കഷണങ്ങളാക്കി ചീന്തിക്കളഞ്ഞു.'

'രോഹിണി ഇപ്പോൾ എന്തുപറയുന്നു?'

'അവൾക്കെന്താ പറയാനുള്ളത്? കാര്യം അങ്ങനെ അല്ലെന്നു മാത്രം അവൾ പറയുന്നു.'

ഗോവിന്ദലാലൻ പ്രതിയുടെ നേർക്കു തിരിഞ്ഞ്, 'അങ്ങനെയല്ലെങ്കിൽ പിന്നെ എങ്ങനെയാണ് രോഹിണി?' എന്നു ചോദിച്ചു.

രോഹിണി അധോമുഖിയായിക്കൊണ്ട്, ഗൽഗദത്തോടുകൂടി, 'ഞാൻ നിങ്ങളുടെ കയ്യിൽ അകപ്പെട്ടിട്ടുണ്ട്, എന്നെ നിങ്ങളുടെ ഇഷ്ടംപോലെ ചെയ്തോളൂ. ഇതിലധികമൊന്നും ഞാൻ പറയുകയില്ല.' എന്നു പറഞ്ഞു.

'ഇതാ, അവൾ എത്ര ഭാഗ്യഹീനയാണെന്നു നീ കാണുക.' എന്നു കൃഷ്ണകാന്തൻ പറഞ്ഞു. ഈ ലോകം ദുർഗ്ഗുണപരിപൂർണ്ണമല്ലെന്നും, ദുർഗ്ഗുണങ്ങളെപ്പോലെതന്നെ സൽഗുണങ്ങളും ഉണ്ടായിരിക്കാ

എന്നു ഗോവിന്ദലാലൻ വിചാരിച്ചു. 'അവളുടെ കാൎയ്യം എങ്ങനെ തീൎച്ചയാക്കി? അവളെ പോലീസിൽ ഏല്പിക്കയാണോ?' എന്ന് അയാൾ ഉറക്കെ ചോദിച്ചു.

കൃഷ്ണ— 'പോലീസുകച്ചേരിയും പോലീസുകാരുമായിട്ട് എനിക്കെന്താണ് ചെയ്യാനുള്ളത്, കച്ചേരിയും ന്യായാധിപതിയും എല്ലാം ഞാൻ തന്നെ. ഇതിനു പുറമെ, ഈ പെണ്ണിനെ കാരാഗൃഹത്തിൽ അയക്കുന്നതുകൊണ്ട് എനിക്ക് വല്ല ഗുണവും സിദ്ധിപ്പാനുണ്ടോ?'

ഗോ— 'പിന്നെ അവളെ എന്തു ചെയ്യും?'

കൃഷ്ണ— 'ഞാൻ അവളുടെ തലചെരച്ച്, മോരുകൊണ്ടഭിഷേകം ചെയ്യ്, നാടുകടത്തും. പിന്നെ അവൾ ഈ നാട്ടിൽ കടക്കുകയില്ല.'

'നീ എന്തു പറയുന്നു, രോഹിണി?' എന്നു ഗോവിന്ദലാലൻ ആ ഭാഗ്യഹീനയോടു പിന്നെയും ചോദിച്ചു.

രോഹിണി— 'എങ്ങനെയായാലെന്താണ്?'

ഈ ഉത്തരം കേട്ട ഗോവിന്ദലാലൻ അത്ഭുതപ്പെട്ടു. കുറച്ചുനേരം ആലോചിച്ചശേഷം, അയാൾ കൃഷ്ണകാന്തനോട് ഇങ്ങനെ പറഞ്ഞു: 'എനിക്കൊരപേക്ഷയുണ്ട്!'

കൃഷ്ണ— 'അതെന്താണ്?'

ഗോ— 'ഈ സ്ത്രീ ഒരു നേരത്തേക്ക പുറത്തു പോകട്ടെ. ഞാൻ ഇവൾക്ക ജാമ്യം നില്ക്കാം, പന്ത്രണ്ടുമണിക്ക് ഇവളെ ഇവിടെ കൊണ്ടുവരികയും ചെയ്യാം.'

കൃഷ്ണകാന്തൻ ഒന്നാലോചിച്ചു: 'അവളുടെ ശത്രുകളുടെ തലയെല്ലാം ഞാൻ ചെരച്ചു കളയും. ഇപ്രായത്തിലെ ചെറുപ്പക്കാരെല്ലാം നാണം കെട്ടവരാണ്. നില്ലൂ, വഷളാ, നിന്നോടു പെരുമാറേണ്ട വിധം എനിക്കറിയാം!' ഒടുവിൽ അദ്ദേഹം ഉറക്കെ 'കൊള്ളാം' എന്നു പറഞ്ഞു. പിന്നെ ഒരു മുതൽപിടിക്കാരനെ വിളിച്ച്, 'ഇതാ ഈ സ്ത്രീയെ കൊണ്ടുപോയി കൊച്ചമ്മയുടെ മുറിയിലാക്ക, ചാടിപ്പോകാതെ സൂക്ഷിക്കുകയും വേണം.' എന്നു പറഞ്ഞേല്പിച്ചു.

മുതൽ പിടിക്കാരൻ രോഹിണിയെ കൂട്ടിക്കൊണ്ടുപോയി. ഗോവിന്ദലാലനും പുറത്തേക്കുപോയി. 'ഛേ! ഭേദി! ഈ കുട്ടികൾക്ക് എന്തു സംഭവിച്ചു?' എന്നു കൃഷ്ണകാന്തൻ വിചാരിച്ചു.

---

## അദ്ധ്യായം ൧൭

ഗോവിന്ദലാലൻ അന്തർഗ്ഗൃഹത്തിൽ പ്രവേശിച്ചസമയം, അവിടെ രോഹിണിയും ഭ്രമരവും കൂടിയിരിക്കുന്നതു കണ്ടു. ഈ കാലവൈപരീത്യത്തെപ്പറ്റി സമാധാനമായി രോഹിണിയോടു രണ്ടു വാക്കു പറയണമെന്നു ഭ്രമരം വിചാരിച്ചു. എങ്കിലും, സമദുഃഖത്തെ സൂചിപ്പിക്കുന്ന ആ വാക്കുകൾ തന്നെ രോഹിണിയുടെ കരച്ചിലിനു കാരണമാകുമോ എന്നു കരുതി, അവൾ മൌനം ധരിച്ചിരിക്കയായിരുന്നു. എന്തു ചെയ്യണമെന്നറിയാതെ ബുദ്ധിമുട്ടിക്കൊണ്ടിരുന്ന ഭ്രമരത്തിന് ഗോവിന്ദലാലന്റെ പ്രവേശം വളരെ സമാധാനത്തെയുണ്ടാക്കി. അവൾ അല്പം ദൂരെ മാറിനിന്ന് ഭർത്താവിനെ വിളിച്ച് ആഗ്രഹത്തോട് സ്വകാര്യമായി ഇങ്ങനെ ചോദിച്ചു: 'രോഹിണി ഇവിടെ വന്നിരിക്കുന്നതെന്തിനാണ്?'

ഗോവിന്ദ— 'സ്വകാര്യമായി ഒരു സംഗതി എന്നോടു ചോദിപ്പാനാണ്. അതിനുശേഷം അവളുടെ യോഗം പോലെ അവൾ അനുഭവിക്കട്ടെ.'

'എന്താണ് അവളോടു ചോദിക്കാനുള്ളത്?'

'അവളുടെ മനസ്സിലുള്ളതുതന്നെ. ഞങ്ങൾ തമ്മിൽ സംസാരിക്കുന്നതുകൊണ്ട് നിനക്കു വല്ല സംശയവും ഉണ്ടെങ്കിൽ, നീ ആ മറവിൽനിന്ന് അതു കേൾക്കുന്നതിനു വിരോധമില്ല.'

ഭ്രമരത്തിനു പരിഭ്രമമായി. അവൾ ലജ്ജിച്ചു തലതാഴ്ത്തിക്കൊണ്ടുപോയി. അടുക്കളയിൽ ചെന്നു വെപ്പുകാരിയോടു സംസാരിച്ചു തുടങ്ങി.

ആ സമയത്തു ഗോവിന്ദലാലൻ രോഹിണിയോട് 'ഈ സംഗതിയുടെ വാസ്തവം മുഴുവനും നീ എന്നോടു പറയാമോ?' എന്നു ചോദിച്ചു.

രോഹിണിയുടെ ഹൃദയം അയാളോടു സംസാരിക്കുന്നതിനു സന്നദ്ധമായിരുന്നു; എന്നാൽ അവൾ, ജീവനോടുകൂടി, ഭർത്താവിന്റെ മൃതശരീരമൊന്നിച്ചു തന്നെത്താൻ ദഹിപ്പിക്കുന്ന ആ വർഗ്ഗത്തിൽപെട്ടവളായിരുന്നു. 'സംഗതികളെല്ലാം വലിയ യജമാനനിൽനിന്നു നിങ്ങൾ ഗ്രഹിച്ചില്ലേ?' എന്നു മാത്രമായിരുന്നു അവളുടെ മറുപടി.

ഗോവി— 'അസ്സലാധാരമെടുത്ത് ആ സ്ഥാനത്തു കള്ളആധാരത്തെ വെക്കുവാൻ നീ വന്നിരിക്കുന്നു എന്നു അദ്ദേഹം പറയുന്നു. അതു വാസ്തവം തന്നെയോ?'

രോ— 'അതു വാസ്തവമല്ല.'

ഗോവി— 'പിന്നെ എങ്ങിനെയാണ്?'

രോഹി— 'അതു നിങ്ങളോടു പറഞ്ഞിട്ടു വല്ല ഗുണവുമുണ്ടോ?'

ഗോവി— 'നിനക്കു വല്ല ഗുണവും ഉണ്ടാവുമായിരിക്കും.'

രോഹി— 'എന്റെ കഥ നിങ്ങൾ വിശ്വസിക്കുമോ.'

ഗോവി— 'ശരിയായിട്ടുള്ളതാണെങ്കിൽ ഞാൻ വിശ്വസിക്കാതിരിക്കുമോ?'

രോഹി— 'അതതു വാസ്തവമായിട്ടുള്ളതല്ല.'

ഗോവി— 'വിശ്വസിക്കത്തക്കതാണെന്നു എനിക്കറിയാം, അല്ലാതെ നീയെങ്ങനെ നിശ്ചയിക്കും? ചിലപ്പോൾ അസംഭവ്യമായ സംഗതികളിലും എനിക്കു വിശ്വാസം തോന്നാറുണ്ട്.'

രോഹി— 'നിങ്ങൾക്കുവേണ്ടി എന്തുചെയ്യാൻ തയ്യാറില്ലെങ്കിൽ, പിന്നെ ഞാനെന്തിനു ജീവിച്ചിരിക്കുന്നു? മരിപ്പാനും കൂടി ഞാൻ ഒരുക്കമാണ. ആകട്ടെ, ഞാനും നിങ്ങളെ ഒന്നു പരീക്ഷിക്കും.' എന്ന് അവൾ വിചാരിച്ചു. 'അതിനുകാരണം നിങ്ങളുടെ ഉദാരബുദ്ധിതന്നെ. ഈ മഹാപാപിയുടെ കഷ്ടതകളെ നിങ്ങളോടു പറഞ്ഞിട്ടു പ്രയോജനമെന്താണ്?' എന്നവൾ ഉറക്കെപ്പറഞ്ഞു.

ഗോവി—'നിന്നെ സഹായിക്കുന്നതിനു മാത്രം.'

രോഹി— 'എന്തു സഹായമാണ് നിങ്ങൾക്കു ചെയ്യാൻ കഴിയുന്നത്?'

'ഞാൻ ഇങ്ങനെ ഒരുവളോടുകൂടി ഇതിനുമുമ്പു എടപെട്ടിട്ടില്ല, എങ്കിലും അവൾ ഗതികെട്ടവളാണല്ലോ. ഒരാൾക്കു അത്ര വേഗത്തിൽ അവളെ ഉപേക്ഷിക്കുവാൻ സാധിക്കുകയില്ല.' എന്നു ഗോവിന്ദലാലൻ വിചാരിച്ചു. 'എനിക്കു കഴിയുമെങ്കിൽ, ഞാൻ ജ്യേഠാമനോടു പറഞ്ഞു നിന്നെ വിടുവിപ്പിക്കാൻ ശ്രമിക്കാം.' എന്നു ഗോവിന്ദലാലൻ പറഞ്ഞു.

'നിങ്ങൾ എനിക്കുവേണ്ടി അപേക്ഷിച്ചില്ലെങ്കിൽ, അദ്ദേഹം എന്നെ എന്തുചെയ്യും?'

ഗോവി— 'നീ തന്നെ കേട്ടുവല്ലോ.'

രോഹി— 'അദ്ദേഹം എന്റെ തലചെരച്ച് മോരൊഴിച്ച് നാടുകടത്തും. അതുകൊണ്ടെന്താണെന്നു എനിക്കു മനസ്സിലായില്ല. എന്നെ അപ്രകാരം അപമാനിച്ചയയ്ക്കുയാണെങ്കിൽ, അതുതന്നെ എനിക്കൊരനുഗ്രഹമാണല്ലോ. എന്നെ പറഞ്ഞയച്ചില്ലെങ്കിൽ, ഞാൻ

തന്നെ പോകാതിരിക്കയില്ല. ഇനി ഈ നാട്ടിൽ എങ്ങനെ ഞാൻ തലപൊക്കി നടക്കും? തലയിൽ മോരൊഴിക്കുന്നതു അതു വലിയ ശിക്ഷയല്ല, അതു വേഗത്തിൽ കഴുകിക്കളയാം. എന്നാൽ ഈ തലമുടി' (കളയേണ്ടതായിരുന്ന) കറുത്തഗ്രം ചുരുണ്ടു സ്ഥൂലമായി വളർന്നു കിടക്കുന്ന അവളുടെ ഒരു സമ്പത്തിനെ രോഹിണി നോക്കിക്കൊണ്ട്—'ഈ തലമുടി നിങ്ങളുടെ കല്പനപ്രകാരം ഞാൻ തന്നെ കത്രികകൊണ്ടു മുറിച്ചിട്ടുതന്ന് നിങ്ങളുടെ ഭാൎയ്യയായ സൌഭാഗ്യവതിയുടെ തലമുടി കെട്ടുവാനുള്ള ഒരു ചമരമാക്കി തരികയാം.'

ഗോവിന്ദലാലനു വ്യസനമായി; ഒരു ദീൎഘശ്വാസത്തോടുകൂടി അയാൾ ഇങ്ങനെ പറഞ്ഞു: 'എനിക്ക് മനസ്സിലായി, രോഹിണി! ഈ കളങ്കം തന്നെ നിന്റെ ശിക്ഷയായി നീ കരുതുന്നു. അതിൽ നിന്നു നിനക്കു രക്ഷപ്പെടുവാൻ കഴിയുകയില്ലെങ്കിൽ, അതിനെ സംബന്ധിച്ചു വരുന്ന ശിക്ഷയെ നീ ഗണിക്കുകയില്ല.'

ഇതുകേട്ടപ്പോൾ രോഹിണി കരഞ്ഞു തുടങ്ങി. അവളുടെ വിചാരങ്ങളെ ശരിയായി ഗ്രഹിച്ചതിന് ഗോവിന്ദലാലനെ അനാവധിപ്രാവശ്യം അവൾ മനസ്സുകൊണ്ടനുഗ്രഹിച്ചു. അതിനു ശേഷം, 'നിങ്ങൾ എന്റെ ഉള്ളറിഞ്ഞിട്ടുള്ളതുകൊണ്ട്, ഞാൻ നിങ്ങളോടു ചോദിക്കുകയാണ്—ഈ അപമാനത്തിൽ നിന്നു എന്നെ മോചിപ്പിക്കുവാൻ നിങ്ങൾക്കു സാധിക്കുമോ?'

കുറെനേരം ആലോചിച്ചതിനുശേഷം, ഗോവിന്ദലാലൻ 'അതു നിശ്ചയമായി പറയുവാൻ എനിക്കു സാധിക്കുകയില്ല. സത്യമായി സംഗതികൾ മുഴുവൻ കേട്ടതിനു ശേഷം മാത്രം സാധിക്കുമോ ഇല്ലയോ എന്നു പറയുവാൻ എനിക്കു കഴിയുമായിരിക്കും.' എന്നു മറുപടി പറഞ്ഞു.

രോ— 'നിങ്ങൾക്കറിയേണ്ട സംഗതികളെ എന്നോടു ചോദിക്കു.'

ഗോ— 'നീ കത്തിച്ചതെന്തായിരുന്നു?'

രോ— 'ഒരു കള്ളാധാരം.'

ഗോ— 'അതു നിനക്കു കിട്ടിയതെവിടെ നിന്നാണ്?'

രോ— 'യജമാനന്റെ വലിപ്പിൽ നിന്ന്.'

ഗോ— 'ആ വലിപ്പിൽ അതു് എങ്ങനെ വന്നു?'

രോ— 'ഞാൻ അതു് അവിടെ വെച്ചിരുന്നു. അസ്സലാധാരം എഴുതിയ ദിവസം രാത്രി ഞാൻ ഇവിടെ വന്നു് അതിനെ എടുത്തു ആ സ്ഥാനത്തു കള്ളാധാരത്തെ വെച്ചു.'

ഗോ— 'എന്തിനാണിത്? നീ അങ്ങിനെ ചെയ്യാനുള്ള കാരണമെന്താണ്?'

രോ— 'ഫെലോമെനാബുവിന്റെ നിർബ്ബന്ധനിമിത്തം ഞാൻ അങ്ങിനെ ചെയ്തതാണ്.'

ഗോ— 'ഇന്നലെ രാത്രി നീ വന്നത് എന്തുചെയ്യാനായിരുന്നു?'

രോ— 'അസ്സലാധാരത്തെ അകത്തുവെച്ചു കള്ളാധാരത്തെ എടുത്തു കൊണ്ടു പോകുവാൻ തന്നെ.'

ഗോ— 'അതെന്തിനാണ്? കള്ളാധാരത്തിൽ എഴുതിയിരുന്നതെന്താണ്?'

രോ— 'ജ്യേഷ്ഠന് നാലിൽ മൂന്നു ഭാഗവും നിങ്ങൾക്ക് നാലൊന്നിൽ ഒരു ഭാഗവുമാണ് വിധിച്ചിരുന്നത്?'

ഗോ— 'പിന്നെ ഇപ്പോൾ അതിനെ എന്തിനു മാറ്റുന്നു? ഞാൻ നിന്നെ നിർബ്ബന്ധിച്ചില്ലല്ലൊ.'

രോഹിണി കരയുവാൻ തുടങ്ങി. 'ഇല്ലാ, അതിനെ മാറ്റുവാൻ നിങ്ങൾ എന്നോടാവശ്യപ്പെടുകയുണ്ടായില്ല; എങ്കിലും, എനിക്ക് ഇതുവരെ കിട്ടീട്ടില്ലാത്തതും ഈ ജന്മത്തിൽ ഇനി ഒരിക്കലും കിട്ടാത്തതുമായ ഒന്നു നിങ്ങൾ എനിക്കു തന്നു.'

ഗോ— 'എന്താണതു രോഹിണി?'

രോ— 'കുളക്കടവിൽ വെച്ചുണ്ടായ സംഗതികൾ നിങ്ങൾക്കോർമ്മയില്ലെ?'

ഗോ— 'എന്താണതു രോഹിണി?'

രോ— 'അതെന്തായിരുന്നു എന്നൊ? നിങ്ങളോടു പറയുവാൻ എനിക്കു സാധിക്കയില്ല. ഇനി അതിനെപ്പറ്റി ഒന്നും സംസാരിക്കരുതെ. പിന്നെ ആ വിചാരം എന്നെ വിട്ടുപിരിയുകയില്ല. എന്റെ പക്കൽ വിഷമുണ്ടായിരുന്നു എങ്കിൽ, ഞാനതു കുടിച്ചു മരിക്കുമായിരുന്നു. പക്ഷെ, എനിക്കു നിങ്ങളുടെ വീട്ടിൽവെച്ച് അതു ചെയ്യാൻ പാടില്ലല്ലൊ. ഒരു വിധത്തിൽ മാത്രം നിങ്ങൾക്ക് എന്നെ സഹായിക്കുവാൻ കഴിയും. ഞാൻ പോകട്ടെ, ഈ കണ്ണുനീരോടുകൂടിത്തന്നെ ഞാൻ പിരിയട്ടെ. അതിനുശേഷം, എന്നെ ജീവനോടുകൂടി കണ്ടു എങ്കിൽ, എന്റെ തല മൊട്ടയടിച്ചു, തലയിൽ ചെങ്കൊഴിച്ച്, എന്നെ നാടുകടത്തിക്കൊള്ളു.'

ഗോവിന്ദമേനോന് കാര്യം മനസ്സിലായി. ഒരു കണ്ണാടിയിൽ പ്രതിബിംബിക്കുന്നതുപോലെ അയാളുടെ സ്വരൂപം രോഹിണിയുടെ ഹൃദയത്തിൽ പതിഞ്ഞിരുന്നു. ഉരത്തെ ദ്രോഹിച്ചു ആ സജ്ജീവ

ന്നി ഈ സ്വപ്നത്തെയും വശീകരിച്ചിരുന്നു. അയാൾക്കു സന്തോഷവും ദുഃഖവും ഉണ്ടായിരുന്നില്ല. സമുദ്രത്തിലെ തിരമാലയെന്നപോലെ, ദയ ഹേതുവായി, അയാളുടെ ഹൃദയം ഇളകിക്കൊണ്ടിരുന്നു. 'രോഹിണി! നീ മരിക്കുന്നതാണ് നിനക്കു നല്ലതെന്നു തോന്നുന്നു എങ്കിലും, ആത്മഹത്യചെയ്യാൻ നിനക്കധികാരമില്ല. നാമെല്ലാവരും സ്വധർമ്മം അനുഷ്ഠിപ്പാൻ വേണ്ടി ഭൂമിയിൽ ജനിച്ചിട്ടുള്ളവരാണ്, അതു ചെയ്തുകഴിയാതെ നമുക്കു മരിക്കുവാൻ പാടില്ല.' എന്ന് അയാൾ പറഞ്ഞു.

ഗോവിന്ദലാലൻ ഇനിയും പറയുവാനുണ്ടെന്ന ഭാവത്തിൽ ഇരുന്ന് ആടിത്തുടങ്ങി. 'മുഴുവൻ പറയൂ?' എന്നു രോഹിണി പറഞ്ഞു.

ഗോ— 'നിനക്ക് ഈ രാജ്യം വിട്ടു പോകേണ്ടിവരും?'

രോ— 'എന്തിന്?'

ഗോ— 'നിനക്കുതന്നെ പോയാൽ കൊള്ളാമെന്നുണ്ടെന്നു നീ പറഞ്ഞില്ലേ?'

രോ— 'അപരാധമെന്നു ഭയപ്പെട്ടു ഞാനതു പറഞ്ഞതാണ്; എങ്കിലും നിങ്ങളെന്തിനാണ് അങ്ങനെ പറയുന്നത്?'

ഗോ— 'നീയും ഞാനും തമ്മിൽ ഇനി കാണരുത്.'

ഗോവിന്ദലാലൻ സംഗതി മുഴുവനും ധരിച്ചിട്ടുണ്ടെന്നു രോഹിണി അറിഞ്ഞു. തൽസമയം സന്തോഷംകൊണ്ട് അവൾ സകലദുഃഖവും മറന്ന് ഇനിയും ജീവിച്ചിരിപ്പാൻ ആഗ്രഹിച്ചു. ഗ്രാമത്തിൽ തന്നെ പാർത്താൽ കൊള്ളാമെന്ന് അവൾക്കു തോന്നി. മനുഷ്യൻ അന്യായധീനനാണ്. എങ്കിലും, 'ഇപ്പോൾ തന്നെ പോകുവാൻ ഞാൻ ഒരുക്കമാണ്, എന്നാൽ എനിക്ക് എവിടെ പോകുവാൻ കഴിയും?' എന്ന് അവൾ ചോദിച്ചു.

ഗോ— 'കല്ക്കത്താവിലേക്കു. നിനക്ക് അവിടെയുള്ള എന്റെ ഒരു സ്നേഹിതന് ഞാൻ ഒരു എഴുത്തു തരാം. അദ്ദേഹം നിനക്ക് ഒരു വീടു ശട്ടം കെട്ടിത്തരും, അതിനു നിന്റെ കയ്യിൽനിന്നു ചിലവും വേണ്ടിവരില്ല.'

രോ— 'എന്റെ അമ്മാമൻ എന്തുചെയ്യും?'

ഗോ— 'അദ്ദേഹം നിന്നെ അനുഗമിച്ചു വരും, ഇല്ലാത്തപക്ഷം കല്ക്കത്താവിലേക്കു പോകുവാൻ നിന്നോടു ഞാൻ പറയുകയില്ലായിരുന്നു.'

രോ— 'അവിടെ ഞങ്ങൾ എങ്ങനെ ചിലവു കഴിച്ചുകൂട്ടും?'

ഗോ— 'എന്റെ സ്നേഹിതൻ നിന്റെ അമ്മാമന് എന്തെങ്കിലും ഒരു ഉദ്യോഗം കൊടുക്കും.'

രോ— 'ഇവിടം വിട്ടുപോവാൻ അദ്ദേഹത്തിന്നു സമ്മതമുണ്ടാകുമോ?'

ഗോ— 'ഇത്രയൊക്കെ പറഞ്ഞിട്ടും നിനക്കു നിന്റെ അമ്മാമനെ പറഞ്ഞു സമ്മതിപ്പിക്കുവാൻ സാധിക്കയില്ലേ?'

രോ— 'എനിക്കു സാധിക്കും. എന്നാൽ നിങ്ങളുടെ അമ്മാമനോടു് ആരു പറയും? അദ്ദേഹം എന്നെ വിട്ടയക്കുകയില്ല.'

ഗോ— 'ഞാൻ പറഞ്ഞു് അദ്ദേഹത്തെ സമ്മതിപ്പിക്കാം.'

രോ— 'എന്നാൽ അതു് എന്റെ പേരിൽ ഒരു ദ്രോഹത്തിന്നും കൂടി ഇടയായിത്തീരും.'

ഗോ— 'ശരിയാണു്. എന്നാൽ നിനക്കുവേണ്ടി ഭ്രമരം യജമാനനോടു പറയട്ടെ. നീ പോയി അവളെവിടെയാണെന്നു നോക്കുമോ? അവളെ വിളിച്ചു എന്റെ അടുക്കലേക്കയയ്ക്കു. നിന്നെ വിളിച്ചാൽ ചെല്ലാൻ തയ്യാറായിരിക്കുകയും ചെയ്യു.' അശ്രുപൂർണ്ണമായ നേത്രങ്ങളാൽ ഗോവിന്ദലാലനെ വീക്ഷിച്ചുകൊണ്ടു രോഹിണി ഭ്രമരത്തെ അന്വേഷിപ്പാൻ പോയി. ഈ വിധം, അപമാനത്തോടും വേദനയോടുംകൂടി, രോഹിണി അവളുടെ അന്തരംഗത്തെ ആദ്യമായി പ്രദർശിപ്പിച്ചു.

---

## അദ്ധ്യായം ൬

അവളുടെ പേരപ്പന്റെ അടുക്കൽ ഭ്രമരത്തെക്കൊണ്ടു ശിപാർശി പറയിക്കുവാൻ ഗോവിന്ദലാലനു സാധിച്ചില്ല. ആ ദുഷ്കർമ്മം ആലോചിച്ചപ്പോൾതന്നെ അവൾക്കു ലജ്ജതോന്നി. *

അതല്ലാതെയുംകൂടി ഗോവിന്ദലാൽതന്നെ തന്റെ അമ്മാമന്റെ അടുക്കലേക്കു പുറപ്പെട്ടു. കൃഷ്ണകാന്തൻ ഉണ്ടുകഴിഞ്ഞു് ഹുക്കയും വലിച്ചു് ഉറക്കമായിരിക്കുന്നു. ആ സമയം, [illegible]ന്റെ നാസികയാകട്ടെ ശരിയായ താളത്തോടും ശ്രുതിയോടുംകൂടി സംഗീതം ആരംഭിച്ചിട്ടുണ്ടായിരുന്നു; അതോടുകൂടി മാദ്ധ്യസ്ഥത്തിന്റെ

* രോഹിണിക്കുവേണ്ടി അവളുടെ പേരപ്പന്റെ അടുക്കൽ ശിപാർശ പറയുന്നതിന്നു ഭ്രമരത്തിന്നുള്ള സങ്കോചം രോഹിണിയിൽ അവൾക്കു വിശ്വാസമില്ലായ്കയാലുണ്ടായതു്. [illegible]

മനസ്സും, കഞ്ചാവിൻെറ ലഹരിയിൽ ലയിച്ച്, വായുവേഗത്തോടുകൂടി സഞ്ചരിച്ച് പല രാജ്യങ്ങളെയും കണ്ടു നടന്നിരുന്നു. രോഹിണിയുടെ കോമളമായ മുഖത്തിന്നു ആ കിഴവൻെറ ഹൃദയത്തിൽ സ്ഥലം കൊടുത്തിട്ടുണ്ടായിരുന്നു എന്ന് എനിക്കു തോന്നുന്നു; ഇല്ലെങ്കിൽ, കഞ്ചാവിൽ മയങ്ങിക്കിടക്കുന്ന അദ്ദേഹം അവളുടെ മുഖത്തെ ഇന്ദ്രാണിയുടെ ചുമലിൽ കൊണ്ടുവെക്കുന്നതെന്തിനാണ്? രോഹിണി പെട്ടെന്നു ശചിയായിത്തീർന്നു എന്നും മഹാദേവൻെറ തൊഴുത്തിൽനിന്ന് കാളയെ കക്കുവാൻ പോയി എന്നും അദ്ദേഹത്തിനു തോന്നി. നന്ദി, കയ്യിൽ ശൂലവുമായി, കാളയ്ക്കു തീററ കൊടുക്കുവാൻ ചെന്നസമയം, അവളെ കണ്ടുപിടിച്ചു. അവിടെ സുബ്രഹ്മണ്യൻെറ മയിൽ, അവളുടെ മുട്ടോളം നീണ്ടുകിടക്കുന്ന, തലമുടിയുടെ ചുരുണ്ട അഗ്രഭാഗത്തെ കണ്ടിട്ട്, അവ പത്തിയുള്ള സർപ്പങ്ങളാണെന്നു തെററിദ്ധരിച്ച് അവയെ കൊത്തിവിഴുങ്ങുവാൻ തുടങ്ങിയ സമയം, കാർത്തികേയൻ അപകടത്തെ മനസ്സിലാക്കി സകലം പറയുവാനായി 'അമ്മാമ' എന്നു ഉറക്കെ വിളിച്ചുകൊണ്ട് മഹാദേവൻെറ അടുക്കലേക്കു പുറപ്പെട്ടു.

ആ സമയത്ത് അവിടെ ചെന്ന ഗോവിന്ദലാലൻ, ഈ വിളി കേട്ടു പരിഭ്രമിച്ച്, 'ഉറങ്ങിക്കൊള്ളു, അമ്മാമാ, എനിക്കു വലിയ കാര്യമൊന്നുമില്ല;' എന്നു പറഞ്ഞു. പിന്നെ, കോളാമ്പിയും വെററിലത്തട്ടും ഹുക്കായും എടുത്ത് അതാതിൻെറ സ്ഥാനത്തു വെച്ചുകൊടുത്തു. എന്നാൽ, കൃഷ്ണകാന്തന് നല്ല മനസ്സുറപ്പുപോലെ ഓർമ്മശക്തിയും ഉണ്ടായിരുന്നതുകൊണ്ട് ആ സുന്ദരിയുടെ സംഗതിയെപ്പററി ഇനിയും പറയുവാൻ മാത്രമാണ് ഈ ബാലൻ വന്നിരിക്കുന്നത് എന്നു വിചാരിക്കുകയും 'എൻെറ ഉറക്കം കഴിഞ്ഞു, ഇനി എനിക്കു ഉറങ്ങേണ്ട.' എന്ന് അദ്ദേഹം ഉറക്കെപ്പറയുകയും ചെയ്തു.

ഗോവിന്ദലാലൻ ബുദ്ധിമുട്ടിലായി. രാവിലെ രോഹിണിയെ കുറിച്ച് അമ്മാമനോടു സംസാരിക്കുന്നതിനു ഗോവിന്ദലാലനു പരിഭ്രമം ഉണ്ടായിരുന്നില്ല. എന്നാൽ, ഇപ്പോൾ, കുളക്കടവിൽവെച്ചു നടന്ന സംഗതിയെപ്പററി രോഹിണിയുമായി അയാൾ സംസാരിച്ചിരുന്നതുകൊണ്ട്, ഗോവിന്ദലാലന് അതിനല്പം ലജ്ജ തോന്നി. കാരണവർക്ക് ആകപ്പാടെ ബഹുരസമായി. സംസാരിച്ചുതുടങ്ങുന്നതിൽ ഗോവിന്ദലാലൻെറ അസ്വാസ്ഥ്യത്തെ കണ്ടിട്ട്, കൃഷ്ണകാന്തൻതന്നെ വസ്തുക്കളെയും, തറവാട്ടുകാര്യങ്ങളെയും, കേസു വ്യവഹാരകാര്യങ്ങളെയും പററി സംസാരിച്ചുതുടങ്ങി. കൂട്ടത്തിൽ രോഹിണിയുടെ സംഗതിയെ എടുത്തിടാൻ ഒരു വിധത്തിലും ഗോവിന്ദലാലനു സാധിച്ചില്ല. കൃ

വിന്ദപാപത്തെ കാണുവാൻ എനിക്കു സാധിക്കുമോ? ഞാൻ പോകുന്നില്ല. ഈ ഗ്രാമം—ഹരിപുരം—എന്റെ സ്വർഗ്ഗവും, ഈ സ്ഥലം ഗോവിന്ദലാലനെ പ്രതിഷ്ഠിച്ചിട്ടുള്ള ശ്രീകോവിലുമാണ്. ഈ ഗ്രാമം തന്നെയാണ് എന്റെ ശ്മശാനവും; ഞാൻ ഇവിടെത്തന്നെ കിടന്നുമരിക്കും. ഞാൻ എന്റെ ശ്മശാനഭൂമിയിൽ കിടന്നു മരിക്കുന്നതെന്നാണെന്നോ ബുദ്ധിമതി! ഞാൻ ഈ ഹരിപുരത്തിൽ നിന്നു പോകുവാൻ ഭാവിക്കുകിൽ എന്നെ ഇവർ എന്തുചെയ്യും? കൃഷ്ണകാന്തൻ എന്നെ അപമാനിച്ച് കളിക്കുമായിരിക്കാം; എന്നാൽ ഞാൻ പിന്നെയും ഇവിടെത്തന്നെ വരും. ഗോവിന്ദലാലൻ മുഷിയുമോ? അദ്ദേഹം മുഷിയട്ടെ, അദ്ദേഹത്തെ എനിക്കു കാണുകയെങ്കിലും ചെയ്യാമല്ലോ. എന്റെ കണ്ണു പൊട്ടിക്കണമെന്നു ആരും തോന്നിട്ടില്ലല്ലോ. ഞാൻ പോകയില്ല. ഞാൻ കല്ക്കത്തായിലേക്കു പോകയില്ല, എന്നല്ല, മറ്റെങ്ങും ഞാൻ പോകയില്ല.'

ഇങ്ങനെ വിചാരിച്ച്, കാമാർത്തയായ രോഹിണി, എഴുന്നേറ്റു, വാതൽ തുറന്ന്, അന്ധകാരത്തിൽ ആകർഷിക്കപ്പെട്ട ശലഭത്തെപ്പോലെ, ഗോവിന്ദലാലന്റെ അടുക്കലേക്കു പുറപ്പെട്ടു. 'ജഗദീശ്വരാ, അനാഥരക്ഷകാ, ആശ്രിതവത്സലാ, ഞാൻ വല്ലാതെ കുഴങ്ങി, ഞാൻ വലിയ കഷ്ടത്തിലായി—എന്നെ രക്ഷിക്കണേ. അസഹ്യമായി ജ്വലിച്ചുകൊണ്ടിരിക്കുന്ന എന്റെ കാമാഗ്നിയെ ശമിപ്പിക്കണം, എന്നിലുള്ള വിരഹാഗ്നിയെ കെടുത്തിത്തരണം. ഞാൻ ഇപ്പോഴും കാണുവാൻ പോകുന്ന അദ്ദേഹത്തെ കാണുന്നതോടെ എന്റെ ദുഃഖത്തിനും സന്തോഷത്തിനും അതിരില്ലാതായിത്തീരുന്നു. ഞാൻ ഒരു വിധവയാണ്. എനിക്കു ധൈര്യമില്ലാതായി, എന്റെ സന്തോഷം നശിച്ചു, എന്റെ ജീവൻ പോയി, ഇനി എന്താണ് എനിക്കുള്ളത്, ദൈവമേ! ഇഹലോകത്തോട് എന്തു ബന്ധമാണ് എനിക്കുള്ളത്? അല്ലയോ ദേവന്മാരേ! ദുർഗ്ഗേ! അംബികേ! അല്ലയോ ജഗന്നാഥാ! എന്റെ സമസ്താപരാധം ക്ഷമിക്കണമേ, എന്റെ മനസ്സിനെ ധൈര്യപ്പെടുത്തണമേ; ഇനിയും ഈ ദുഃഖമനുഭവിപ്പാൻ ഞാൻ ശക്തയല്ല.'

പിന്നെ അനുരാഗാധിക്യത്താൽ പിളർന്നുകൊണ്ടിരിക്കുന്ന ആ പരവശഹൃദയത്തിന് സമാധാനത്തിലിരിക്കുവാൻ ശക്തിയില്ലാതെയായി. അവൾ വിഷം കുടിക്കുവാനാലോചിച്ചു; ഗോവിന്ദലാലന്റെ കാൽക്കൽ വീണ് അദ്ദേഹത്തോട് അവളുടെ ഉള്ളമുഴുവൻ തുറന്നുപറയുവാൻ ആലോചിച്ചു. നാടുവിട്ടു പോയാലോ മറ്റോ

ല്ലാം ഉപേക്ഷിച്ച് ഗോവിന്ദലാലനെ പിടിച്ച് വല്ല ദിക്കിലേക്കും കൊണ്ടുപോയാലോ എന്നും അവൾ വിചാരിച്ചു. ഇപ്രകാരം ദുഃഖിതയും ഉന്മത്തയും ആയ അവൾ പിന്നെയും ഗോവിന്ദലാലന്റെ അടുക്കൽ ചെന്നു.

ഗോവി— 'എന്താണിത്? നീ കല്ക്കത്തായിലേക്കു പോകുവാൻ തീർച്ചയാക്കി എന്നാണ് ഞാൻ വിചാരിച്ചത്!'

രോഹി— 'ഇല്ല.'

ഗോവി— 'എന്തുകൊണ്ട്? പോകുവാൻ നീ ഇപ്പോൾതന്നെ സമ്മതിച്ചതല്ലേ?'

രോഹി—'ഞാൻ പോകയില്ല.'

ഗോവി— 'ഇതിനൊന്നും പറയുന്നില്ല. നിന്നെ പോകുവാൻ നിർബ്ബന്ധിക്കുന്നതിനു എനിക്കധികാരമില്ല; എങ്കിലും, നീ പോകുന്നതായിരിക്കും നല്ലത്.'

രോഹി— 'ഞാൻ പോകുന്നതുകൊണ്ട് എന്തു ഗുണമാണ്?'

ആ ചോദ്യം കേട്ടപ്പോൾ ഗോവിന്ദലാലൻ തലതാഴ്ത്തി. അപ്രകാരമുള്ള സംഗതിയെക്കുറിച്ച് അയാൾ അവളോടു ഇനി പറയുന്നതെങ്ങനെയാണ്?

രോഹിണി, അവളുടെ കണ്ണുനീരിനെ പ്രയാസപ്പെട്ട് ഇടച്ചുകൊണ്ടു സാവധാനത്തിൽ വീട്ടിലേക്കു പോയി. ഗോവിന്ദലാലൻ രോഹിണിയുടെ കാര്യം ആലോചിച്ചുകൊണ്ടവിടെത്തന്നെ നിന്നു. അപ്പോൾ ഭ്രമരം അയാളുടെ അടുക്കൽ ചെന്ന് 'എന്തിനെപ്പററിയാണ് ഇത്രവലിയ ആലോചന?' എന്നു ചോദിച്ചു.

ഗോവി— 'എന്തെന്നാണ് നീ വിചാരിക്കുന്നത്?'

ഭ്രമ— 'എന്റെ ഈ കറുത്ത വേഷത്തെക്കുറിച്ചോ?'

ഗോ— 'ഛീ!'

ഭ്രമ— (ഭ്രൂഭംഗത്തോടുകൂടി) 'അതിന്റെ സാരമെന്താണ്? എന്നെപ്പററിയല്ലേ വിചാരിക്കുന്നത്? എന്നെപ്പററിയല്ലാതെ ഇത്രമേൽ ആലോചിപ്പാൻ നിങ്ങൾക്കു വേറെ ആരെങ്കിലുമുണ്ടോ?'

ഗോ— 'ഇല്ലേ? വേണമെങ്കിൽ ഈ ലോകം മുഴുവനും ഉണ്ടല്ലോ. ഞാൻ ആലോചിച്ചുകൊണ്ടിരുന്നതു വേറൊരാളെക്കുറിച്ചാണ്. നിന്നെയല്ല.'

ഭ്രമ ഗോവിന്ദലാലന്റെ കഴുത്തിൽ പിടിച്ചു ചുംബിച്ച്, ഗാഢമായി ആലിംഗനം ചെയ്തുകൊണ്ട്, സാവധാനത്തിൽ, പുഞ്ചി

ടിയോടുകൂടി, 'മററാരാളോ! ആരാണു്, പറയൂ, ഞാൻ കേൾക്കട്ടെ.' എന്നു പറഞ്ഞു.

ഗോ— 'നിന്നോടു പറഞ്ഞിട്ടുള്ള കാൎയ്യമെന്താണു്?'

ഭ്രമര— 'എന്നോടു പറയൂ.'

ഗോവി— 'നീ ദേഷ്യപ്പെടും.'

ഭ്രമര— 'എന്നെ ദേഷ്യപ്പെടുത്തുന്നതാണെങ്കിൽ—പിന്നെ എന്തു ചെയ്യും? പറയൂ എന്നോടു്.'

ഗോവി— 'ഇവിടെനിന്നു കടന്നുപോവാമോ? എല്ലാവരുടേയും ഊണു കഴിഞ്ഞില്ല എന്നു ചോദിക്കാം.'

ഭ്രമര— 'ഞാൻ ഇപ്പോൾ ചോദിക്കാമല്ലോ; അതെന്താണെന്നു് എന്നോടു പറയൂ.'

ഗോ— 'ഇതെന്തൊരുപദ്രവമാണു്! ഞാൻ രോഹിണിയെക്കുറിച്ചാണു് വിചാരിച്ചുകൊണ്ടിരുന്നതു്.'

ഭ്രമര— 'അവളെപ്പററി നിങ്ങൾ എന്തു വിചാരിച്ചുകൊണ്ടിരുന്നു?'

ഗോവി— 'അതു ഞാനെങ്ങനെ അറിയും?'

ഭ്രമര— 'നിങ്ങൾക്കറിയാം. അതും എന്നോടു പറയാമോ?'

ഗോവി— 'ഒരാൾക്കു് മററാരാളെപ്പററി വിചാരിപ്പാൻ പാടില്ലേ?'

ഭ്രമര— 'ഇല്ല, ഒരാൾ തനിക്കു സ്നേഹമുള്ള ആളെപ്പററി മാത്രമേ വിചാരിക്കാവൂ. ഞാൻ നിങ്ങളെപ്പററി വിചാരിക്കും. അങ്ങ എന്നെയും.'

ഗോവി— 'എന്നാൽ, ഞാൻ രോഹിണിയെ സ്നേഹിക്കുന്നു.'

ഭ്രമര— 'അതു നേരല്ല. നിങ്ങൾ എന്നെ സ്നേഹിക്കുന്നു. ഇനി മററാരാളെയും സ്നേഹിച്ചുകൂട. എന്താ രോഹിണിയെക്കുറിച്ചു വിചാരിച്ചിരുന്നതു്, അതെന്നോടു പറയൂ.'

ഗോവി— 'ഒരു വിധവയ്ക്കു മത്സ്യഭക്ഷണം യോഗ്യമാണോ?'

ഭ്രമര— 'അല്ല.'

ഗോവി— 'ഒരു വിധവയ്ക്കു മത്സ്യഭക്ഷണം പാടില്ലെങ്കിൽ, ആ ധനിയുടെ അമ്മ അതു തിന്നുന്നതെന്തിനാണു്?'

ഭ്രമര— 'ആ! അവളോ? അവൾ ചെയ്യാൻപാടില്ലാത്തതുണ്ടോ?'

ഗോവി— 'എന്നാൽ എന്റെ സ്ഥിതിയും അതുതന്നെയാണു്, ഞാൻ അർഹതയില്ലാത്തതു ചെയ്യുന്നു. ഞാൻ രോഹിണിയെ സ്നേഹിക്കുന്നു.'

ഇതിനെ ഭ്രമര സഹിക്കാൻ പാടില്ലാത്ത കോപത്തോടുകൂടി 'ഞാൻ—ഭ്രമര ദാസിയാണു്—എന്റെ മുഖത്തുനോക്കി നിങ്ങൾ പറയുമോ?' എന്നു ചോദിച്ചുകൊണ്ടു് ഗോവിന്ദലാലന്റെ ചെകിട്ടത്തടിച്ചു.

ഗോവിന്ദലാലൻ അപരാധത്തെ സമ്മതിച്ചു. ഒരു കൈ ഭ്രമരയുടെ തോളിൽവെച്ച്, മറ്റെക്കൈകൊണ്ട് വിടർന്ന താമരപ്പൂപോലെയിരിക്കുന്ന അവളുടെ വദനമുഖത്തെ പിടിച്ചു തിരിച്ച് മന്ദമായും ഗൗരവമായും പ്രയാസപ്പെട്ടും ഇങ്ങനെ പറഞ്ഞു: 'ശരിയാണ് ഭ്രമരം, ഞാൻ സത്യമല്ല പറഞ്ഞത്. ഞാൻ രോഹിണിയെ സ്നേഹിക്കുന്നില്ല; രോഹിണി എന്നെയാണ് സ്നേഹിക്കുന്നത്.'

ഭ്രമരം, അവളുടെ മുഖത്തെ ഗോവിന്ദലാലന്റെ കയ്യിൽനിന്നു വിടുവിച്ച്, ദൂരെ മാറിനിന്നു. അതിനുശേഷം, ഇടനെഞ്ചുപൊട്ടിക്കൊണ്ട്, 'മഹാപാപി, നീച! അവൾ നശിക്കട്ടെ, നശിക്കട്ടെ, നശിക്കട്ടെ.' എന്നവൾ പറഞ്ഞു. ഗോവിന്ദലാലൻ ചിരിച്ചുകൊണ്ട്, 'അപ്പോഴേയ്ക്കും ഇത്ര ബഹളമായോ? നിന്റെ പ്രാണവല്ലഭനെ അവൾ എടുത്തുകൊണ്ടുപോകയോ മറ്റോ ചെയ്യില്ലല്ലോ.'

ഭ്രമ— (പരിഭ്രമത്തോടുകൂടി) 'കടന്നുപോവൂ! നിങ്ങൾ ഇവിധം സംസാരിക്കുന്നതെന്താണ്? അങ്ങനെ വരുമോ? എന്തിനാണ് നിങ്ങളുടെ മുമ്പിൽവെച്ച് അവൾ അങ്ങനെ പറഞ്ഞത്?'

ഗോവി— 'ശരിയാണത്, ഭ്രമരം, അവൾ അതു പറയേണ്ടതല്ലായിരുന്നു; അതുതന്നെയാണ് ഞാനും വിചാരിച്ചുകൊണ്ടിരുന്നത്. ഞാൻ അവൾക്കായി കല്ക്കത്തയിൽ ഒരു വീടു ശട്ടംകെട്ടിയിരുന്നു; അവളെ അങ്ങോട്ടു പോകുവാൻ നിർബ്ബന്ധിക്കയും ചെയ്തിരുന്നു. അവൾക്കു ചിലവിനുകൂടി കൊടുക്കാമെന്നു ഞാൻ സമ്മതിച്ചിരുന്നു.'

ഭ്രമ— 'എന്നിട്ട്?'

ഗോവി— 'എന്നിട്ടവൾക്കതു സമ്മതമല്ലത്രെ.'

ഭ്രമ— 'ആകട്ടെ, അവളോടു ഞാനല്പം ഉപദേശം പറഞ്ഞുകൊടുക്കട്ടെ.'

ഗോ— 'അങ്ങനെ ആവാം, എന്നാൽ എനിക്കും കേൾക്കണം.'

ഭ്ര— 'കേട്ടോളൂ.'

എന്നു പറഞ്ഞുകൊണ്ട് ഭ്രമര ക്ഷീരോദ എന്നു പേരായ അവളുടെ ദാസിയെ തെരുതെരെ വിളിച്ചു തുടങ്ങി.

വിളികേട്ട്, പുഞ്ചിരിയോടുകൂടി, തട്ടിച്ചുവീണ് ക്ഷീരോദ അകത്തു കടന്നു വന്നു. 'ക്ഷീരി! നീ ആ മഹാപാപി രോഹിണിയുടെ അടുക്കൽ ഇപ്പോൾതന്നെ ഒന്നു പോയിവരാമോ?'

ക്ഷീരി— 'പോകാമല്ലോ; ഞാനവളോടു പറയേണ്ടതെന്താണ്?'

ഭ്ര— 'മുങ്ങിച്ചാകാൻ ഞാൻ അവളോടു പറഞ്ഞതായി പറയൂ.'

ക്ഷീരി— 'ഞാൻ പറയേണ്ടതിതാണെന്നോ? ഞാൻ പോണു.' എന്നും പറഞ്ഞ് അവളുടെ പാദസരങ്ങളെ ചിലുമ്പിച്ചുംകൊണ്ട് അ

വൾ പുറപ്പെട്ടു. പുറപ്പെട്ടപ്പോൾ, 'അവളുടെ മറുപടി എന്തെന്ന് എന്നോടു പറയണം.' എന്നുംകൂടി ഭ്രമര വിളിച്ചു പറഞ്ഞു.

'ആകട്ടെ' എന്നു പറഞ്ഞ് ദാസി പോയി. അധികം താമസിക്കാതെ അവൾ തിരിച്ചുവന്ന് 'പറഞ്ഞപോലെ അവളോടു പറഞ്ഞിട്ടുണ്ട്.' എന്നു പറഞ്ഞു.

ഭ്ര— 'അവൾ എന്തുത്തരം പറഞ്ഞു?'

ക്ഷീരി— 'അതു ചോദ്യങ്ങളെങ്ങനെയെന്ന് അവൾക്കു പറഞ്ഞുകൊടുത്താൽകൊള്ളാമെന്ന്.'

ഭ്ര— 'എന്നാൽ ഒരിക്കൽകൂടി പോവൂ—പോയി പറയൂ, കുളത്തിൽ ഒരു കുടം കെട്ടി ഇന്നു വൈകുന്നേരം—ആ താലപുഷ്കരണിയിൽ. നിനക്കു മനസ്സിലായില്ലേ?'

ക്ഷീരി— 'അങ്ങനെതന്നെ.'

പിന്നെയും ക്ഷീരി പോയി തിരിച്ചു വന്നു. 'നീ അവളോടു കുളത്തിന്റെ കാര്യം പറഞ്ഞോ?' എന്നു ഭ്രമര ശിഷ്യത്തിയോടു ചോദിച്ചു.

ക്ഷീരി— 'ഉവ്വ്, ഞാൻ പറഞ്ഞു.'

ഭ്ര— 'അവളെന്തു പറഞ്ഞു?'

ക്ഷീരി— 'അങ്ങനെതന്നെയാവട്ടെ.' എന്നു മാത്രം പറഞ്ഞു.

ഗോവി— 'കഷ്ടം! ഭ്രമരെ!'

ഭ്ര— 'പേടിക്കേണ്ട, അവൾ മുങ്ങിച്ചാകയും മറ്റും ചെയ്യില്ല. അവൾ നിങ്ങളിൽ കണ്ണിട്ടിട്ടുപോയി; പിന്നെയുമെങ്ങനെ അവൾ ചാവാൻ പോകുന്നു?'

---

## അദ്ധ്യായം ൧൯

ജോലികഴിഞ്ഞ്, പതിവുപോലെ, ഗോവിന്ദലാലൻ താലപുഷ്കരണിയുടെ വക്കത്തുള്ള പൂന്തോട്ടത്തിൽ സ്വൈരമായി ചുറ്റുവാൻ പോയി. തന്റെ തോട്ടത്തിലെ പുഷ്പങ്ങളുടെ ഇടയിൽകൂടി നടക്കുന്നത് ഗോവിന്ദലാലന്റെ വിനോദങ്ങളിൽ വെച്ച് പ്രധാനമായതായിരുന്നു. അയാൾ ഓരോ വൃക്ഷത്തിന്റെ ചുവട്ടിൽ സന്തോഷത്തോടുകൂടി അല്പസമയംപോലും നില്ക്കുക പതിവായിരുന്നു. പൂച്ചെടികളുടെ ഇടയിൽ ഒരു ഉയർന്ന തിണ്ണയിന്മേൽ ഒരു കുടത്തിലെ വെള്ളം കൊണ്ട് കാൽകഴുകുന്ന ഭാവത്തിൽ മിനുസപ്പെടുത്തി നില്ക്കുന്ന അർദ്ധനഗ്നാംഗിയായ ഒരു സ്ത്രീരൂപത്തെ വെള്ളക്കല്ലുകൊണ്ടുണ്ടാക്കി വെച്ചിരുന്നു. ആ സ്ത്രീയുടെ [illegible] നിന്നുകൊണ്ട് [illegible] വെച്ച് [illegible]

ചായപ്പണികളോടുകൂടിയവയും ആയ പൂച്ചെട്ടികളെ ഭംഗിയായി വെച്ചിരുന്നു; അവയ്ക്കു പുറമെ, സമീപമുള്ള വായുക്കളെ സുരഭികളാക്കിത്തീർത്തുകൊണ്ട് മല്ലി, പിച്ചകം മുതലായ ചെടികൾ വളർന്നുനിന്നിരുന്നു; അവയ്ക്കു പുറമെയായി നയനാഹ്ളാദകരങ്ങളായ അനവധി ചെറുവൃക്ഷങ്ങൾ നിബിഡമായി വളർന്നു നിന്നിരുന്നു. ഇവിടമായിരുന്നു ഗോവിന്ദലാലന്റെ വിശ്രമസ്ഥലം. നിലാവുള്ള രാത്രികളിൽ തോട്ടത്തിൽ നടപ്പാനും അവിടെയിരുന്നു സ്വൈരസല്ലാപം ചെയ്യുന്നതിനുമായി ഭ്രമരയെക്കൂടി കൊണ്ടുവരാറുണ്ട്. അർദ്ധനഗ്നാംഗിയായ ആ സ്ത്രീരൂപത്തെ ഭ്രമര ആക്ഷേപിക്കുക പതിവായിരുന്നു. ചിലദിവസം, അവളുടെ ഉത്തരീയം എടുത്ത് ആ സ്ത്രീരൂപത്തിന്റെ അരയിൽ ചുററും; ചിലദിവസം, ആ പാവയെ ഉടുപ്പിക്കുന്നതിന് പ്രത്യേകമായി ഒരു നല്ല പുടവ കൊണ്ടുവരികയും ചെയ്യും.

ഗോവിന്ദലാലനും ഭ്രമരയും തമ്മിൽ വാഗ്വാദമുണ്ടായ ദിവസം രാത്രി, ആ ജലാശയത്തിന്റെ വക്കത്ത് സ്ഫടികസമാനമായ അതിന്റെ ഭംഗിയെ ആസ്വദിച്ച് ഗോവിന്ദലാലൻ ഇരുന്നിരുന്നു. ആ സമയത്ത് രോഹിണി കുടവുമായി ആ കുളത്തിന്റെ വിശാലമായ കൽപ്പടവുകളെ ഇറങ്ങുന്നതുകണ്ടു. വെള്ളം മനുഷ്യർക്കത്യാവശ്യമായ ഒന്നാണല്ലോ. ഈ ദുർദ്ദിവസവും രോഹിണി വെള്ളം മുക്കുവാൻ വന്നു. അവൾ കളിക്കുവാനെന്നപോലെ വെള്ളത്തിൽ ഇറങ്ങി; ആ സമയത്തു ഗോവിന്ദലാലൻ, അവിടെയിരിക്കുന്നതു മര്യാദയല്ലെന്നു വിചാരിച്ച്, എഴുനീററു മാറിപ്പോയി. അയാൾ തോട്ടത്തിൽ വളരെനേരം അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു; ഒടുവിൽ, രോഹിണി പോയിരിക്കുമെന്നുവിചാരിച്ച്, സദാനേരവും ധാരമുറിയാതെ വെള്ളം ഒഴിച്ചുകൊണ്ടിരിക്കുന്ന ആ ശിലാവിഗ്രഹത്തിന്റെ സമീപം ഇരിക്കുവാൻ അയാൾ തിരിച്ചുവന്നു. രണ്ടാമതും അയാൾ വെള്ളത്തിലേക്കു നോക്കി. അവിടെ രോഹിണിയെന്നല്ല ഒരുത്തരും ഉണ്ടായിരുന്നില്ല. സമീപത്തെങ്ങും ഒരാൾ ഉണ്ടായിരുന്നില്ല. ഒരു കുടം വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നുണ്ടായിരുന്നു.

ആരുടെ കുടമാണത്? ഉടനെ ഒരു സംശയം തോന്നിത്തുടങ്ങി. വെള്ളം കൊണ്ടുപോവാനായി വന്നവരാരെങ്കിലും മുങ്ങിച്ചത്തുപോ

യിരിക്കുമോ? അല്പം മുമ്പ് രോഹിണി വെള്ളത്തിനു വന്നിട്ടുണ്ടായിരുന്നു. അന്നു രാവിലെ നടന്ന സംഭാഷണവിഷയം പെട്ടെന്നു അയാളുടെ ഉള്ളിൽ ഉദിച്ചു. അന്നു വൈകുന്നേരം വാരുണീപുഷ്കരണിയിൽ രോഹിണി മുങ്ങിച്ചാകുവാൻ ഭ്രമര നിർദ്ദേശിച്ചതു ഗോവിന്ദലാലന് ഓർമ്മവന്നു. 'അങ്ങനെതന്നെയാവട്ടെ' എന്നവൾ മറുപടി പറഞ്ഞതും അയാൾ ഓർത്തു. ഉടനെ ഗോവിന്ദലാലൻ കുളക്കടവിലേക്കു ചെന്നു. കടവിലത്തെ ചവിട്ടുപടിയിൽ ഇറങ്ങിനിന്ന് വെള്ളത്തിൽ എല്ലാം സൂക്ഷിച്ചുനോക്കി. അതു സ്ഫടികംപോലെ കിടന്നിരുന്നു. കുളത്തിന്റെ അടിത്തട്ടുകൂടി സ്പഷ്ടമായി കാണാമായിരുന്നു. ആ വെള്ളത്തിനടിയിൽ ഒരു സ്വർണ്ണവിഗ്രഹംപോലെ രോഹിണി കിടക്കുന്നത് അയാൾ കണ്ടു.

## അദ്ധ്യായം ൰൩-ം, ൰൪-ം

**ഗോവിന്ദലാലൻ** ഉടനെ വെള്ളത്തിൽ ഇറങ്ങി മുങ്ങി, രോഹിണിയെ എടുത്ത് ചവിട്ടുകല്ലിന്മേൽ കിടത്തി. അവൾക്കു ജീവനുണ്ടോ എന്ന് അയാൾക്കറിഞ്ഞുകൂടാ; അവൾക്കു തന്റേടമുണ്ടായിരുന്നില്ല; അവളുടെ ശ്വാസവും നിന്നിരുന്നു. അയാൾ തോട്ടക്കാരിൽ ഒരാളെ വിളിച്ച്, അയാളുടെ സഹായത്തോടുകൂടി വേണ്ടതുപോലെ ശുശ്രൂഷിക്കുന്നതിന്, രോഹിണിയെ ലതാഗൃഹങ്ങളിലൊന്നിലേക്ക് എടുത്തുകൊണ്ടുപോയി. അതുപ്രകാരം, ജീവനോടുകൂടിയോ ഇല്ലാതെയോ, ഒടുവിൽ രോഹിണി ഗോവിന്ദലാലന്റെ വീട്ടിൽതന്നെ വന്നുകൂടി. ആ ലതാഗൃഹത്തിൽ, ഭ്രമരയൊഴിച്ച്, മറ്റൊരു സ്ത്രീയും അന്നുവരെ പ്രവേശിച്ചിട്ടില്ല. കാറ്റുകൊണ്ടും മഴകൊണ്ടും സ്ഥാനഭ്രംശംവന്ന ഒരു ചെമ്പകപ്പൂപോലെ, ആ സ്ത്രീയുടെ ശവശരീരം ആ കെട്ടിടത്തിൽ മനോഹരമായി ശോഭിച്ചു. നീണ്ടുതഴച്ച് അഗ്രം ചുരുണ്ട അവളുടെ തലമുടി ജലമയതല്പത്താൽ സമരേഖപോലെ തൂങ്ങിക്കിടക്കുന്നു; കാർമേഘത്തിൽ നിന്നെന്നപോലെ, വെള്ളവും അതിൽനിന്ന് ഇറ്റിറ്റുവീണുകൊണ്ടിരിക്കുന്നു. അവളുടെ കണ്ണുകൾ അടഞ്ഞിരുന്നു, എങ്കിലും നനവിനാൽ

കറുപ്പുകൂടിയ അവളുടെ അക്ഷിതാരങ്ങൾ ക്രമത്തിലധികം ശോഭിച്ചിരുന്നു. അവളുടെ പുരികക്കൊടികൾ നിശ്ചലങ്ങളും, ഉന്നതങ്ങളും, ഭയംകൊണ്ടോ ലജ്ജകൊണ്ടോ അനാശ്വാസങ്ങളും, വിചാരഗർഭങ്ങളും ആയി കാണപ്പെട്ടു. അവളുടെ കപോലങ്ങൾ ഈ മൃതപ്രായത്തിൽകൂടി പ്രകാശമാനങ്ങളായിരുന്നു. അവളുടെ പ്രവാളതുല്യമായ അധരം ഒരു സമയത്തും മധുരമായിരുന്നു. 'കഷ്ടം! കഷ്ടം! ഈ വിധമുള്ള സൌന്ദര്യത്തോടുകൂടി ദൈവം നിന്നെ ഈ ലോകത്തിൽ സൃഷ്ടിച്ചതെന്തിനാണ്? ഇത്ര സൌന്ദര്യത്തോടുകൂടി നിന്നെ സൃഷ്ടിച്ച ദൈവം എന്തുകൊണ്ടു നിന്നെ കൃതാർത്ഥയാക്കിത്തീർത്തില്ല? നീ ഇപ്രകാരം ഇഹലോകത്തെ ഉപേക്ഷിച്ചതെന്തിന്?' എന്നുപറഞ്ഞതോടുകൂടി ഗോവിന്ദലാലന്റെ കണ്ണുകളിൽ വെള്ളം നിറഞ്ഞു. ഈ സുന്ദരിയുടെ ആത്മഹത്യക്കുള്ള കാരണം താൻതന്നെയാണെന്ന് അയാൾക്കു തോന്നിയതോടുകൂടി അയാളുടെ ഹൃദയം തകർന്നുപോകുമോയെന്ന് അയാൾ ഭയപ്പെട്ടു.

രോഹിണിക്കു ജീവനുണ്ടെങ്കിൽ, ഏതുവിധവും അവളെ രക്ഷിക്കേണം എന്നു തീർച്ചയാക്കി അതിനായുള്ള ശ്രമങ്ങൾ തുടങ്ങി.

രോഹിണിക്കു ശ്വാസം വീണ ഉടനെ ഗോവിന്ദലാലൻ അവൾക്കു കുറച്ചു മരുന്നുകൊടുത്തു. അയാൾ സിദ്ധൌഷധമായിരുന്നതുകൊണ്ട്, സാവധാനത്തിൽ രോഹിണിക്കു ശക്തിയുണ്ടായി. നാലുഭാഗവും നോക്കിയസമയം താൻ വിശേഷമായി അലങ്കരിച്ച ഒരു മുറിയിൽ കിടക്കുന്നതായി അവൾ അറിഞ്ഞു. മുറിക്കകത്ത് തണുത്ത മന്ദമാരുതൻ വീശിക്കൊണ്ടിരുന്നു. മുറിയുടെ ഒരറ്റത്ത് പ്രകാശം കുറഞ്ഞ ഒരു വിളക്കും, മറ്റൊരുഭാഗത്ത് രോഹിണിയുടെ ഹൃദയഭാജനമായ മറെറാ വിളക്കും കത്തിക്കൊണ്ടിരുന്നു. അവിടെവെച്ച് ഗോവിന്ദലാലന്റെ മരുന്നുകൊണ്ടും ശുശ്രൂഷകൊണ്ടും രോഹിണിക്ക് ഒരുവിധം സുഖമായി. ശ്വാസം, സ്വബോധം, കേൾവി മുതലായ സകല ചേഷ്ടകളും അവൾക്കു ക്രമത്തിലുണ്ടായിവന്നു. ഒടുവിൽ രോഹിണി ഇപ്രകാരം പറഞ്ഞു: 'ഞാൻ മരിച്ചതായിരുന്നു, ആരാണ് എന്നെ ജീവിപ്പിച്ചത്?'

ഗോവി—'നിന്നെ ജീവിപ്പിച്ചത് ആരെങ്കിലുമാകട്ടെ; നീ രക്ഷപ്പെട്ടുവല്ലോ, അതുമതി.'

രോഹിണി—'എന്തിനാണ് നിങ്ങൾ എന്നെ രക്ഷിച്ചത്? മരണസമയത്തുകൂടി എന്നെ ഉപദ്രവിക്കത്തക്ക ശത്രുത നിങ്ങൾക്ക് എന്റെ പേരിലുണ്ടൊ?'

ഗോവിന്ദ—'നീ മരിക്കുന്നതെന്തിനാണ്?'

രോഹി—'എനിക്കു മരിക്കുവാനും പാടില്ലെന്നൊ?'

ഗോ—'പാപംചെയ്യാൻ ഒരാൾക്കും അധികാരമില്ല. ആത്മഹത്യ മഹാപാപമാണ്.'

രോ—'എനിക്കു നല്ലതും ചീത്തയും തിരിച്ചറിയാൻ ശക്തിയില്ല. ഒരാളും എന്നെ അതു പഠിപ്പിച്ചിട്ടുമില്ല. ഞാൻ ഗുണദോഷനിരൂപണം ചെയ്യാറില്ല. എന്തൊരു പാപത്തിനാണ് ഞാൻ ഇങ്ങനെ ശിക്ഷിക്കപ്പെടുന്നത്? കർമ്മഫലമല്ല ഞാനീ അനുഭവിക്കുന്നത് എങ്കിൽ, ദുഷ്കർമ്മം ചെയ്താൽ ഇതിലധികം എന്താണ് എനിക്കു വരാവുന്നത്? ഞാൻ മരിക്കും. ഇപ്പോഴല്ല. ഞാൻ നിങ്ങളുടെ ദൃഷ്ടിയിൽപെട്ടു, നിങ്ങൾ എന്നെ രക്ഷിച്ചു. നിങ്ങൾ കാണാത്ത ഒരു സ്ഥലത്തുവെച്ച് ഇനിയും ഞാനതുചെയ്യും.'

'നീ എന്തിനു മരിക്കുന്നു?' എന്ന് വളരെ വ്യസനത്തോടുകൂടി ഗോവിന്ദലാലൻ ചോദിച്ചു.

'രാവും പകലും സദാപി മരണത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നതിൽ ഭേദം പെട്ടെന്നു മരിക്കുകയാണ്.'

'എന്തിനെക്കുറിച്ചാണ് നീ ഇത്ര അധികം ക്ലേശിക്കുന്നത്?'

രോ—'അഹോരാത്രം കഠിനമായ ദാഹം, കത്തിജ്വലിക്കുന്ന ഹൃദയം; തണുത്ത വെള്ളം എന്റെ മുമ്പിൽ തന്നെയുണ്ട്, എങ്കിലും ഈ ജന്മത്തിൽ ആ വെള്ളം എനിക്കു തൊടുവാൻ പാടില്ല. അങ്ങനെ ആഗ്രഹിക്കപോലും പാടില്ല.'

ഗോ—'ഈ വിധം സംസാരിക്കുന്നതുകൊണ്ടു പ്രയോജനമില്ല. വരൂ, ഞാൻ നിന്നെ വീട്ടിൽകൊണ്ടുപോയി ആക്കാം.'

രോ—'ഞാൻ തന്നെ പൊയ്ക്കൊള്ളാം.'

ഗോവിന്ദലാലൻ അവളെ ഒരുമിച്ചു ചെല്ലാതിരിപ്പാൻ രോഹി

ണി നിർബ്ബന്ധിക്കുന്നതിനുള്ള കാരണം അയാൾക്കു മനസ്സിലായി. പിന്നെയും അയാൾ നിർബ്ബന്ധിക്കുന്നതെങ്ങനെ? അവൾ താനേ തന്നെപോയി.

അതിനുശേഷം, ഗോവിന്ദലാലൻ ആ ശൂന്യമായ മുറിയിൽ, പെട്ടെന്നു നിലത്തുവീണ് കരഞ്ഞുതുടങ്ങി. അവിടെ കമഴ്ന്നു കിടന്ന് വളരെ സങ്കടത്തോടുകൂടി, ഇങ്ങനെ പ്രാർത്ഥിച്ചു: 'അല്ലയോ ദൈവമേ, ഈ ആപത്തിൽനിന്ന് എന്നെ രക്ഷിക്കേണമേ. അങ്ങ് എന്നെ രക്ഷിക്കുകയില്ലെങ്കിൽ, പിന്നെ ആരുടെ ശക്തിയാലാണ് എന്റെ ഈ ആപത്തൊഴിക്കാവുന്നത്? ഞാൻ മരിക്കും. ഭ്രമരയും മരിക്കും. ഈ ഹൃദയത്തിൽ അങ്ങയുടെ കരുണാകടാക്ഷമുണ്ടായാൽ മതി. അതുകൊണ്ടു ഞാൻ ആപത്തുകളെ ജയിക്കുന്നതിനു ശക്തനാകും.'

## അദ്ധ്യായം ൧൯

ഗോവിന്ദലാലൻ തിരിച്ചു വീട്ടിൽ വന്നസമയം, 'ഇന്നെന്താ ഇത്ര അധികനേരം തോട്ടത്തിൽ താമസിച്ചത്?' എന്നു ഭ്രമര ചോദിച്ചു.

ഗോ—'എന്താ ഇന്നിത്ര ചോദിക്കാനുള്ളത്? ഇതിനുമുമ്പും ഇങ്ങനെ താമസിക്കാറുണ്ടല്ലോ.'

ഭ്ര—'ഉണ്ട്—എങ്കിലും ഇന്ന്—നിങ്ങളുടെ ഭാവംകൊണ്ടും സ്വരംകൊണ്ടും, എന്തോ അബദ്ധം പററീട്ടുണ്ടെന്നു തോന്നുന്നു.'

ഗോ—'എന്തബദ്ധമാണ്?'

ഭ്ര—'നിങ്ങൾ പറയുന്നില്ലെങ്കിൽ പിന്നെ ഞാനെങ്ങനെ പറയും? ഞാനവിടെ ഉണ്ടായിരുന്നോ?'

ഗോ—'നീ പറയുന്ന ആ ഭാവത്തിൽനിന്നു നിനക്കു മനസ്സിലാകുന്നില്ലയോ?'

ഭ്ര—'മതി, മതി നേരമ്പോക്ക്! അതു പറയാൻ കൊള്ളില്ല; അതുമാത്രം നിങ്ങളുടെ ഭാവത്തിൽനിന്ന് എനിക്കു മനസ്സിലാ

കുന്നുണ്ട്. എന്നോടു വാസ്തവം പറയൂ, എനിക്കു തന്നെ സുഖക്കേടു തോന്നുന്നു.' അവൾ ഇതുപറഞ്ഞതോടുകൂടി ഭ്രമരയുടെ കണ്ണുകളിൽനിന്നു വെള്ളം ഒലിച്ചുതുടങ്ങി. ഗോവിന്ദലാലൻ അവളുടെ കണ്ണുകൾ തുടച്ച് ആശ്വസിപ്പിച്ചുകൊണ്ട്, 'ഇനി ഒരു ദിവസം പറയാം, ഭ്രമരം, ഇന്നുവേണ്ട.' എന്നുപറഞ്ഞു.

'ഇന്നെന്താണ്?'

'നീ ഇപ്പോഴും കുട്ടിയാണ്, അപ്രകാരമുള്ള സംഗതികൾ നീ കേൾക്കുന്നതു നന്നായിരിക്കയില്ല.'

'നാളത്തെക്കൊണ്ട് എനിക്കുകുറെ അധികംപ്രായം കൂടുമോ?'

'നാളെ നിന്നോടുപറയുകയില്ല. രണ്ടുസംവത്സരങ്ങൾക്കകത്ത നിനക്കതറിയാറാകും. ഇനി ഇതിനെപ്പറ്റി ചോദിക്കല്ലേ, ഭ്രമരേ.'

ഭ്രമര ദീർഘമായി ഒന്നു നിശ്വസിച്ചു. 'എന്നാൽ അങ്ങനെയായിരിക്കട്ടെ. രണ്ടുകൊല്ലം കഴിഞ്ഞിട്ടു എന്നോടു പറയൂ. എനിക്കിപ്പോൾതന്നെ അതറിഞ്ഞാൽ കൊള്ളാമെന്നുണ്ടായിരുന്നു, പക്ഷെ നിങ്ങളതു പറയുകയില്ലെങ്കിൽ ഞാനെങ്ങനെ കേൾക്കും? എനിക്കു വളരെ പരിഭ്രമമുണ്ട്.'

കഠിനമായ ഒരു ദുഃഖത്തിന്റെ നിഴലിന് ഭ്രമരയുടെ മനസ്സിൽ ആവേശമുണ്ടായതെങ്ങനെയാണ്? മനോഹരവും, നീലവർണ്ണവും നിർമ്മലവുമായ വസന്തഋതുവിലെ ആകാശത്തിൽ ഒരു കാർമേഘം വന്ന് ആ സൂര്യരശ്മികളെല്ലാം തൽക്ഷണം മൂടുന്നതുപോലെ, ഒരു ദുസ്സന്താപംവന്ന് അവളുടെ ഹൃദയത്തിൽ അന്ധകാരം നിറച്ച മാതിരി അവൾക്കു തോന്നി. അവളുടെ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി; എങ്കിലും, 'ഞാൻ ഒരു കാരണംകൂടാതെ കരയുന്നു; ഞാൻ അതി ദുർവൃത്തയാണ്; എന്റെ ഭർത്താവു കോപിക്കും.' എന്ന് അവൾ വിചാരിച്ചു. ഇതുകാരണം അവൾ കരഞ്ഞുകൊണ്ടുതന്നെ ആ മുറിയിൽനിന്നുപോന്ന് ഒരു മൂലയിൽ ചെന്നിരുന്ന് ഗീതഗോവിന്ദം വായിച്ചുതുടങ്ങി. അവൾ അതിൽ എന്തു വായിച്ചു എന്ന് എനിക്കറിഞ്ഞുകൂടാ; എങ്കിലും, വായന കഴിഞ്ഞിട്ടും അവളുടെ മനസ്സിൽ കയറിയിരുന്ന ആ കാർമേഘത്തിന് ഒരു പ്രകാരഭേദവും വന്നിരുന്നില്ല.

---

# അദ്ധ്യായം ൰൯

തറവാട്ടുകാര്യങ്ങളെപ്പറ്റി സംസാരിച്ചുകൊണ്ട് ഗോവിന്ദലാലൻ അയാളുടെ അമ്മാമന്റെ അടുക്കൽ ഇരിക്കുന്നു. വസ്തുക്കളെപ്പറ്റി ചിലതെല്ലാം അയാൾ ചോദിച്ചു. ഗോവിന്ദലാലന്റെ ഈ പ്രകൃതിഗുണംകൊണ്ട് കൃഷ്ണകാന്തനു വളരെ സന്തോഷംതോന്നി, 'കുട്ടികളെ' നിങ്ങളും ഈ തറവാട്ടുകാര്യങ്ങളിൽ കുറച്ചു മനസ്സുവെക്കുന്നതായാൽ, എനിക്കു വളരെ സമാധാനമുണ്ട്. ഇനി എത്ര കാലം എനിക്കിരിപ്പുണ്ട്? ഇപ്പോൾതന്നെ നിങ്ങൾ കാര്യങ്ങൾ മനസ്സിലാക്കിവെച്ചില്ലെങ്കിൽ, എന്റെ കാലശേഷം വസ്തുക്കളുടെ വിവരമൊക്കെ എങ്ങനെ നിങ്ങൾ അറിയും? എനിക്കു വയസ്സായി, മുൻകാലങ്ങളിലെപ്പോലെ അദ്ധ്വാനിക്കാൻ ശക്തിയുമില്ല. ശരിയായ മേലന്വേഷണം ഇല്ലാത്തകാരണം വസ്തുക്കൾക്കു വളരെ ദോഷം സംഭവിച്ചിട്ടുണ്ട്.'

'ഞാൻ പോയാൽ മതി എന്നുണ്ടെങ്കിൽ, ഞാൻ പോകാം. വസ്തുക്കൾ മുഴുവനും കുറച്ചു കുറച്ചായി നോക്കി മനസ്സിലാക്കുവാൻ എനിക്കു മോഹമുണ്ട്.'

കൃഷ്ണകാന്തനു വളരെ സന്തോഷം തോന്നി ഇങ്ങനെ പറഞ്ഞു: 'നീ ഇങ്ങനെ പറയുന്നതുകേട്ട് എനിക്കു വളരെ സന്തോഷം തോന്നുന്നു. ഇപ്പോൾതന്നെ ബന്ധാരകളത്തിൽ ഒരുപദ്രവം നേരിട്ടിരിക്കുന്നു. പാട്ടക്കാർ തമ്മിൽ തല്ലി പാട്ടം അളക്കുന്നില്ല. 'ഞങ്ങൾ നികുതി കൊടുക്കുന്നു, എങ്കിലും മുതൽപിടിക്കാരൻ ഞങ്ങളുടെ അവകാശത്തെ തരുന്നില്ല.' എന്നവർ പറയുന്നു. നിനക്ക് അവിടെ പോകാൻ വിരോധമില്ലെങ്കിൽ, ഞാൻ വേണ്ടതെല്ലാം ശട്ടംകെട്ടാം.'

ഗോവിന്ദലാലൻ പോകുവാൻ സമ്മതിച്ചു. ഈ ആവശ്യത്തിനുതന്നെയാണ് ഗോവിന്ദലാലൻ കൃഷ്ണകാന്തന്റെ അടുക്കൽ ചെന്നിരുന്നത്. അയാളുടെ യൌവ്വനത്തിന്റെ ഈ ആരംഭദശയിൽ, ക്ഷോഭിച്ചിരിക്കുന്ന സമുദ്രത്തിലെ തിരമാലകളെപ്പോലെയായിരുന്നു അയാളുടെ കാമവികാരങ്ങൾ. ഭ്രമര ഈ ആഗ്രഹത്തിനു തൃപ്തിവരുത്തിയിരുന്നില്ല. അത്യുഷ്ണമുള്ള ഒരു ദിവസം ആകാശത്തിൽ

നിബിഡമായ കാർമേഘം ചാതകത്തിന്റെ ഉൽക്കണ്ഠയോടുകൂടിയ കണ്ണുകളെ ആനന്ദിപ്പിക്കുന്നതുപോലെ രോഹിണിയുടെ ലാവണ്യം അയാളുടെ മനസ്സിനെ കുളിർപ്പിച്ചു. പുതുമഴയുടെ ആരംഭത്തിലുണ്ടാകുന്ന കാർമേഘത്തെക്കണ്ട് അസ്വസ്ഥചിത്തനായിത്തീർന്ന ഒരു കേകിവരനെപ്പോലെ രോഹിണിയുടെ രൂപം കണ്ടതുമുതൽ ഗോവിന്ദലാലന്റെ ഹൃദയത്തിനു സ്വസ്ഥതയില്ലാതെ ആയിത്തീർന്നു.

തന്റെ ബുദ്ധിസ്ഥിതിയുടെ ഗുണദോഷജ്ഞാനം അയാൾക്കുണ്ടായ സമയം, ആ തരുണനായ കാമുകൻ, അയാളുടെ ജീവഹാനി വരുന്നതായാൽകൂടി ഭ്രമരയോട് നന്ദികേടു കാണിക്കുകയില്ലെന്നു സത്യംചെയ്തു. കൃത്യങ്ങളിൽ മനസ്സിരുത്തി രോഹിണിയെ മറക്കുവാൻ അയാൾ തീർച്ചയാക്കി; വഴിയാത്രകൊണ്ട് അയാൾക്കതു ചെയ്യാൻ കഴിയും. ഈ ഉദ്ദേശത്തോടുകൂടിയായിരുന്നു അയാൾ അമ്മാമനൊരുമിച്ച് കാര്യം സംസാരിച്ചിരുന്നത്. ബന്ധാരകളുത്തിലെ അഴിമതികളെ കേട്ടസമയം, അയാൾ അങ്ങോട്ടുപോകുവാൻ ഉറച്ചു.

അയാൾ കളത്തിൽ പോകുന്ന വിവരം ഭ്രമര അറിഞ്ഞ് അവളും ഒരുമിച്ചുപോകുവാൻ ശാഠ്യംപിടിച്ചുതുടങ്ങി. ഈ അനുവാദത്തിനായി അവൾ കാലുപിടിച്ചപേക്ഷിച്ചു, എങ്കിലും അവളുടെ ശ്വശ്രു അവൾക്കു സമ്മതംകൊടുത്തില്ല. ബോട്ടും മറ്റും തയാറായി, ഗോവിന്ദലാലൻ ഭ്രമരയെ ചുംബിച്ച് അവളോടു യാത്രയുംപറഞ്ഞ് പത്തുദിവസത്തെ താമസത്തിന്നൊരുങ്ങിപ്പുറപ്പെട്ടു.

ഭർത്താവു പുറപ്പെട്ടശേഷം, ഭ്രമര കുറെനേരം കരഞ്ഞുകൊണ്ടു നിലത്തുകിടന്നിരുന്നു. പിന്നെ അവിടെനിന്നെഴുനീറ്റ് അവൾ വായിച്ചിരുന്ന പുസ്തകം കീറി വലിച്ചെറിഞ്ഞു. കൂട്ടിലിട്ടു വളർത്തിയിരുന്ന പക്ഷികളെ തുറന്നുവിട്ടു, പാവ മുതലായ കളിസ്സാമാനങ്ങളെല്ലാം എടുത്തു വലിച്ചെറിഞ്ഞു, പൂച്ചട്ടികൾ തല്ലിയുടച്ചു, ഉണ്ണുവാൻ വിളമ്പിയ ചോറു വാരിയെറിഞ്ഞു, ശിഷ്യത്തിയെ ചീത്തപറഞ്ഞു, ജ്യേഷ്ഠത്തിയോടു തമ്മിത്തല്ലി, ഇങ്ങനെ ഓരോ സാഹസങ്ങൾ ചെയ്തശേഷം കിടക്കുവാൻപോയി. അവൾ അവിടെ അടിമുതൽ മുടിവരെ മൂടിക്കിടന്നു കരഞ്ഞു. അതിനിടയിൽ ഗോവിന്ദലാലന്റെവഞ്ചിയും അനുകൂലമായ കാറ്റോടുകൂടി നല്ലപോലെ പോയിത്തുടങ്ങി.

# അദ്ധ്യായം ൬.

കാൎയ്യമെല്ലാം അബദ്ധത്തിലായി. ഭ്രമര തനിച്ചായി. കിട്ടുന്നതു മാത്രമധികമാണെന്നുപറഞ്ഞ് അവൾ അതെടുത്ത് ഒരു മൂലയിലെറിഞ്ഞു. ഓരോ നിസ്സാരകാരണംപറഞ്ഞ് അവൾ നേരമ്പോക്കുകളെല്ലാം ഉപേക്ഷിച്ചു. ഇശി, ഞല് മുതലായ ഉന്നൽസാമാനങ്ങൾ, അവ അവളുടെ കണ്ണുവേദനിപ്പിക്കുന്നു എന്നു പറഞ്ഞ്, എടുത്ത് അയൽപക്കത്തിലെ സ്ത്രീകൾക്കു കൊടുത്തു. മുഷിഞ്ഞവസ്ത്രം ധരിച്ചിരിക്കുന്നതെന്തെന്നു ചോദിച്ചാൽ, പെട്ടിനിറച്ചു നല്ലവസ്ത്രം ഇരിക്കുന്നുണ്ടെങ്കിലും, അവൾ അലക്കുകാരിയെ കുറ്റം പറഞ്ഞുതുടങ്ങും. അവളുടെ തലമുടിയും ചീപ്പും തമ്മിലുള്ള കൂട്ടുകെട്ടുനിന്നു; അവളുടെ അളകങ്ങൾ കാറ്റത്തിട്ട വയ്ക്കോൽപോലെ പറന്നുകൊണ്ടിരുന്നു. അതിനുള്ള കാരണം ചോദിച്ചാൽ, അവൾ ചിരിച്ചുകൊണ്ട് തലമുടിയെല്ലാം കൂട്ടിപ്പിടിച്ച് ഒരുകയിൽ കെട്ടിവെക്കും. ഇപ്രകാരം എല്ലാ സംഗതികളിലും അവൾ ഉപേക്ഷ കാണിച്ചു.

ഭക്ഷണസമയത്തും, ഉണ്ണാതിരിപ്പാനുള്ള കാരണങ്ങൾ ഓരോന്നുണ്ടാക്കിത്തുടങ്ങി. അവളുടെ ഭൎത്താവായ് ഒരു വൈദ്യനെവിളിച്ചു വിവരംപറഞ്ഞ് അവൾക്കുവേണ്ട മരുന്ന്, ഭക്ഷണം മുതലായവ ശട്ടംകെട്ടി, ശരിയായി കൊടുക്കുവാൻ കിരാദയെ ഏല്പിച്ചു. ഭ്രമരയാകട്ടെ, ശിഷ്യത്തിയുടെ കയ്യിൽനിന്ന് അവയെ എല്ലാം പിടിച്ചുപറിച്ച് വലിച്ചെറിഞ്ഞു.

ക്രമേണ ഈവിധമുള്ള പ്രവൃത്തികൾ സഹിക്ക വഹിയാതെ, 'ആൎക്കുവേണ്ടിയാണ് ഇങ്ങനെ പാടുപെടുന്നത്, കൊച്ചമ്മേ? നിങ്ങൾ ഇങ്ങനെ ഊണും ഉറക്കവും ഉപേക്ഷിച്ചു ധ്യാനിക്കുന്നയാൾ എപ്പോഴെങ്കിലും കൊച്ചമ്മയെ ഓൎക്കുന്നുണ്ടോ? കൊച്ചമ്മ കിടന്നു കരഞ്ഞു തൊഴിക്കുന്നസമയം, അദ്ദേഹം കണ്ണടച്ച് ഏകാന്തയിൽ ലയിച്ച് രോഹിണിക്കൊച്ചമ്മയുടെ ലാവണ്യത്തെ ധ്യാനിച്ചുകൊണ്ടിരിക്കുകയായിരിക്കും.' എന്നു ശിഷ്യത്തി പറഞ്ഞു.

ഭ്രമര കിരിയുടെ ചെകിട്ടത്തൊന്നു കൊടുത്തു. ഇങ്ങനെയുള്ള കയ്യേറ്റങ്ങൾക്ക് അവൾ ബഹു സമൎത്ഥയായിരുന്നു. 'നീ നിന്റെ

* ൻ

ഇഷ്ടംപോലെ എന്തെങ്കിലും പറഞ്ഞോ, എന്റെ നേൎവരാതിരുന്നാൽ മതി.'

ക്ഷീ—'നിങ്ങളുടെ ഈ അടികൾ ജനങ്ങളുടെ വായകെട്ടുമെന്നു വിചാരിക്കുന്നുണ്ടോ? നിങ്ങൾ ദ്വേഷ്യപ്പെട്ടെങ്കിലോ എന്നു പേടിച്ച് ഞങ്ങൾ ഒന്നും പറയുന്നില്ല. രോഹിണി തോട്ടത്തിൽ ഉണ്ടായിരുന്നില്ലെ അന്നുരാത്രി യജമാനൻ വരാനുള്ള താമസിച്ചത് എന്നു മാലിയെവിളിച്ചു ചോദിക്കൂ.'

രാവിലെ എഴുനീററു ഭ്രമരയോടു ഇപ്രകാരം പറയുവാൻ തോന്നിയത് ക്ഷീരോദയുടെ കഷ്ടകാലംതന്നെ. ഭ്രമര എഴുനീററുനിന്ന് ക്ഷീരോദയെ അടിച്ചും ഇടിച്ചും തള്ളി താഴത്തിട്ട് തലമുടിപിടിച്ചു വലിച്ചിഴച്ച്, ഒടുവിൽ ഭ്രമരതന്നെ കരഞ്ഞുതുടങ്ങി.

ഭ്രമര പലപ്പോഴും ക്ഷീരോദയെ അടിച്ചിട്ടുണ്ട്; എന്നൊന്നും അവൾക്ക് ഭ്രമരയോടു വൈരം തോന്നാറില്ല; എന്നാൽ ഇന്നത്തെ കഥ കുറെ കടന്നുപോയി. അവൾ, ദ്വേഷ്യം സഹിക്കവഹിയാതെ, ഇപ്രകാരം പറഞ്ഞു: 'ഹാ! കൊച്ചമ്മെ, എന്നെ അടിച്ചിട്ടും വലിച്ചിട്ടും കാൎയ്യമെന്താണ്? ഞങ്ങൾ പറയുന്നതു നിങ്ങളുടെ ഗുണത്തെവിചാരിച്ചു മാത്രമാണ്. ജനങ്ങൾ നിങ്ങളുടെ പേരുപറഞ്ഞു ചിരിക്കുന്നതുകേട്ട് ഞങ്ങൾക്കു സഹിപ്പാൻ പാടില്ലാതായി. നിങ്ങൾ എന്നെ വിശ്വസിക്കുന്നില്ലെങ്കിൽ മാലിയെവിളിച്ചു ചോദിക്കൂ.'

ഭ്രമര സങ്കടംകൊണ്ടും ദ്വേഷ്യംകൊണ്ടും ഉറക്കെ കരഞ്ഞുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'നീ തന്നെ അവളോടു ചോദിക്ക്. എന്റെ ഭൎത്താവിനെപ്പററി ഒരു തൊട്ടതിന്നു മാലിയോടു ചോദിക്കുവാൻ ഞാൻ നിന്നെപ്പോലെ അത്ര ചൊറയാണോ? എന്നോടങ്ങനെ പറയുവാൻ തക്ക ധൈൎയ്യം നിനക്കുണ്ടായല്ലോ. യജമാനനോടു പറഞ്ഞ് ഞാൻ നിന്നെ ചൂലുകൊണ്ടടിച്ചു പുറത്താക്കിക്കും, നോക്കിക്കോ. പോ, എന്റെ മുമ്പിൽനിന്ന്.'

ക്ഷീരോദ പിറുപിറുത്തുകൊണ്ടവിടെ നിന്നുപോയി. അതിന്നുശേഷം, ഭ്രമര അശ്രുപൂൎണ്ണങ്ങളായ നയനങ്ങളോടുകൂടി കൈകൂപ്പി ഇങ്ങനെ പറഞ്ഞുകൊണ്ട് ഗോവിന്ദലാലനെ വിളിച്ചു നിലവിളിച്ചു: 'ഓ, ഗുരോ, തത്ത്വോപദേഷ്ടാവെ, എന്റെ സൎവ്വസ്വമേ, അങ്ങ് ഇന്ന് എന്നിൽനിന്നു മറച്ചുവെച്ചതിതാണോ?'

യാതൊരു കളങ്കവും ഒരിക്കലും പ്രവേശനം ലഭിക്കാത്തവയും കപടമില്ലാത്തവയും ആയ അവളുടെ വിചാരങ്ങളിൽ തിരഞ്ഞുനോക്കിയതിൽ, അവൾ അവളുടെ ഭർത്താവിൽ അവിശ്വാസം ലേശംപോലും കണ്ടില്ല. അവൾ അയാളിൽ അവിശ്വാസത്തോടുകൂടിയവളായിരുന്നില്ല. 'അദ്ദേഹം എന്നോട് ആവിധം പ്രവൃത്തിച്ചാൽ, ഞാനത് എങ്ങനെ സഹിക്കും! ഞാൻ മരിച്ചാൽ എല്ലാം കലാശിക്കും!'

മരണത്തിന്റെ വിചാരത്തിനു ഒരു ഹിന്ദുസ്ത്രീയുടെ മനസ്സിൽ എളുപ്പത്തിൽ പ്രവേശം ലഭിക്കുന്നു.

———:o:———

## അദ്ധ്യായം ൨൯

'കാലക്കേടുവന്നതാണു. ഒരു ഇന്തിരിയില്ലാത്ത പെണ്ണ്', അവളുടെ വാക്കു വിശ്വസിക്കുകയില്ലപോലും!' എന്ന് കിരി ഈ സമയമെല്ലാം വിചാരിച്ചുകൊണ്ടിരിക്കുന്നു. കിരോദയുടെ ശുദ്ധഹൃദയത്തിൽ ഭ്രമരയുടെ നേരെ കോപമോ അസൂയയോ ഉണ്ടായിരുന്നില്ല. ഭ്രമര നന്നാക്കുകയാണെന്നല്ലാതെ ചീത്തയാക്കുകയാണെന്നു അവൾ വിചാരിച്ചില്ല. എങ്കിലും അവളുടെ വാക്കുകളെ ഭ്രമര സാരമാക്കാഞ്ഞതു് അവൾക്കു ദുസ്സഹമായിതീർന്നു. അതുകൊണ്ടു, കിരി, എണ്ണതേച്ച് ഒരു മുണ്ടുതോളിലിട്ടു് ഇടുപ്പിൽ കടവുമായി തങ്ങളുടെ പഴയ കുളത്തിലേക്കു കുളിപ്പാൻ പുറപ്പെട്ടു.

അവൾ വഴിയിൽ ഒന്നാമതായി കണ്ടത് അവിടത്തെ പ്രധാന വെപ്പുകാരിയായ ഹരമണീദാസി കുളിച്ചു വരുന്നതായിരുന്നു. അവളെ കണ്ടസമയം, കിരോദ താനേതന്നെ ഇങ്ങനെ ഉറക്കെപ്പറഞ്ഞു: 'ഒരാൾ അയാൾക്കുവേണ്ടി കക്കുവാൻ നിന്നാലവൻ ശിക്ഷിക്കപ്പെടുന്നു; അതിനുശേഷം, നിന്നെ കള്ളനെന്നു വിളിക്കുകയും ചെയ്യുന്നു; വലിയവർക്കുവേണ്ടി ഒന്നും ചെയ്യപ്പോകരുതേ, അവരുടെ ശീലം മാറുന്നത് എപ്പോഴാണെന്നറിവാൻ പാടില്ല.'

ഹരമണി, അത് എന്തോ തർക്കത്തിന്റെ ആരംഭമാണെന്നു സംശയിച്ച്, നനച്ച വസ്ത്രങ്ങൾ വലത്തുകയ്യിൽനിന്ന് എടുത്തു

തിലേക്കു മാറി, 'എന്താണതു് കിരോദെ? എന്തുപററി?' എന്നു ചോദിച്ചു.

കിരി നല്ല തരമെന്നു കരുതി അവളുടെ മനസ്സിന്റെ ഭാരമൊഴിക്കുവാൻ തുനിഞ്ഞു. 'ഇതാ നോക്കൂ, ഈ ദിക്കിലെ ഒരു ചെററപ്പെണ്ണിന് യജമാനന്റെ തോട്ടത്തിൽക്കടന്നു ചുററിനടക്കാമെന്നും, അദ്ദേഹത്തിന്റെ ശിഷ്യത്തികളായ ഞങ്ങൾക്ക് അതിനെപ്പററി കൊച്ചമ്മയോടു പറഞ്ഞുകൂടായെന്നുമാണോ?'

ഹര—'എന്താണതു്? ഏതുപെണ്ണിനാണ് യജമാനന്റെ തോട്ടത്തിൽ കടക്കാൻ ധൈര്യമുണ്ടായതു്?'

കിരി—'മററാരുപോകും? ആ ജന്തു രോഹിണിയല്ലാതെ മററാരങ്ങനെ ചെയ്യും?'

ഹര—'ഇത്രയുംകെട്ട മഹാപാപി! അവളങ്ങനെ ചെയ്യുതുടങ്ങിട്ട് എത്രകാലമായി? ആരുടെ തോട്ടത്തിലേക്കാണ് അവൾ കടന്നുപോകാറ്, കിരോദെ?'

കിരോദ ഗോവിന്ദലാലന്റെ പേർപറഞ്ഞു. അതിനുശേഷം, അവർ അന്യോന്യം അർത്ഥത്തോടെ ഒന്നു നോക്കി, എന്തോ ഒരു ഫലിതവുംപറഞ്ഞ് അവരവരുടെ വഴിക്കു പോവുകയും ചെയ്തു. താമസിയാതെ അവൾ രാമന്റെ അമ്മയെ കണ്ടെത്തി; കിരോദ ചട്ടലോക്തികളെക്കൊണ്ട് അവളെയും ആകർഷിച്ചു നിർത്തി, രോഹിണിയുടെ സാഹസപ്രവൃത്തിയെ അവളെയും ധരിപ്പിച്ചു. ഇവരും അന്യോന്യം ചിരിച്ച് പിരിഞ്ഞു. ഇപ്രകാരം കിരോദ ഈ വർത്തമാനത്തെ കണ്ണിൽ കണ്ടവരോടെല്ലാം പറഞ്ഞു. ഒടുവിൽ വാലപുഷ്കരണിയുടെ സ്വച്ഛജലത്തിൽ അവൾ സുഖമായും സന്തോഷത്തോടും കുളിച്ചു.

ആ നിർഭാഗ്യവതിയായ രോഹിണി ഗോവിന്ദലാലന്റെ തോട്ടത്തിൽ കടന്നു നടന്നു എന്നുള്ള സംഗതി അവൾ ഇങ്ങനെ നാട്ടിലുള്ള എല്ലാവരേയും അറിയിച്ചു. ഭ്രമരയുടെ മുമ്പിൽവെച്ച് കിരോദ ആദ്യമായി രോഹിണിയെപ്പററി സംസാരിച്ച സമയം പ്രഭാതകിരണങ്ങളോടുകൂടിയിരുന്ന സൂര്യൻ അസ്തമിക്കുന്നതിനുമുമ്പ്, രോഹിണിക്ക് ഗോവിന്ദലാലൻ അനുകൂലനായിരിക്കുന്നു എന്ന് വീട്ടതോറും അവൾ പരസ്യപ്പെടുത്തിയിരിക്കുന്നു. തോട്ടത്തിൽവെച്ചുണ്ടായ

ആ നിസ്സാര സംഗതിയിൽനിന്ന് അതിരില്ലാത്ത കാമവികാരം, അളവററ മനോവികാരത്തിൽനിന്ന് കണക്കില്ലാത്ത ആഭരണങ്ങൾ, എന്നിങ്ങനെ വഴിക്കുവഴി മററനേകകാര്യങ്ങൾ അവൾ എങ്ങനെ ഉണ്ടാക്കി? പരദൂഷണപ്രിയകളും കുസൃതികൾ സൃഷ്ടിക്കുന്നതിൽ കുശലകളുമായ വലിയ വീടുകളിലെ സ്ത്രീജനങ്ങളെക്കുറിച്ച് പൊള്ളുപ്പുരമാത്രം പറയുന്ന ഈ കഥാകൃത്ത് അധികമൊന്നും പ്രസ്താവിക്കുന്നില്ല.

ക്രമത്തിൽ ഈ വർത്തമാനം ഭ്രമരയുടെ അടുത്തെത്തി.

ഒന്നാമത് വിനോദിനി എന്നൊരുവൾ വന്ന്, 'ഇതു ശരിതന്നെയാണോ?' എന്നു ചോദിച്ചു.

'ഏതുശരി, അമ്മേ?' എന്നു മുഖംചുളിച്ച് എടവെണ്ണകൂപ്പൊട്ടിക്കൊണ്ട് ഭ്രമര ചോദിച്ചു.

ആയമ്മ, പുരികം ചുളിച്ച് കണ്ണൊന്നു വെട്ടിച്ചുകൊണ്ട് അവളുടെ കുട്ടിയെ മടിയിലേക്കു വലിച്ചുവെച്ചിട്ട്, 'ആട്ടെ, രോഹിണിയെക്കുറിച്ചു കേൾക്കുന്നതെന്താ?' എന്നു ചോദിച്ചു.

ഭ്രമര, ഉത്തരം പറയുവാൻ അശക്തയായി, ആ കുട്ടിയെ അവളുടെ സമീപത്തേക്കു പിടിച്ചുവലിച്ച് അതിനെ കരയിച്ചുതുടങ്ങി. വിനോദിനി കുട്ടിയെ എടുത്ത് മുലകൊടുത്തുകൊണ്ട് വീട്ടിലേക്കു പുറപ്പെട്ടു.

വിനോദിനിയുടെ പിന്നാലെ സുരോദിനിവന്ന്, 'ഞാൻ പറയട്ടെ, നിങ്ങളുടെ സ്ഥാനത്തു ഞാനായിരുന്നു എങ്കിൽ, ഞാൻ ഗോവിന്ദബാബുവിനു വിരേചനത്തിനു മരുന്നുകൊടുത്തേനെ. നീ വളരെ നല്ലവളായിരിക്കാം, എങ്കിലും നിന്റെ നിറം നന്നല്ലല്ലൊ. വാക്കുകൾകൊണ്ടുതന്നെ ഒരു പുരുഷന്റെ ഹൃദയം വശത്താവുകയില്ല; അയാൾക്ക് വിദ്യയും സൌന്ദര്യവും കൂടെ വേണമെന്നുണ്ടാകും. ആട്ടെ, രോഹിണിയുടെ ഉദ്ദേശമെന്തെന്നു ആരറിയുന്നു?'

ഭ്രമര—'രോഹിണിക്കെന്തുദ്ദേശമാണുണ്ടാകാവുന്നത്?'

'അതിനെപ്പററി പലതും കേട്ടിട്ടുണ്ട്. ഗോവിന്ദബാബു ൩൦൦൦ രൂപ വിലപിടിച്ച ആഭരണങ്ങൾ രോഹിണിക്കു കൊടുത്തുകഴിഞ്ഞു എന്നുള്ളതു കേൾക്കാത്ത നീ മാത്രമേയുള്ളു.'

കഠിനമായി തപിക്കുന്ന ഭ്രമര മനസ്സുകൊണ്ട് സുരധുനിയെ കാലന്നായി സമർപ്പിച്ചു. പിന്നെ അവളുടെ പാവകളിലൊന്നിന്റെ തലയിലെ രോമം പിടിച്ചു പറിച്ചുകൊണ്ട് ഇപ്രകാരം വിളിച്ചുപറഞ്ഞു: 'എനിക്കറിയാം, ഞാൻ ആ കണക്കുകണ്ടു. അതിൽ പതിനാലായിരം ഉറുപ്പ്യുള്ള ആഭരണങ്ങൾ നിന്റെപേരിലും എഴുതീട്ടുണ്ട്.'

വിനോദിനിയുടെയും സുരധുനിയുടെയും ചൊല്ലിയാട്ടം കഴിഞ്ഞശേഷം, രാമി, ശ്യാമി, പ്രമദ, കമല, വിമല, സരള, കുന്ദ മുതലായി അനേകം സ്ത്രീകൾ ഒറ്റയ്ക്കായും രണ്ടും മൂന്നും പേർകൂടിയും, ഏകാകിനിയായി ദുഃഖിച്ചുകൊണ്ടിരിക്കുന്ന ആ പെൺകിടാവിന്റെ അടുക്കൽചെന്ന് അവളുടെ ഭർത്താവ് രോഹിണിയിൽ ഭ്രമിച്ചിരിക്കുന്നു എന്ന് അറിയിച്ചു. ചെറുപ്പക്കാരും, വൃദ്ധകളും, ഇടത്തരക്കാരും, പെൺകുട്ടികളുംകൂടി, 'ഇതിൽ അത്ഭുതപ്പെടുവാനൊന്നുമില്ല, [illegible]ന്റെ ചന്തം കണ്ടാൽ ആർ ഭ്രമിക്കാതിരിക്കും, രോഹിണിയുടെ സൌന്ദര്യത്തിൽ അദ്ദേഹത്തിന്റെ മനസ്സും ചെന്നു പെട്ടുകൂടെന്നുണ്ടോ?' എന്നുംമററും ഭ്രമരയുടെ അടുക്കൽവന്നു പറഞ്ഞുതുടങ്ങി. ചിലർ വാത്സല്യത്തോടും, ചിലർ സ്വൈരം കെടുത്തുവാനും, ചിലർ നേരമ്പോക്കിനും, ചിലർ അസൂയകൊണ്ടും, ചിലർ സന്തോഷത്തോടും, ചിലർ വ്യസനത്തോടും, ചിലർ ചിരിയോടും, ചിലർ കണ്ണീരോടുംകൂടി, അവളുടെ ഭാവിശ്രേയസ്സു നഷ്ടമായിരിക്കുന്ന വിവരം ഭ്രമരയെ അറിയിച്ചു.

ആ ഗ്രാമത്തിലുള്ളവർ, ഭ്രമരയെ ഭാഗ്യവതികളിൽ ഒരാളായി ഗണിച്ചിരുന്നു. അവളുടെ പരമസുഖത്തിൽ പലക്കും അസൂയയും തോന്നിയിരുന്നു. ഈ കറുത്ത കൊച്ചുപെണ്ണിന് എന്തു ഭാഗ്യമോ! കണക്കില്ലാത്ത സമ്പത്തുകളോ, ദേവവനിതകൾകൂടി മോഹിക്കുന്ന ഭർത്താവ്, അദ്ദേഹത്തിന്റെ കളങ്കരഹിതമായ കീർത്തി, ഇതെല്ലാം ആ ഗ്രാമക്കാർക്ക് അസഹ്യമായിതീർന്നു. അതുകാരണം, കുടുംബസഹിതം കൂട്ടം കൂട്ടമായി, 'ഭ്രമരേ, നിന്റെ ഭാഗ്യം അസ്തമിച്ചു' എന്നു പറയുവാനായി പെണ്ണുങ്ങൾ, കുട്ടികളെ എടുത്തുകൊണ്ടും, ചിലർ തലമുടി വേർപെടുത്തുകൊണ്ടും, ഭ്രമരയുടെ അടുക്കൽചെന്നു. ഭ്രമര ഭർത്താവിൽനിന്നു പിരിഞ്ഞു ദുഃഖിച്ചിരിക്കുന്ന ഒരു നിരപരാധിയാണെന്ന് അവരിലൊരാളും വിചാരിക്കയുണ്ടായില്ല.

ഭ്രമരെക്ക് ഇതെല്ലാം സഹിപ്പാൻ ശക്തിയില്ലാതെ ആയിത്തീൎന്നു. അവൾ അകത്തുകടന്നു വാതലടച്ച് നിലത്തുകിടന്നു കരഞ്ഞുകൊണ്ട് ഇങ്ങിനെപറഞ്ഞു: 'അല്ലയൊ സംശയാപഹൎത്താവെ, പ്രാണാധികപ്രിയ, അങ്ങയിലാണ് എന്റെ വിശ്വാസം. എനിക്കു സംശയവും അങ്ങയെത്തന്നെയാണ്. ഇന്നു ഞാൻ ആരോടന്വേഷിക്കുന്നു? എനിക്കെന്തു സംശയമാണുള്ളത്? എങ്കിലും അവരെല്ലാവരും അതുപറയുന്നു. അതസത്യമാണെങ്കിൽ, എല്ലാവരും അങ്ങിനെ പറയുന്നതെന്തുകൊണ്ടാണ്? അങ്ങ് ഇവിടെ ഇല്ല; എന്റെ സംശയങ്ങളെ ആരുതീൎക്കും? എന്റെ സംശയങ്ങൾ തീൎന്നിട്ടില്ല; പിന്നെ എന്തുകൊണ്ട് എനിക്കു മരിച്ചുകൂടാ? ഈ സംശയത്തോടുകൂടി എനിക്കു ജീവിച്ചിരിപ്പാൻ സാധിക്കുമോ? എനിക്ക് മരിപ്പാൻ പാടില്ലേ? തിരിച്ചുവരു, എന്റെ പ്രാണനാഥ! അങ്ങയെ അറിയിക്കാതെ ഞാൻ മരിച്ചു എന്നുള്ള അപരാധം എന്നിലുള്ളവാക്കരുതേ!'



## അദ്ധ്യായം ൨൧

ഭ്രമരയുടെ ഹൃദയത്തിൽ കത്തിജ്വലിച്ചുകൊണ്ടിരുന്ന ആ വേദനതന്നെ രോഹിണിയേയും തപിപ്പിച്ചുകൊണ്ടിരുന്നു. ആ വൎത്തമാനം ദിക്കാസകലം പരക്കയാൽ അത് രോഹിണിയുടെ കൎണ്ണപുടങ്ങളേയും സ്പൎശിക്കാതിരിക്കുന്നതെങ്ങിനെ? ഗോവിന്ദലാലൻ അവളുടെ ദാസനായിത്തീൎന്നിരിക്കുന്നു എന്നും, അയാൾ അവൾക്ക് ഏഴായിരം ഉറുപ്പ്യ് ആഭരണം വാങ്ങിക്കൊടുത്തു എന്നും ആ ഗ്രാമക്കാർ പറഞ്ഞുനടക്കുന്നതായിട്ടാണ് അവൾ കേട്ടത്. ആ കിംവദന്തി ഉത്ഭവിച്ചതെവിടെ നിന്നാണെന്നോ, അല്ലെങ്കിൽ, അത് ആരുടെ കൃതിയാണെന്നോ അവൾക്കറിവുണ്ടായില്ല. അങ്ങിനെ 'ഉണ്ടാക്കിത്തീൎത്തത് ഭ്രമരയായിരിക്കണമെന്നും, മറ്റൊരു വഴിക്കാണെങ്കിൽ രോഹിണിയെ അപ്രകാരം ദേഷിപ്പിക്കയില്ലെന്നും അവൾ ഉടനെ നിശ്ചയിച്ചു. 'ഭ്രമര എന്റെ മനസ്സിനെ ചുട്ടു ഭസ്മമാക്കി. അന്നൊരുദിവസം ഞാൻ കട്ടതായി പറഞ്ഞുണ്ടാക്കി, ഇപ്പോളിതാ ഈ കാരമായി. ഈ രാജ്യത്ത് ഞാൻ ഇനി അധികം താമസി

ക്കുകയില്ല; എങ്കിലും ഞാൻ പോകുന്നതിനുമുമ്പ് അവളുടെ മർമ്മത്തിലൊരു കൊള്ളിവെക്കാതെ കഴികയില്ല.' എന്നവൾ കരുതി.

രോഹിണിക്കു ചെയ്യാൻ പാടില്ലാത്ത പ്രവൃത്തി ഒന്നുമില്ലെന്നു നമുക്കറിയാമല്ലോ. ആ ഗ്രാമത്തിൽ അയൽപക്കത്തുതന്നെ ഒരാളുടെ അടുക്കൽനിന്ന് ഒരു പട്ടുസാരിയും സ്വർണ്ണം പൂശിയ ചില ആഭരണങ്ങളും അവൾ ഇരവുവാങ്ങി. അസ്തമയത്തോടുകൂടി അവൾ ഈ സാധനങ്ങളെല്ലാം പൊതിഞ്ഞെടുത്ത് ഗോവിന്ദലാലന്റെ ഭവനത്തിന്റെ അന്തഃപുരത്തിൽ പ്രവേശിച്ചു. ഭ്രമര ഇടങ്ങു കരഞ്ഞും ഇടങ്ങു കണ്ണുതുടച്ചുമേല്പോട്ടുനോക്കിയും നിലത്തുകിടന്നുരുണ്ടുകൊണ്ടിരുന്ന ആ മുറിയിൽ രോഹിണി കടന്നുചെന്ന് കയ്യിൽ കൊണ്ടുപോയിരുന്ന ഭാണ്ഡവുംവെച്ച് നിലത്തിരുന്നു. ഭ്രമര അതു കണ്ട് അത്ഭുതപ്പെട്ടു. രോഹിണിയുടെ സാമീപ്യംകൊണ്ട് ദേഹം മുഴുവനും വിഷംതേച്ച നീറുന്നതുപോലെ ഭ്രമരയ്ക്കുതോന്നി. അസഹ്യമായി തോന്നീട്ട് അവൾ ഇങ്ങനെ പറഞ്ഞു:—

'അന്നൊരു രാത്രി നീ കക്കുവാനായി യജമാനന്റെ മുറിയിൽ കടന്നുചെന്നു, ഇപ്പോൾ ഇവിടെ വന്നിരിക്കുന്നതും അതിന്നുതന്നെയാണോ?'

'ഞാൻ നിന്റെ തലചെരയ്ക്കാനാണ് വന്നിരിക്കുന്നത്.' എന്നു രോഹിണി വിചാരിച്ചു. 'എനിക്കിനി കട്ടിട്ടാവശ്യമില്ല, എനിക്കിനി പണം ഇരന്നു നടക്കയും വേണ്ട. യജമാനന്റെ അനുഗ്രഹംകൊണ്ട് എനിക്കിനി ഉണ്ണാനും ഉടുക്കാനും ബുദ്ധിമുട്ടില്ല, എങ്കിലും ജനങ്ങൾ പറയുന്നത്ര അധികമില്ല.' എന്നവൾപറഞ്ഞു.

ഭ്രമര—'കടന്നു പുറത്തുപോ.'

അതു വകവെക്കാതെ, രോഹിണി, 'അതു ജനങ്ങൾ പറയുന്നിടത്തോളമില്ല, എനിക്കേഴായിരത്തിന്റെ വക കിട്ടീട്ടുണ്ടെന്നാണ് അവർ പറയുന്നത്. വാസ്തവത്തിൽ, ഈ ആഭരണങ്ങളും പുടവയും എല്ലാംകൂടിയാൽ മുവ്വായിരത്തിനേ വകയുള്ളു. അവ നിന്നെ കാണിപ്പാനായിട്ടാണ് ഞാൻ വന്നിട്ടുള്ളത്. വെറുതെ എന്തിനാണവർ ഏഴായിരമെന്നു പറയുന്നത്?' എന്നു പറഞ്ഞു.

ഇപ്രകാരം പറഞ്ഞുകൊണ്ട്, രോഹിണി കെട്ടഴിച്ച്, സാരിയും പണങ്ങളും എടുത്തുനിരത്തിവെച്ചു. തൽക്ഷണം ഒരു ചവിട്ടുകൊണ്ട് ഭ്രമര അവയെ എല്ലാം അവിടെ ചിന്നിച്ചിതറി.

'കാലുകൊണ്ടു സ്പൎശിച്ചും തൊട്ടുകപോലും ചെയ്യരുത്.' എന്നുപറഞ്ഞ് രോഹിണി കാശൊന്നായിപ്പെറുക്കി എടുത്ത് രണ്ടാമതും ഭാണ്ഡംകെട്ടി, നിശ്ശബ്ദമായി പുറത്തു കടന്നുപോവുകയുംചെയ്തു.

ഒരു സംഗതിയെപ്പററി എനിക്കു വളരെ വ്യസനം തോന്നുന്നുണ്ട്. ഭ്രമര ക്ഷീരോദയ്ക്കു നല്ലൊരടികൊടുത്തു; എങ്കിലും രോഹിണിയെ തൊട്ടുകപോലും ചെയ്തില്ല; ഇതാണ് എന്നെ അധികം വ്യസനിപ്പിക്കുന്നത്. എന്റെ വായനക്കാരായ യുവതികളിലാരെങ്കിലും അവിടെ ഉണ്ടായിരുന്നു എങ്കിൽ, അവരുടെ സ്വന്ത കൈകൾകൊണ്ടു രോഹിണിയെ അടിക്കുമായിരുന്നു എന്നുള്ളതിനു എനിക്കു സംശയമില്ല. ഒരു സ്ത്രീയെ ഒരിക്കലും അടിക്കരുതെന്നുള്ള നിയമത്തെ ഞാനും സമ്മതിക്കുന്നു; എന്നാൽ ഒരു രാക്ഷസിയെയൊ പിശാചിനെയൊ അടിക്കരുതെന്നില്ലല്ലൊ. രോഹിണിയെ ഭ്രമര അടിക്കാതിരുന്നതിനുള്ള കാരണം ഞാൻ പറയാം. ഭ്രമര ക്ഷീരോദയെ സ്നേഹിച്ചിരുന്നു, അതുകാരണം അവളെ അടിക്കുവാൻ ഭ്രമരയ്ക്കു കൂസലുണ്ടായില്ല. അവൾക്കു രോഹിണിയെ സ്നേഹമില്ലാതിരുന്നതുകൊണ്ട്, ഭ്രമര അവളുടെ നേരെ കണ്ണോങ്ങുകപോലും ചെയ്തില്ല. കുട്ടികൾ തമ്മിൽ കലഹിക്കുമ്പോൾ തള്ളമാർ അവരവരുടെ കുട്ടികളെ ഒഴിച്ച് മററാരു കുട്ടിയെ ശിക്ഷിക്കാറില്ലല്ലൊ.

## അദ്ധ്യായം ൧൭.

അന്നുരാത്രി, സൂൎയ്യോദയത്തിനു വളരെ മുമ്പുതന്നെ, ഭ്രമര് അവളുടെ ഭൎത്താവിന്ന് കത്തെഴുതുവാനിരുന്നു. ഗോവിന്ദലാലൻ എഴുതുവാനും വായിപ്പാനും അവളെ പഠിപ്പിച്ചിരുന്നു; എങ്കിലും ഭ്രമരയ്ക്ക് പഠിപ്പിലും ഗൃഹഭരണത്തിലും അഭിരുചി വളരെ കുറവായിരുന്നു. അവളുടെ മനസ്സ് അവളുടെ കളിസ്സാമാനങ്ങളിലും, അവൾ ലാളിച്ചു വളൎത്തിയിരുന്ന പക്ഷിമുതലായവയിലും, അവളുടെ ഭൎത്താവിന്റെ ശുശ്രൂഷയിലും മാത്രമേ ചെന്നിരുന്നുള്ളു. അവളൊരു കടലാസ്സെടുത്ത് എഴുതുവാനിരിക്കും. അതിലോരോ അക്ഷരമെഴുതുന്നതോടുകൂടി ഇടയ്ക്കുകയും ചെയ്യും. അങ്ങനെ പല പ്രാവ

ശ്രമവും എഴുതുകയും വെട്ടുകയും ചെയ്യുന്നതിനിടയ്ക്ക് ആ കടലാസ്സിൽ ഒരു തുള്ളി മഷി വീഴുവാനിടയായാൽ അതോടുകൂടി എഴുത്തും അവസാനിപ്പിക്കും.

സാധാരണയായി അനേകദിവസങ്ങൾകൊണ്ടും ഒരെഴുത്തെഴുതിത്തീർപ്പാൻ അവൾക്കു സാധിച്ചിട്ടില്ല; എന്നാൽ ഇന്ന് ആ വിഘ്നമൊന്നും ഉണ്ടായില്ല. വളഞ്ഞ് അവ്യക്തമായി ആദ്യമാദ്യം വന്ന അക്ഷരങ്ങളെക്കൊണ്ടുതന്നെ ഈ സന്ദർഭത്തിൽ ഭ്രമര തൃപ്തിപ്പെട്ടു. സാദൃശ്യമുള്ളക്ഷരങ്ങൾ തമ്മിൽ പകരമായിക്കടന്നുവന്നു; ചില അക്ഷരങ്ങളെ വിട്ടു; കൂട്ടക്ഷരങ്ങളെ വേർപിരിച്ചുവച്ചു; ഈ വകയൊന്നും ഭ്രമരയെ ഉപദ്രവിച്ചില്ല. ഇന്ന്, ഒരൊറ്റ മണിക്കൂറുകൊണ്ട്, ഭ്രമര അവളുടെ ഭർത്താവിന്, ദീർഘമായ ഒരെഴുത്തെഴുതിത്തീർത്തു. വിട്ടുകളില്ലാഞ്ഞിട്ടല്ല, അവൾ അവയെ ഒന്നും വകവെച്ചില്ല എന്നേ ഉള്ളൂ. തിരുത്തിക്കുന്നപക്ഷം, അവളുടെ എഴുത്ത് ഇപ്രകാരമായിരിക്കും:—

'അന്നുരാത്രി അത്ര അധികനേരം നിങ്ങളുടെ തോട്ടത്തിൽ നിർത്തിയ സംഗതി എന്താണെന്ന് ഇതുവരെയും നിങ്ങൾ എന്നോടു പറഞ്ഞിട്ടില്ല. രണ്ടു സംവത്സരം കഴിഞ്ഞാൽ എന്നോടു പറയാമെന്നു നിങ്ങൾ പറഞ്ഞിരുന്നു; എന്നാൽ എന്റെ ദുർഭാഗ്യത്താൽ അതിന്നുമുമ്പു കേൾക്കുവാൻ എനിക്കു സംഗതിയായി. കേൾക്കുവാൻ എന്തിനു ഞാൻ പറയുന്നു? കണ്ടറിവാൻ എന്നുതന്നെ ഞാൻ പറയട്ടെ. നിങ്ങൾ രോഹിണിക്കു കൊടുത്ത പുടവയും ആഭരണങ്ങളും, അവൾതന്നെ എന്നെ കാണിച്ചുതന്നു.

'എനിക്കു നിങ്ങളിലുള്ള വിശ്വാസം അളവില്ലാത്തതാണെന്നും നിങ്ങളിൽ എനിക്കുള്ള അമിതവിശ്വാസം സുദൃഢമാണെന്നും നിങ്ങൾ വിചാരിക്കുന്നതാണെന്ന് ഞാൻ അറിയുന്നു. ഞാനും അതുപ്രകാരംതന്നെ വിചാരിച്ചു. എന്നാൽ ഇയ്യിടെ അത് അങ്ങനെ അല്ലെന്ന് ഞാൻ കാണുന്നു. നിങ്ങൾ ആദരണീയനായിരുന്നകാലംവരെ ഞാൻ നിങ്ങൾക്കു സ്വാധീനയായിരുന്നു; നിങ്ങൾ വിശ്വാസയോഗ്യനായിരുന്നകാലത്തോളം, ഞാൻ നിങ്ങളെ വിശ്വസിക്കയും ചെയ്തിരുന്നു. എങ്കിലും ഇനി ഞാൻ നിങ്ങൾക്കു സ്വാധീനയല്ല. മേലിൽ എനിക്കു നിങ്ങളിൽ വിശ്വാസവുമില്ല, നിങ്ങളെ കാണുന്നതിൽ ഇനി എനിക്കു സന്തോഷവുമില്ല. നിങ്ങൾ ഇങ്ങോട്ടു

തിരിച്ചുവരുന്നതെന്നാണെന്ന് എനിക്കറിഞ്ഞാൽകൊള്ളാം. കുറഞ്ഞുകൊണ്ട്, എങ്കിലും മര്യാദയോടെ ഞാൻ എന്റെ അച്ഛന്റെ വീട്ടിലേക്കു പൊയ്ക്കൊള്ളാം."

എഴുത്തു ശരിയായി ഗോവിന്ദലാലനു കിട്ടി. അത് അയാളിൽ ഇടിവെട്ടുകൊണ്ടതുപോലെ ഫലിച്ചു. കയ്യക്ഷരംകൊണ്ടും വാചകരീതികൊണ്ടും മാത്രം അത് ഭ്രമരയാൽ എഴുതപ്പെട്ടതാണെന്ന് അയാൾ വിശ്വസിച്ചു. എന്നിട്ടും പല സംശയങ്ങളും ഉണ്ടായി. അവൾ അയാൾക്ക് അപ്രകാരമൊരെഴുത്തെഴുതുമെന്നു വിശ്വസിപ്പാൻ വളരെ പ്രയാസമായിരുന്നു. ആ തപാലിൽതന്നെ വന്ന എഴുത്തുകൾ വേറെയും ഉണ്ടായിരുന്നു. ഗോവിന്ദലാലൻ ആദ്യം തുറന്നത് ഭ്രമരയുടെ എഴുത്തായിരുന്നു. അതു വായിച്ചതിനുശേഷം, വളരെ നേരത്തേക്ക് അയാൾ സ്തംഭംപോലെ നിന്നുപോയി; അതിനുശേഷം, അയാൾ ശൂന്യഹൃദയനെന്നപോലെ മററ് എഴുത്തുകളെല്ലാം തുറന്നു. അവയിലൊന്ന് ബ്രഹ്മാനന്ദഘോഷന്റെയായിരുന്നു. കാര്യപ്രിയനായ ബ്രഹ്മാനന്ദൻ ഇങ്ങനെ എഴുതിയിരുന്നു:—

"നിന്റെ മാതിരി വല്ല സാഹസവും നിന്നിൽ പ്രവർത്തിപ്പാനിടയുണ്ട്; എന്നാൽ സാധുക്കളും നിരപരാധികളുമായ ഞങ്ങൾ എന്തിന് ഈ ദുരിതം അനുഭവിക്കുന്നു? രോഹിണിക്ക് നീ ഏഴായിരം ഉറുപ്പിക ആഭരണം വാങ്ങിക്കൊടുത്തു എന്ന് അവൾ പരസ്യമാക്കിക്കഴിഞ്ഞു. നിന്നെപ്പററി അവൾ ഉണ്ടാക്കിത്തീർത്തിട്ടുള്ള മററപവാദങ്ങളെക്കുറിച്ച് എഴുതുവാൻകൂടി എനിക്കു ലജ്ജതോന്നുന്നു. അതെങ്ങനെയെങ്കിലുമാവട്ടെ, കാര്യങ്ങളെല്ലാം നീ ശരിയാക്കിയാൽ കൊള്ളാമെന്നുമാത്രമേ എനിക്കപേക്ഷയുള്ളു. ഇല്ലെങ്കിൽ ഞാൻ വേറെപോയി താമസിക്കുന്നതാണ്."

ഗോവിന്ദലാലന് അതിലും ആശ്ചര്യംതോന്നി. ഭ്രമര ഈ വക വർത്തമാനങ്ങളുണ്ടാക്കിപ്പരത്തുകയോ? അവയുടെ എല്ലാം സാരമെന്തെന്നറിയാഞ്ഞിട്ട് ആ ദിക്കിലെ കാററും വെള്ളവും തനിക്കു പിടിക്കുന്നില്ലെന്നും പിറേറദിവസം വീട്ടിലേക്കു പോകുന്നു എന്നും അയാൾ അന്നുതന്നെ പറകയും അതിനായി ബോട്ടുകൾ ശട്ടംകെട്ടുവാൻ കല്പന കൊടുക്കുകയുംചെയ്തു.

പിറേറദിവസം വളരെ ബുദ്ധിക്ഷയത്തോടുകൂടി, ഗോവിന്ദലാലൻ വീട്ടിലേക്കു യാത്രപുറപ്പെടുകയും ചെയ്തു.

## അദ്ധ്യായം ൨൪

നിങ്ങൾ സ്നേഹിക്കുന്ന വസ്തുവിൽ നിങ്ങളുടെ ദൃഷ്ടി പതിഞ്ഞിരിക്കയാണു നല്ലതു്. സ്നേഹബന്ധം ഉറപ്പിക്കണമെങ്കിൽ ചരടിന്നു നീളം കുറഞ്ഞിരിക്കയാണ് വേണ്ടതു്. ഇഷ്ടജനത്തെ ദൃഷ്ടിപഥത്തിൽവെച്ചുകൊണ്ടിരിക്ക. അല്ലെങ്കിൽ

പൂമെത്തമേലെഴുനീററിരുന്ന 'ദയിതേ! പോക
നുണ്ടാവൊന്നുകേ
ട്ടോമൽ കണ്ണിണനീരണിഞ്ഞവദനപ്പൂ
വോടു ഗാഢമുദാ
പൂമേനിത്തളിരോടുചേർത്തണിമിനിക്കാണുന്ന
തെന്നെന്നുക
പ്പൂമാലോടിളിവേണിചൊന്ന മധുരച്ചൊ
ല്ലിന്നു കൊല്ലുന്നുമാം.

ഈവക ചൊല്ലലും കൊല്ലലുമെല്ലാം അടുത്തിരിക്കുന്നസമയം; അകന്നാൽ, മനസ്സും അകന്നുതുടങ്ങും. അഭിപ്രായങ്ങളും രുചിയും മനസ്സും ഭിന്നിക്കും. ദേഷ്യംകൊണ്ടോ അഭിമാനംകൊണ്ടോ മേലിൽ അന്യോന്യം കാണാതിരിക്കുക എന്നാകും. അത്രയധികം ദോഷങ്ങളൊന്നും നേരിടുക ഇല്ലെങ്കിലും, കാര്യങ്ങളെല്ലാം മുമ്പിലത്തെപ്പോലെ ആയി എന്നു വരില്ല. പോയതു തിരിച്ചുവരില്ല. പൊട്ടിപ്പോയതു കൂട്ടിച്ചേർപ്പാൻ പ്രയാസം. വെള്ളം തേച്ചുകളഞ്ഞാൽ അതിനെ തിരിയെ എടുപ്പാൻ കഴിയുമോ?

ഭ്രമര ഗോവിന്ദലാലനെ ദൂരദിക്കിലേക്കയച്ചതു നന്നായില്ല. അവർ ഈ സമയത്ത് ഒരുമിച്ചുതന്നെ ആയിരുന്നു എങ്കിൽ, ഈ തെററിദ്ധാരണയ്ക്കു് ഇടവരികയില്ലായിരുന്നു എന്നു് ഞാൻ വിചാരിക്കുന്നു; അപ്പോൾ ഭ്രമരയ്ക്കു് ഈ തെററിന്നു വകയുണ്ടാകയില്ല; അവൾ ഇത്രയധികം കോപിക്കയില്ലായിരുന്നു; ഈ കോപത്തിൽനിന്നുണ്ടായ നാശത്തിന്നു സംഗതിവരില്ലായിരുന്നു.

ഗോവിന്ദലാലൻ വീട്ടിലേക്കു പുറപ്പെട്ടതായി മാനേജർ കൃഷ്ണകാന്തനെ അറിവുകൊടുത്തു. തപാൽവഴി ഈ വർത്തമാനം, ഗോ

വിന്ദലാലൻ എത്തുന്നതിനു നാലുദിവസം മുമ്പുതന്നെ യജമാനന്റെ അടുക്കൽചെന്നു. അവളുടെ ഭർത്താവിന്റെ വരവുണ്ടെന്നറിഞ്ഞ്, ഭ്രമര രണ്ടാമത് ഒരെഴുത്തെഴുതുവാനിരുന്നു. അവൾ നാലഞ്ചു കടലാസ്സുനിറച്ചു മഷികോരി ഒഴിച്ച് അവയെ കീറിക്കളഞ്ഞു, പിന്നെ രണ്ടുമൂന്നു മണിക്കൂറുനേരത്തെ പ്രയത്നഫലമായി ഒരെഴുത്തെഴുതി എടുത്തു. അതിൽ അവളുടെ അമ്മയ്ക്കു ഇപ്രകാരമെഴുതിയിരുന്നു: 'എനിക്കശേഷം സുഖമില്ല; കുറച്ചുദിവസം വീട്ടിൽവന്നു താമസിച്ചാൽ ദീനം മാറി ശരീരസുഖത്തോടെ എനിക്കു തിരിച്ചുപോരാം. താമസിക്കാതെ, സുഖക്കേടു വർദ്ധിച്ചാൽപിന്നെ അതു ഭേദമാവാൻ പ്രയാസമാവും. തരമുണ്ടെങ്കിൽ, നാളെത്തന്നെ ഇങ്ങോട്ടാളെ അയച്ചാൽ കൊള്ളാം. എനിക്കു സുഖമില്ലാത്തതിനെപ്പറ്റി ഇവിടെ ഒന്നും പ്രസ്താവിക്കണ്ട.' ഇപ്രകാരം ഒരെഴുത്തെഴുതി, ഭ്രമര സ്വകാര്യമായി, ക്ഷീരോദയുടെ സഹായത്തോടുകൂടി, അച്ഛന്റെ അടുക്കലേക്ക് ഒരാളുടെ കയ്യിൽ അതിനെ കൊടുത്തയച്ചു.

അവളുടെ അമ്മയൊഴിച്ച് മറ്റാരെങ്കിലും ഈ എഴുത്തു വായിച്ചിരുന്നുവെങ്കിൽ, അവർ അതിൽ എന്തോ വ്യാജമുണ്ടെന്നൂഹിക്കുമായിരുന്നു. പക്ഷെ, അമ്മ, തന്റെ കുട്ടിക്കു സുഖമില്ലെന്നുകേട്ട്, വളരെ വ്യസനിച്ചു. അവൾ ഭ്രമരയുടെ ഭർത്താവിന്റെ അമ്മയെ ശകാരിച്ചു; അതിൽ കുറെ കാച്ച് ഭ്രമരയുടെ ഭർത്താവിനെയും കുറ്റംപറഞ്ഞു; പിന്നെ കരഞ്ഞുകൊണ്ട്, ഭ്രമരയെ കൊണ്ടുപോരുവാൻ, ശിഷ്യരോടുകൂടി, നാളെത്തന്നെ ഒരു മേനാവയക്കേണമെന്നു നിശ്ചയിച്ചു. മകളുടെ സുഖക്കേടിനെപ്പറ്റി ഒന്നും സൂചിപ്പിക്കാതെതന്നെ, അമ്മയ്ക്കു സുഖമില്ലാത്തതിനാൽ, അമ്മയെ കാണേണ്ടതിന് ഭ്രമരയെ ഇങ്ങോട്ടയച്ചാൽ കൊള്ളാമെന്നുമാത്രം എഴുതി; ഭൃത്യരോടും ഈ രീതിയിൽ പറഞ്ഞു ശട്ടംകെട്ടി, അവരെ കൃഷ്ണകാന്തന്റെ അടുക്കലേക്കയച്ചു.

കൃഷ്ണകാന്തൻ ബുദ്ധിമുട്ടിലായി. ഗോവിന്ദലാലൻ താമസിയാതെ എത്തും. ഈ സ്ഥിതിക്ക് ഭ്രമരയെ അയയ്ക്കുന്നതു ഭംഗിയല്ല; എങ്കിലും അമ്മയ്ക്കു സുഖമില്ലെങ്കിൽ അയയ്ക്കാതിരിപ്പാനും തരമില്ല. ഇതെല്ലാം ആലോചിച്ചശേഷം, നാലുദിവസംമാത്രം പോയി താമസിപ്പാൻ അനുവദിച്ച്, അദ്ദേഹം ഭ്രമരയെ വീട്ടിലേക്കയച്ചു.

നാലാം ദിവസം ഗോവിന്ദലാലൻ വന്നു. ഭ്രമര അവളുടെ അച്ഛന്റെ വീട്ടിലാണെന്നും, അവളെകൊണ്ടുപോരുവാൻ അന്നു രാത്രി മേനാവയയ്ക്കുവാൻ പോകുന്നു എന്നും കേട്ടു. കാര്യമെല്ലാം അയാൾ ഗ്രഹിച്ചു. അയാൾ കഠിനമായി അധിക്ഷേപിക്കുവാൻ നിശ്ചയിച്ചു. 'വിശ്വാസം ഇത്ര കുറച്ചേയുള്ളു. യാതൊരു ചോദ്യമോ അന്വേഷണമോ കൂടാതെ അവൾ എന്നെ തള്ളിക്കളഞ്ഞു. ഞാൻ ഇനി ഒരിക്കലും ആ ഭ്രമരയുടെ മുഖത്തു നോക്കുകയില്ല. അവളെ കൂടാതെ ജീവിക്കുവാൻ എനിക്കു ധാരാളം ശക്തിയുണ്ട്.'

ഇപ്രകാരം നിശ്ചയിച്ച്, ഭ്രമരയ്ക്കു മേനാവയയ്ക്കാതിരുന്നാൽ കൊള്ളാമെന്ന് ഗോവിന്ദലാലൻ അമ്മയോടപേക്ഷിച്ചു. ഈ നിരോധത്തിനുള്ള കാരണം പറയുകയുണ്ടായില്ല. അതുകാരണം, ശ്വശ്രുവിന്റെ അനുമതിയോടുകൂടി, ഭ്രമരയെ തിരിയെ കൊണ്ടുവരുന്ന കാര്യത്തിൽ കൃഷ്ണകാന്തന്റെ ശ്രമമുണ്ടായില്ല.

---

## അദ്ധ്യായം ൨൫

---

രണ്ടുമൂന്നുദിവസം കഴിഞ്ഞു; ഒരാളും ഭ്രമരയെ കൂട്ടിക്കൊണ്ടുവന്നില്ല, അവൾ വന്നതുമില്ല. 'ഭ്രമരയ്ക്കു് എന്നെ ഉപേക്ഷിക്കാൻ ധൈര്യമുണ്ടായല്ലോ; ഞാൻ അവളെ കുറെ വ്യസനിപ്പിക്കും. അവൾ എന്റെ പേരിൽ വളരെ മര്യാദകേടു കാണിച്ചിട്ടുണ്ട്, അവൾ കുറെ വ്യസനിക്കട്ടെ.' എന്നു ഗോവിന്ദലാലൻ വിചാരിച്ചു. അവരുടെ ഒഴിഞ്ഞമുറി കണ്ടസമയം അയാൾക്കു കരച്ചിൽവന്നു. ഭ്രമരയ്ക്കു് അയാളിലുള്ള വിശ്വാസക്കുറവിനെപ്പറ്റി അയാൾ വ്യസനിച്ചു. അവളോടു കലഹിക്കും എന്നുള്ള വിചാരംതന്നെ അയാൾക്കു കണ്ണുനീരിനു കാരണമായി. കണ്ണുനീരു തുടങ്ങുന്നതിനിടക്കു് അയാൾക്കു കോപം ജ്വലിച്ചു. ആ ദേഷ്യത്തിൽ അയാൾ അവളെ മറന്നുകളവാൻ ശ്രമിച്ചു. പക്ഷെ അയാൾ എങ്ങനെ അവളെ സ്മരിക്കാതിരിക്കും! സന്തോഷമുള്ള സന്ദർഭം കഴിഞ്ഞുപോകുന്നു, സ്മരണശേഷിക്കുന്നു. ഒരു വ്രണം പൊറുത്തേക്കാം, എങ്കിലും അതു പാടു കിടക്കുന്നു. മനുഷ്യൻ മരിക്കുന്നു, പേർ ശേഷിക്കുന്നു.

ഒടുവിൽ, ഭ്രമരയെ മറക്കുവാൻ ഏററവും നല്ലവഴി രോഹിണിയെ സ്മരിക്കുകയാണെന്നു ആ ബുദ്ധിഹീനനായ ഗോവിന്ദലാലൻ നിശ്ചയിച്ചു. രോഹിണിയുടെ അസാധാരണമായ സൌന്ദര്യത്തിന്റെ പ്രകാശം ഒരു നിമിഷമെങ്കിലും ഗോവിന്ദലാലന്റെ മനസ്സിനെ വിട്ടൊഴിഞ്ഞിട്ടുണ്ടായിരുന്നില്ല. അയാൾ അതിന്റെ പ്രവേശത്തെ നിരോധിച്ചു; എങ്കിലും അത് അയാളെ വിട്ടുമാറിയില്ല. ഒരു പിശാച് സാഹസമായി ഒരു കുടുംബത്തെ ബാധിച്ചു ഒരു കഥ പറഞ്ഞുവരുന്നുണ്ട്. രാവും പകലും അത് അപ്പുറത്തും ഇപ്പുറത്തുംനിന്നു ചാഞ്ഞുനോക്കി; എങ്കിലും മാന്ത്രികൻ, അതിനെ എപ്പോഴും ആട്ടി ഓടിച്ചുകൊണ്ടിരുന്നു. അതുപോലെ രോഹിണി എന്ന പിശാച് ഗോവിന്ദലാലന്റെ ഹൃദയമാകുന്ന കോവിലിൽ കടന്നുകൂടുവാനായി ഇടവിടാതെ ചാഞ്ഞുനോക്കിക്കൊണ്ടിരുന്നു; അയാൾ എപ്പോഴും അതിനെ ദൂരെ ഓടിച്ചുകൊണ്ടുമിരുന്നു. വെള്ളത്തിൽ സൂര്യചന്ദ്രന്മാർ പ്രതിബിംബിക്കുന്നതുപോലെ, രോഹിണിയുടെ നിഴൽ ഗോവിന്ദലാലന്റെ ഹൃദയദർപ്പണത്തിൽ പതിഞ്ഞിരുന്നു. 'ഈ സന്ദർഭത്തിൽ രോഹിണീസ്മരണംകൊണ്ടല്ലാതെ ഭ്രമരയെ മറക്കുവാൻ എനിക്കു സാധിക്കുകയില്ല.' എന്ന് അയാൾ വിചാരിച്ചു. മുറിവൈദ്യൻ നിസ്സാരമായ സുഖക്കേടു ഭേദപ്പെടുത്തുവാൻ ശക്തികൂടിയ വിഷദ്രവ്യങ്ങളെ പ്രയോഗിക്കുന്നു. ഈ ലഘുവായ രോഗം നശിപ്പിക്കുന്നതിന്നു ഒരു ഉഗ്രവിഷം ഉപയോഗിക്കുവാൻ ഗോവിന്ദലാലൻ തയാറായിരിക്കുന്നു.

ആദ്യം രോഹിണിയുടെ സങ്കല്പം ഒരു സ്മരണമാത്രമായിരുന്നു; എന്നാൽ പിന്നീട് അത് ഒരുപദ്രവമായിത്തീർന്നു. ഉപദ്രവത്തിൽ നിന്ന് അത് ഒരാഗ്രഹമായി പരിണമിച്ചു. ഗോവിന്ദലാലൻ കുളത്തിന്റെ കരയിലുള്ള ലതാമണ്ഡപത്തിലിരുന്ന് ഈ ആഗ്രഹത്തെപ്പററി പശ്ചാത്തപിച്ചു. സമയം വർഷകാലമായിരുന്നു; കാർമ്മേഘങ്ങളെക്കൊണ്ടു നഭോമണ്ഡലം മൂടപ്പെട്ടിരുന്നു. മഴ കോരിച്ചൊരിയുന്നു; ഇടയ്ക്ക് ഊക്കല്പം കുറയുന്നുണ്ട്, എങ്കിലും തീരെ വിടുന്നില്ല. അസ്തമയസമയമായി; കാർമ്മേഘങ്ങളോടുകൂടി സന്ധ്യാഗതയായിരിക്കുന്ന രജനിയുടെ അന്ധകാരം കുളത്തിന്റെ പടവുകളെ അദൃശ്യങ്ങളാക്കിത്തീർത്തു. നിഴൽപോലെ ഒരു സ്ത്രീരൂപം ആ പടവുകളിലൂടെ ഇറങ്ങുന്നതായി ഗോവിന്ദലാലൻ കണ്ടു. രോഹിണിയുടെ അ

ന്നത്തെ ഇറക്കം അയാൾക്കോർമ്മവന്നു. മഴകൊണ്ടു കല്പടവുകൾ വളരെ വഴുക്കലുള്ളവയായിത്തീർന്നിട്ടുണ്ടായിരുന്നു; ആ സ്ത്രീ കാൽ വഴുകി വെള്ളത്തിൽ വീഴുമൊ എന്നു വിചാരം ഗോവിന്ദലാലനെ ദുഃഖിപ്പിച്ചു. അതുകാരണം അയാൾ ലതാഗൃഹത്തിൽനിന്ന് 'ആരാണ്? ആ വഴുക്കലുള്ള പടവുകളിൽക്കൂടി ഇറങ്ങിപ്പോകരുതെ, നിങ്ങൾ വീഴുവാൻ എളുപ്പമുണ്ട്.' എന്നു വിളിച്ചുപറഞ്ഞു. ആ സ്ത്രീ അതു കേട്ടോ എന്നെനിക്കറിഞ്ഞുകൂട, മഴയുടെ ശബ്ദംകൊണ്ട് അവൾ അത് വ്യക്തമായി കേൾക്കാതെ ഇരുന്നേക്കാം. കുടവുമായി ആ സ്ത്രീ ചുവട്ടിൽപോയി മുകളിലേക്കു കയറിവന്നു. സാവധാനത്തിൽ അവൾ പൂന്തോട്ടത്തിനടുത്തുചെന്ന്, തോട്ടത്തിൻെറ പടിവാതൽ തുറന്ന് ഗോവിന്ദലാലൻെറ അടുക്കൽചെന്നു നിന്നുകൊണ്ട് 'ഈ വിധം നനഞ്ഞൊലിച്ച് നീ ഇത്രത്തോളം വന്നതെന്തിനാണ്, രോഹിണി?' എന്നയാൾ ചോദിച്ചു.

'നിങ്ങൾ എന്നെ വിളിച്ചില്ലെ?'

'ഇല്ല, വഴുക്കൽപിടിച്ചു കിടക്കുന്ന ആ കടവിലേക്ക് ഇറങ്ങിപ്പോകരുതെന്നാണ് ഞാൻ വിളിച്ചുപറഞ്ഞത്. മഴ നനഞ്ഞുകൊണ്ടു നില്ക്കുന്നതെന്തിനാണ്?'

രോഹിണി, ധൈര്യപ്പെട്ട്, ലതാഗൃഹത്തിനുള്ളിൽകടന്നു. 'ജനങ്ങളിതുകണ്ടാൽ എന്തുപറയും?' എന്നു ഗോവിന്ദലാലൻ ചോദിച്ചു.

രോഹിണി—'പറയാനുള്ളത് ഇപ്പോൾതന്നെ അവർ പറയുന്നുണ്ട്. അതിനെപ്പററി നിങ്ങളോടു സംസാരിപ്പാനായി ഞാൻ ഉത്സാഹിച്ചുതുടങ്ങീട്ടു കുറെ ദിവസമായി.'

ഗോവി—'അതിനെപ്പററി എനിക്കും ചിലതു ചോദിപ്പാനുണ്ട്. ഈ വർത്തമാനം ആരുണ്ടാക്കിത്തീർത്തു? നീ ഭ്രമരയെ കുററപ്പെടുത്തുന്നതെന്തിനാണ്?'

രോഹി—'എല്ലാവരും അങ്ങനെ പറയുന്നുണ്ട്. എങ്കിലും ഞാൻ ഇവിടെ നിന്ന് അങ്ങനെ പറയേണമൊ?'

ഗോവി—'വേണ്ട, ഞാനൊന്നാലോചിച്ചുവാ!' ഇങ്ങനെ പറഞ്ഞുകൊണ്ട്, ഗോവിന്ദലാലൻ രോഹിണിയെ വിളിച്ച് ലതാഗൃഹത്തിലേക്കുകൊണ്ടുപോയി. അവിടെവെച്ച് ഇവർതമ്മിലുണ്ടായ സംഭാഷണത്തെ വിവരിക്കുവാൻ ഞാൻ ഒരുങ്ങുന്നില്ല. അവളുടെ സൌ

ന്ദര്യത്തിൽ ഗോവിന്ദലാലൻ ലയിച്ചിരിക്കുന്നതിനെ അന്നു രാത്രി വീട്ടിലേക്കു പോകുന്നതിനു മുമ്പുതന്നെ രോഹിണി അറിഞ്ഞുകഴിഞ്ഞു, എന്നുമാത്രം ഞാൻ പറഞ്ഞേക്കാം.

---

## അദ്ധ്യായം ൨൩

—:o:—

സൌന്ദര്യംകൊണ്ടു മോഹിക്കയോ? കണ്ണുകൊണ്ടല്ലെങ്കിൽ, മറ്റൊന്നുകൊണ്ട്—അങ്ങനെ അല്ലാത്തവരാരാണ്? ഈ വിചിത്രമായ ചിത്രശലഭത്തിന്റെ ഭംഗിയാൽ ഞാൻ മോഹിതനായി; ആ പുഷ്പലതയുടെ ലാവണ്യത്താൽ നിങ്ങളും അപ്രകാരംതന്നെ. അതിലെന്താ തെറ്റുള്ളത്? സൌന്ദര്യംകൊണ്ടുള്ള പ്രയോജനം വശ്യവൃത്തിയാണ്.

ഇപ്രകാരമായിരുന്നു ഗോവിന്ദലാലന്റെ മനോഗതത്തെ വിചാരം. പാപം ചെയ്വാൻ തുടങ്ങുന്ന ഒരു മര്യാദക്കാരൻപോലും അയാളുടെ പ്രഥമപ്രവൃത്തികളെക്കുറിച്ചു വിചാരിക്കുന്നത് ഇപ്രകാരമാണ്. ബാഹ്യലോകത്തിലുള്ള ആകർഷണശക്തിപോലെതന്നെയാണ് പാപം ചെയ്യിക്കുന്നതിന് മനുഷ്യരുടെ അന്തർഭാഗത്തിനുള്ള ശക്തി. ഓരോ അടി പോകുന്തോറും അധോഗതിക്കുള്ള വേഗം കൂടിക്കൂടി വരുന്നു. വളരെ നാളായി സൌന്ദര്യത്തിലുള്ള അത്യാഗ്രഹം നിമിത്തം അയാളുടെ ഹൃദയം വരണ്ടുകിടന്നിരുന്നതു കാരണം, ഗോവിന്ദലാലന്റെ അധഃപതനം ക്ഷണത്തിൽ സംഭവിച്ചു എന്നു വ്യസനിക്കയല്ലാതെ അയാളുടെ വീഴ്ചയെ വിവരിക്കുവാൻ നമുക്കു സാധിക്കുകയില്ല.

ഗോവിന്ദലാലന്റെയും രോഹിണിയുടെയും പേരുകൾ, സാവധാനത്തിൽ, കൃഷ്ണകാന്തന്റെ കർണ്ണപുടങ്ങളെ സ്പർശിച്ചു. ഗോവിന്ദലാലന്റെ സ്വഭാവത്തിൽ അല്പമെങ്കിലും ദൂഷ്യമുണ്ടാകുന്നതായാൽ, അത് അദ്ദേഹത്തെ കഠിനമായി വ്യസനിപ്പിച്ചിരുന്നു. അദ്ദേഹം തന്റെ മരുമകനെ ശാസിച്ചു നന്നാക്കുവാൻ ആഗ്രഹിച്ചു; എന്നാൽ, അദ്ദേഹത്തിനു സുഖമില്ലാതിരുന്നതുകൊണ്ട്, അതു സാധിച്ചില്ല. ഗോവിന്ദലാലൻ എല്ലാദിവസവും അദ്ദേഹത്തെ കാണുവാൻ

ചെന്നിരുന്നു എങ്കിലും, ആ സമയമെല്ലാം അവിടെ അദ്ദേഹത്തിന്റെ പരിചാരകന്മാർ ഉണ്ടായിരുന്നതിനാൽ, ഈ സംഗതിയെപ്പറ്റി സംസാരിപ്പാൻ സാധിച്ചില്ല. അദ്ദേഹത്തിനു സുഖക്കേടു ക്രമേണ വർദ്ധിച്ചുവന്നു; അതുകാരണം, യമകിങ്കരന്മാർ അദ്ദേഹത്തിന്റെ കണ്ണുകെട്ടുകന്നതായാൽ, പരലോകപ്രയാണത്തിനു സന്നദ്ധനായിരിക്കേണ്ട കാലമായി എന്നും കൃഷ്ണകാന്തൻ വിചാരിച്ചു. ഇനിയും താമസിച്ചാൽ ഗോവിന്ദലാലന് ഉപദേശം കൊടുക്കുവാൻ സാധിക്കുകയില്ല. അതുനിമിത്തം അന്നുതന്നെ അദ്ദേഹം മരുമകനോടു സംഗതികളെല്ലാം ചോദിക്കുവാനുറച്ചു. അന്നു ഗോവിന്ദലാലൻ അകത്തു വന്നുടനെ, മററുള്ളവർ പുറത്തുപോവാനായി കൃഷ്ണകാന്തൻ ആവശ്യപ്പെട്ടു. ഗോവിന്ദലാലൻ അല്പം പരിഭ്രമത്തോടുകൂടി 'ഇന്ന് അല്പം സുഖമുണ്ടോ?' എന്നു ചോദിച്ചു.

'നല്ല സുഖമില്ല. ഇന്നു നീ ഇത്ര വൈകിച്ചതെന്താണ്?'

അതിനുത്തരമൊന്നും പറയാതെ ഗോവിന്ദലാലൻ അമ്മാവന്റെ കൈപിടിച്ചു നാഡി ശ്രദ്ധിച്ചുനോക്കി. ഉടനെതന്നെ ഗോവിന്ദലാലന്റെ മുഖം വിളറി. കൃഷ്ണകാന്തന്റെ ജീവനാഡി ക്രമേണ ക്ഷയിച്ചുവന്നിരുന്നു. 'ഞാൻ ഇപ്പോൾതന്നെ വരാം.' എന്നുമാത്രം പറഞ്ഞ് ഗോവിന്ദലാലൻ അവിടത്തെ വൈദ്യന്റെ അടുക്കലേക്കോടി, 'വേഗം മരുന്നു കൊണ്ടുവരണെ, അമ്മാമന്റെ അവസ്ഥ ഒട്ടുംതന്നെ തൃപ്തികരമല്ല.' എന്നു പറഞ്ഞു. വൈദ്യൻ അത്ഭുതപ്പെട്ടു. വേഗത്തിൽ കുറെ ഗുളികകളും മററും എടുത്ത് വൈദ്യൻ ഗോവിന്ദലാലനോടൊരുമിച്ചുപോയി. അവർ രണ്ടുപേരും ഒരുമിച്ച് മുറിയിൽ കടന്നുചെല്ലുന്നതുകണ്ട് കൃഷ്ണകാന്തൻ അല്പമൊന്നു പരിഭ്രമിച്ചു. വൈദ്യൻ അദ്ദേഹത്തിന്റെ നാഡിപരിശോധിച്ചു. ആ സമയം ആ വൃദ്ധൻ ചോദിച്ചു:

'അപകടം വല്ലതും ഉണ്ടോ?'

'മനുഷ്യർക്ക് അപകടം ഒഴിഞ്ഞിട്ടുള്ള സമയം എതാണ്?' എന്നു വൈദ്യൻ ചോദിച്ചു. കൃഷ്ണകാന്തനു കാര്യം മനസ്സിലായി.

'എനിക്കിനി എത്രസമയം ഉണ്ട്?' എന്നു അദ്ദേഹം ചോദിച്ചു.

'മരുന്നു തന്നതിനുശേഷം ഞാനതു പറയാൻ ശ്രമിക്കാം.'

വൈദ്യൻ മരുന്നു തയ്യാറാക്കി രോഗിയുടെ അടുക്കൽ കൊണ്ടു

൭. ആ സമയം പിച്ചക്കാരനായിതീൎന്ന ഗോവിന്ദലാലനും അതിൽ സാക്ഷിയായി അടയാളംവെച്ചു.

ആ മരണപത്രത്തിൽ ഒരു പൈപോലും ഗോവിന്ദലാലന് അവകാശമുള്ളതായി കാണിച്ചിരുന്നില്ല. ഭ്രമരക്ക് പകുതി സ്വത്തിനുഅവകാശം ലഭിക്കയും ചെയ്തു.

അന്നുരാത്രി, പരിശുദ്ധമായ തുളസിച്ചെടിയുടെ ചുവട്ടിൽകിടന്ന്, ഹരിനാമോച്ചാരണംചെയ്തുകൊണ്ട്, കൃഷ്ണകാന്തൻ ഇഹലോകത്തെ വെടിഞ്ഞു.

———:o:———

## അദ്ധ്യായം ൨൧



കൃഷ്ണകാന്തന്റെ മരണവൃത്താന്തം ആ ദിക്കുകാൎക്കെല്ലാം വലിയ വ്യസനമുണ്ടാക്കി.

'ഹിമവാൻവീണു, ഒരു ദിക്പാലൻ മരിച്ചു, ഒരു പൎവ്വതാഗ്രം പിളൎന്നുപോയി.'—എന്നിവിധം നാട്ടുകാർ പറഞ്ഞുതുടങ്ങി. കൃഷ്ണകാന്തൻ വലിയ ധനവാനും, സത്യവാനും, ദയാശീലനും ആയിരുന്നു. അദ്ദേഹം സാധുക്കളെയും, ബ്രാഹ്മണരെയും, പണ്ഡിതന്മാരെയും യഥാവിധി സല്ക്കരിച്ചിരുന്നു. ഇതുകാരണം, അദ്ദേഹത്തിന്റെ മരണവൃത്താന്തം അനേകംപേരെ ഖേദിപ്പിച്ചു.

എന്നാലും അധികമായി വ്യസനിച്ചത് ഭ്രമരയാണ്. കാരണവരുടെ മരണശേഷം, ഭ്രമരയെകൂട്ടിക്കൊണ്ടു വരുവാനായിരുന്നു ശേഷമുള്ളവരുടെ ഒന്നാമത്തെ പ്രവൃത്തി. കാരണവർ മരിച്ച പിറ്റേദിവസം ഗോവിന്ദലാലന്റെ അമ്മ സ്നുഷയെ വേഗത്തിൽകൊണ്ടുവരുവാനായി ആളെ അയച്ചു. കൃഷ്ണകാന്തന്റെ മരണത്തെപ്പററി ഖേദിച്ചുകൊണ്ട് ഭ്രമര വന്നു. അവളും ഗോവിന്ദലാലനും, തമ്മിൽ കാണുന്നസമയം, രോഹിണിമൂലം വലിയ കലഹമുണ്ടാകുമായിരുന്നോ എന്നു പറവാൻ എനിക്കു സാധിക്കുകയില്ല. എന്നാൽ കൃഷ്ണകാന്തന്റെ ദേഹവിയോഗത്താലുണ്ടായ സന്താപം നിമിത്തം ആ കാൎയ്യം നിൎത്തിവെച്ചു എന്നു തോന്നുന്നു. അവർ അന്യോന്യം ആദ്യം കണ്ടസമയം, ഭ്രമര അവളുടെ ശ്വശുരനെപ്പററി കലശലായി വ്യസനിച്ചുകൊണ്ടിരിക്കയായിരുന്നു. ആ സമയത്തുണ്ടായ ഗോ

വിന്ദലാലൻറ ദർശനം അവളുടെ ഖേദത്തെ വർദ്ധിപ്പിച്ചു. ഗോവി ന്ദലാലനും കഠിനമായി കരഞ്ഞുകൊണ്ടിരുന്നു.

ആകപ്പാടെയുള്ള ബഹളത്തിൽ മറെറാരു വലിയ കലഹമു ണ്ടാകുമെന്നുള്ള ശങ്കകടം ഇല്ലാതെ ആയി. അവരുടെ സ്വന്തകാ ര്യ്യങ്ങളെപ്പററി ചിന്തിപ്പാനുള്ള സമയം അതല്ലെന്ന് അവർ രണ്ടുപേ രും തീച്ചയാക്കി. കൃഷ്ണകാന്തൻറ ശവസംസ്കാരം യഥാവിധി ക ഴിച്ചതിൻറശേഷം, മററുകാര്യ്യങ്ങളെപ്പററി ആലോചിക്കാമല്ലൊ. 'ഭ്രമരേ, എനിക്ക ഭ്രമരയോടു ചില കാര്യ്യങ്ങളെക്കുറിച്ചു സംസാരി ക്കാനുണ്ടു; അതു പറയേണമെന്നാലോചിക്കുമ്പോൾ, എൻറ ഹൃദയം തക രുന്നു. എൻറ അച്ഛൻറ വിയോഗംനിമിത്തം അതിലും വളരെ അധികമായ ഒരു ദുഃഖംകൊണ്ടു ഞാൻ കഷ്ടപ്പെടുന്നു. ശേഷക്രിയ കൾ കഴിഞ്ഞതിന്മേൽ ഇവയെപ്പററി ഞാൻ നിന്നോടു പറയാം.'

ഇതിലധികമൊന്നും അവർ തമ്മിൽ അപ്പോൾ സംസാരിച്ചി ല്ല. പതിവുപോലെ, ചിലദിവസങ്ങൾ കഴിഞ്ഞു —പുറമെയുള്ള ഭാവം മാത്രം പതിവുപോലെ ആയിരുന്നു. ശിഷ്യന്മാരാകട്ടെ, ശിഷ്യ ത്തിമാരാകട്ടെ, ഗൃഹിണിയൊഴികെ, അയൽപക്കക്കാരോ, ബന്ധു ക്കളോ വീട്ടിൽതന്നെയുള്ള മററുള്ളവരോ ആരുംതന്നെ നിർമ്മലമാ യ ആകാശത്തിൽ ഒരു കാർമ്മേഘം വന്നു പൊങ്ങീട്ടുണ്ടെന്നോ, പൂ ച്ചെണ്ടിനുള്ളിൽ ഒരു പുഴുകടന്നു കൂടീട്ടുണ്ടെന്നോ, മണിമയമായ കാ വിഗ്രഹത്തിനെ ഒരു വിഷപ്രാണി ആക്രമിച്ചിട്ടുണ്ടെന്നോ അറി ഞ്ഞില്ല. എങ്കിലും വാസ്തവമങ്ങനെയായിരുന്നു. സംഗതികൾ ക്കെല്ലാം ഒരു മാററം വന്നു. ഭ്രമര, ഗോവിന്ദലാലൻ—ഇവർ പി ന്നെ ചിരിച്ചിട്ടില്ലേ? അവർ ചിരിച്ചു, എന്നാൽ അതു പണ്ടത്തെ പ്പോലെ ആയിരുന്നില്ല. തമ്മിൽ കാണുന്നസമയത്ത് കാമഹേതു കമായി പുറപ്പെടുന്ന മന്ദസ്മിതം അതിനുശേഷം ഉണ്ടായിട്ടില്ല; അ നുരാഗത്തോടുകൂടിയ ആഹ്ലാദം ഇല്ലാതെയായി; അതോടുകൂടി ക വിഞ്ഞൊഴുകുന്ന സന്തോഷത്തെയും തൃപ്തിവരാത്ത ആഗ്രഹത്തെയും സൂചിപ്പിക്കുന്ന ആ മന്ദസ്മിതം അതിനുശേഷം കാണാതെയായി. 'അദ്ദേഹം എത്ര സുന്ദരനാണ്!' എന്നു ഭ്രമരയ്ക്കും 'അവൾ എത്ര മ നോഹരിയാണ്!' എന്നു ഗോവിന്ദലാലനും തോന്നിക്കുന്ന ആ അ

നുരാഗയുക്തമായ കടാക്ഷം അസ്തമിച്ചു—ആ അവൎണ്ണ്യാനുഭവം പറന്നു പോയി. "ഈ സ്നേഹസാഗരത്തിന്റെ മറുകര കാണുവാൻ എനിക്ക് ഈ ജന്മത്തിൽ സാധിക്കയില്ല" എന്നിങ്ങനെ ഭ്രമരയെ വിശ്വസിപ്പിക്കത്തക്കവണ്ണം അവളിൽ അത്ര സ്നേഹോജ്ജ്വലമായി വിളയാടിയിരുന്ന ഗോവിന്ദലാലന്റെ ദൃഷ്ടിപാതത്തിലാണ് അത്യാൎത്തിയോടുകൂടിയ അവളുടെ കടാക്ഷങ്ങൾ പതിഞ്ഞിരുന്നത്. ആ കടാക്ഷം—സ്മരണമാത്രത്താൽ ഗോവിന്ദലാലനെ സമസ്തവിഷയങ്ങളിൽ നിന്നും വിസ്മരിപ്പിച്ചിരുന്ന ആ കടാക്ഷം—ഇല്ലാതെയായി. അതിവാത്സല്യത്താൽ വികാരഭേദത്തോടുകൂടി ഗോവിന്ദലാലനിൽ നിന്നു പുറപ്പെട്ടിരുന്ന "ഭ്രമര" ശബ്ദം കേൾക്കാതെയായി. ക്രീഡാപരമായും പ്രണയകലഹത്താലുമുള്ള അവരുടെ സംഭാഷണം നിലച്ചു. അവരുടെ സംഭാഷണംതന്നെ മാറിപ്പോയി; പ്രേമസല്ലാപങ്ങളെക്കൊണ്ട് രാത്രി താനെ കഴിച്ചിരുന്ന ഇവര് വല്ല ദിവസങ്ങളിലും കൂട്ടിമുട്ടിയാൽ വലിയ ചൂടെന്നോ ആരോ വിളിക്കുന്നു എന്നോ ഒഴികഴിവു പറഞ്ഞു പിരിഞ്ഞുപോകും. പൂൎണ്ണചന്ദ്രനെ കാൎമ്മേഘംവന്നു മറയ്ക്കയോ ഗ്രഹണം ബാധിക്കയോ ചെയ്യുന്നപോലെ ഗോവിന്ദലാലനിൽ ഒരു പ്രകാരഭേദം ഉണ്ടായതായി കാണപ്പെട്ടു.

പരിശുദ്ധകാഞ്ചനത്തോടു ലോഹമലം ചേൎത്തതാർ? ബ്രഹ്മസൂത്രം ഖണ്ഡിച്ചതാർ?

ആഹ്ലാദകരങ്ങളായ സൂൎയ്യരശ്മികളാൽ ഒരു കാലത്തു പ്രകാശിച്ചുകൊണ്ടിരുന്ന അവരുടെ ഹൃദയമണ്ഡലം ഇപ്പോൾ അന്ധകാരമയമായി. ഈ അന്ധകാരത്തെ നീക്കുവാൻ ഗോവിന്ദലാലൻ രോഹിണീസ്മരണയിലും ഭ്രമരമരണചിന്തയിലും ലയിച്ചുതുടങ്ങി. അല്ലയോ കൃഷ്ണഭഗവാൻ! അശരണന്മാൎക്കു പാലകനായും, വഴിപിഴച്ചവരായവൎക്കു വഴികാട്ടിയായും, അനംഗതപ്തന്മാൎക്കു കേളീഗൃഹമായും ഭവിക്കുന്നതു് അങ്ങുതന്നെ. മനസ്സിനെ സന്തോഷിപ്പിക്കുന്നതും, സങ്കടത്തെ നശിപ്പിക്കുന്നതും, നിൎഭാഗ്യത്തെ തടുക്കുന്നതും, അശരണന്മാരെ രക്ഷിക്കുന്നതും, കൃഷ്ണഭഗവാൻതന്നെ. നിരാശന്മാരെ മോഹിപ്പിക്കുന്നതും, കാമാതുരന്മാരെ തെളിപ്പിക്കുന്നതും അങ്ങുതന്നെയാണ്; അതിനാൽ അല്ലയോ കൃഷ്ണഭഗവാൻ! ഭ്രമരയെ നിന്തിരുവടിയിൽ ലയിപ്പിക്കണമേ!

---

## അദ്ധ്യായം ൨൮

കൃഷ്ണകാന്തന്റെ അടിയന്തരമെല്ലാം വളരെ ഭംഗിയായി കഴിഞ്ഞു.

അടിയന്തരത്തിന്റെ ബഹളമെല്ലാം ഒതുങ്ങിയശേഷം, മടവിലത്തെ മരണപത്രം വായിപ്പാനുള്ള ശ്രമമായി. അതു വായിച്ചുകഴിഞ്ഞപ്പോൾ, ഒരുപ്രകാരത്തിലും വ്യാജം ചെയ്വാൻ നിവൃത്തിയില്ലെന്നറിഞ്ഞ്, ഹരലാലൻ അയാളുടെ സ്ഥാനത്തേക്കുതന്നെ പോയി. ഗോവിന്ദലാലൻ ഭ്രമരയുടെ അടുക്കൽചെന്ന് 'മരണപത്രത്തിൽ എഴുതിയിരിക്കുന്നതെന്താണെന്നു കേട്ടോ?' എന്നു ചോദിച്ചു.

'എന്താ അതിൽ വിശേഷം?'

'അത് എനിക്കായിട്ടല്ല, നിനക്കായിട്ടാണ് വെച്ചിരിക്കുന്നത്.'

'നിങ്ങളും ഞാനും ഇപ്പോൾ വേറെയല്ലേ? അത് എനിക്കുള്ളതല്ല, നിങ്ങൾക്കുള്ളതുതന്നെയാണ്.'

'എന്നാലും അത് നിനക്കുള്ളതാണ്.'

ഭ്രമരയ്ക്കു കരച്ചിൽ ഒതുക്കുവാൻ പ്രയാസമായിത്തുടങ്ങി, എങ്കിലും അവൾ അഭിമാനംകൊണ്ട് ഒരുവിധം അടക്കിപ്പിടിച്ച് 'പിന്നെ നിങ്ങൾ എന്തുചെയ്യും?' എന്നു ചോദിച്ചു.

'വല്ല ജോലിയെടുത്ത് എന്റെ ഉപജീവനം കഴിക്കും.'

'എന്തുജോലി?'

'വല്ലജോലിയും.'

'എന്റെ ഈ സ്വത്ത് എന്റെ അമ്മാമന്റേതല്ല, ഭർത്തൃപിതാവിന്റെ സ്വത്താണ്. അതിനെ തോന്നിയതുപോലെ ചെയ്വാൻ അമ്മാമനധികാരമില്ല. അതുകൊണ്ട് ഈ മരണപത്രം സാധുവല്ല. അടിയന്തരദിവസം എന്റെ അച്ഛൻ വന്നിരുന്നപ്പോൾ അതു പറഞ്ഞുവല്ലോ, സ്വത്തുനിങ്ങളുടെയാണ്, എനിക്കുള്ളതല്ല.'

ഗോവി—'എന്റെ അമ്മാമൻ സ്വയബുദ്ധിയോടുകൂടിതന്നെയാണ് ഇതെഴുതിച്ചിട്ടുള്ളത്, സ്വത്തു നിങ്ങൾക്കുള്ളതുതന്നെയാണ്; എന്റേതല്ല. അദ്ദേഹത്തിന്റെ മരണശേഷം, അതു നിങ്ങൾക്കായിതീർന്നു.'

ഭ്രമ—'വേണമെങ്കിൽ സംശയം തീക്കാനായി, ഞാനതു നിങ്ങൾക്കായി എഴുതിത്തരാം.'

ഗോ—'നിന്റെ സമ്മാനം വാങ്ങി അതുകൊണ്ട് ഞാൻ ഉപജീവനം കഴിച്ചിരിക്കുമെന്നു നീ വിചാരിക്കുന്നുണ്ടോ?'

ഭ്രമ—'അതുകൊണ്ടെന്താ ദോഷം? ഞാൻ നിങ്ങളുടെ ധമ്മപത്നിയല്ലേ?'

ഗോവി—'ഈയിടെ അങ്ങനെ പറയാമെന്നു തോന്നുന്നില്ല.'

ഭ്രമ—'ഞാൻ എന്തപരാധം ചെയ്തു? ഞാൻ നിങ്ങളെയല്ലാതെ മറെറാരു പുരുഷനെ സ്മരിച്ചിട്ടില്ല. എട്ടുവയസ്സിൽ എന്റെ കല്യാണം കഴിഞ്ഞു, ഇപ്പോൾ എനിക്കു പതിനെട്ടുവയസ്സായി. ഈ പത്തു സംവത്സരങ്ങൾക്കിടയിൽ ഞാൻ മറെറാരാളെ അറിഞ്ഞിട്ടില്ല. ഞാൻ അങ്ങയുടെ ആശ്രിതയാണ്, അങ്ങയുടെ ക്രീഡാപാത്രമാണ്, എന്റെ തെററെന്താണ്?'

ഗോവി—'ആലോചിച്ചുനോക്കു.'

ഭ്രമ—'ഞാൻ അറിയാത്ത സമയത്തു വീട്ടിലേക്കുപോയി; ഞാൻ ആദരവുകേടു കാണിച്ചു; ഞാൻ പലപ്രകാരത്തിലും ആദരവുകേടു കാണിച്ചിട്ടുണ്ട്; എങ്കിലും ഞാൻ അന്യപുരുഷനെ സ്മരിക്കയുണ്ടായിട്ടില്ല. സമസ്താപരാധം ക്ഷമിക്കണേ. ഞാൻ നിരപരാധിയാണേ; അന്യപുരുഷനിൽ എന്റെ മനസ്സു പ്രവേശിച്ചിട്ടില്ലേ. ഞാൻ കോപംകൊണ്ട് അങ്ങനെ ചെയ്തു എന്നേയുള്ളു.'

ഗോവിന്ദലാലൻ ഒന്നും പറഞ്ഞില്ല. അയാളുടെ ഭാര്യ, പതിനെട്ടുവയസ്സുമാത്രം തികഞ്ഞ ആ പെൺകുട്ടി, തലമുടി കെട്ടാതെ, കണ്ണുനീരിൽ മുങ്ങി, നിരാശ്രയയായി, ദുഃഖിച്ച് അയാളുടെ മുമ്പിൽ സാഷ്ടാംഗം വീണുകിടക്കുന്നു; എന്നിട്ടും അയാൾ ഒന്നും പറയുന്നില്ല; അയാൾ വേറെ എന്തോ വിചാരിച്ചുകൊണ്ടുനിൽക്കുന്നു.

'ഇവൾക്കു സൌന്ദര്യമില്ല, മററവൾക്കുണ്ട്; ഇവൾ സച്ചരിതയാണ്, അവളതല്ല. ഇതുവരെ ഞാൻ ചാരിത്രത്തെ ബഹുമാനിച്ചു, ഇനി സൌന്ദര്യത്തെയാകട്ടെ. എന്റെ ഈ നിസ്സാരവും ആശാഹീനവും നിഷ്പ്രയോജനവുമായ ജീവകാലം എന്റെ ഇഷ്ടം പോലെ ഞാൻ കഴിച്ചുകൂട്ടട്ടെ; പിന്നെ, എനിക്കു തോന്നുന്നസമയം, ഈ ഐഹികരൂപത്തെ ഞാൻ നശിപ്പിക്കയും ചെയ്യും.'

ഭ്രമര അയാളുടെ കാലുപിടിച്ചു കരഞ്ഞുംകൊണ്ടു കിടക്കുന്നു.

അദ്ദേഹം, അന്തർഹിതനായി, സർവ്വവ്യാപിയായി, ശരണാഗതവത്സലനായിരിക്കുന്ന അദ്ദേഹം, നിശ്ചയമായും, ഈ പ്രാർത്ഥന കൈക്കൊണ്ടിട്ടുണ്ടാവും; എന്നാൽ ഗോവിന്ദലാലൻ അതു സ്വീകരിച്ചിട്ടില്ല; അയാൾ മിണ്ടാതെ നിന്നു. അയാൾ രോഹിണിയെ സ്മരിച്ചുകൊണ്ടുനിന്നു—ആ സുന്ദരിയും ചപലയുമായ രോഹിണി—പ്രഭാതത്തിലെ ശുക്രനക്ഷത്രംപോലെ തിളങ്ങിക്കൊണ്ടിരിക്കുന്ന അവളെ—

മറുപടിയൊന്നും കേൾക്കാത്തിട്ട്, 'അവിടുന്നു പറയുന്നതെന്താണു?' എന്നു ഭ്രമര ചോദിച്ചു.

'ഞാൻ നിന്നെ ഉപേക്ഷിക്കും.' എന്നുമാത്രം ഗോവിന്ദലാലൻ പറഞ്ഞു.

ഭ്രമര അയാളുടെ കാലടികളെ വിട്ട്, എഴുനീററു പുറത്തേക്കുപോയി. പുറത്തു തിണ്ണമേൽ എത്തി, അവൾ ബോധംകെട്ടു നിലത്തുവീണു.



## അദ്ധ്യായം ൨൯

'എന്നെ ഉപേക്ഷിക്കത്തക്കവണ്ണം ഞാനെന്തപരാധം ചെയ്തു?'

ഈ ചോദ്യം ഗോവിന്ദലാലനോടു നേരിട്ടു ചോദിക്കുവാൻ ഭ്രമരയ്ക്കു ധൈര്യമുണ്ടായിരുന്നില്ല. ഇപ്പോഴും 'ഞാനെന്തു തെററുചെയ്തു?' എന്നവൾ ഉരുക്കിട്ടു ചോദിക്കുവാൻ തുടങ്ങി.

അവളുടെ തെററെന്താണെന്നു ഗോവിന്ദലാലനും സംശയം തുടങ്ങി. സ്വപ്നംപോലെ നടക്കാൻ ഒരു ഹേതുവില്ലായി, അവളുടെ പേരിൽ വലിയ തെററുണ്ടെന്നുമാത്രം അയാൾ വിചാരിച്ചുപോന്നു; എങ്കിലും വളരെ ആലോചിച്ചിട്ടും അവളുടെ തെററെന്താണെന്നു അയാൾക്കു വിവരമുണ്ടാകുന്നില്ല. ഒടുവിൽ, ഭ്രമരയ്ക്കയാളിലുള്ള വിശ്വാസക്കുറവും അടിസ്ഥാനമില്ലാതെ അവൾ അയാൾക്കെഴുതിയ എഴുത്തും അവളുടെ കുററങ്ങളായി വിധിച്ചു. 'ഞാൻ അവളിൽ ഒരു ദൃഢവിശ്വാസത്തോടുകൂടിയിരിക്കുമ്പോൾ, ഇവ എല്ലാ

* ഛല.

ത്തിൽ അവൾക്കെന്നിൽ വെറുപ്പുതോന്നിയില്ലേ? ഇതുതന്നെ അവളുടെ കുററം.' സുമതി എന്നും കുമതി എന്നും രണ്ടു സത്വങ്ങളെക്കുറിച്ചു ഞാൻ മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടല്ലോ. ഇപ്പോഴും അവ രണ്ടും ഗോവിന്ദലാലൻെറ ഹൃദയത്തിലിരുന്നു പറയുന്നതെന്തെന്നു നമുക്കു നോക്കുക.

കുമതി—'ഇതുതന്നെ അവളുടെ ഒന്നാമത്തെ കുററം, ഈ വിശ്വാസക്കുറവുതന്നെ.'

സുമതി—'വിശ്വാസയോഗ്യനല്ലാത്തവനെ വിശ്വസിക്കേണമെന്നുണ്ടോ? നിങ്ങൾക്കിപ്പോഴും രോഹിണിയുടെ കൂട്ടുകെട്ടാണു്; അതുവിധം സംശയിച്ചതു് ഭ്രമരയുടെപേരിൽ വലിയതെററാണോ?'

കുമതി—'ഇപ്പോഴും ഞാൻ വിശ്വാസയോഗ്യനല്ലായിരിക്കാം—എന്നാലും, ഭ്രമര എന്നെ സംശയിച്ചകാലത്തു് ഞാൻ നിരപരാധിയായിരുന്നു.'

സുമതി—'ഒന്നോ രണ്ടോ ദിവസത്തെ കാലവ്യത്യാസം വകവെക്കാനില്ല. ഞാൻ കുററക്കാരനായി. ഇപ്രകാരമുള്ള ഒരു കുററം ചെയ്യാവുന്ന ആളെ വിശ്വസിക്കാതിരിക്കുന്നതു് അത്ര വലിയൊരു കുററമാണോ?'

കുമതി—'ഞാൻ കുററക്കാരനാണെന്നുള്ള അവളുടെ വിചാരം തന്നെയാണു് എന്നെ അങ്ങനെയാക്കിത്തീർത്തതു്. ഒരു മര്യാദക്കാരനെ കള്ളനെന്നു വിളിച്ചുതുടങ്ങിയാൽ അയാളും ഒരു കള്ളൻതന്നെയായിത്തീരും.'

സുമതി—'അതു് അയാളെ കള്ളനെന്നു വിളിച്ചാളുടെ കുററമാണോ? കക്കുന്നവനെ കുററപ്പെടുത്തേണ്ടതുമല്ലേ?'

കുമതി—'എനിക്കു നിന്നോടു തർക്കിക്കാൻ പ്രയാസമാണു്. ഭ്രമര എന്നോടു പ്രവർത്തിച്ചതു നോക്കൂ! ഞാൻ വീട്ടിലേക്കു വരുന്നു എന്നറിഞ്ഞു ഉടനെ അവൾ അവളുടെ അച്ഛൻെറ വീട്ടിലേക്കുപോയി.'

സുമതി—'പരസ്ത്രീവശഗനായ ഭർത്താവിനോടു കോപിക്കാത്ത ഭാര്യയുണ്ടോ?'

കുമതി—'അങ്ങനെ വിശ്വസിക്കുന്നതുതന്നെ അവളുടെ പേരിൽ തെററാണു്—അതുതന്നെയാണു് അവളുടെ പേരിലുള്ള കുററം.'

സുമതി—'അതിനെപ്പററി നിങ്ങൾ അവളോടു ചോദിക്കയുണ്ടായോ?'

കുമതി—'ഇല്ല.'

സുമതി—'കാൎയ്യമറിയാതെതന്നെ നിങ്ങളും ദേഷ്യപ്പെടുന്നു, എന്നിട്ട് ബാല്യസ്വഭാവം വിടാത്ത ആ ഭ്രമര നിങ്ങളോടു ചോദിച്ചില്ലെന്നു പറയുകയും ചെയ്യുന്നു. നിങ്ങൾ കോപിക്കാനുള്ള കാരണം ഞാൻ പറയട്ടെ?'

കുമതി—'അതെന്തെന്നാണ് നിങ്ങൾ പറയുന്നത്?'

സുമതി—'സത്യമായ കാരണം രോഹിണിയാണ്. നിങ്ങളുടെ മനസ്സു രോഹിണിയിൽ പ്രവേശിച്ചിരിക്കുന്നു, ഇനി ഭ്രമരയെ സ്നേഹിക്കയില്ല.'

കുമതി—'എന്നാൽ ഇത്രകാലം ഞാൻ അവളെ സ്നേഹിച്ചതെങ്ങനെയാണ്?'

സുമതി—'അന്നു നിങ്ങൾക്കു രോഹിണിയെ ഭ്രമമുണ്ടായിരുന്നില്ല. ഒരു ദിവസംകൊണ്ട് ഇങ്ങനെ വ്യത്യാസം വന്നതല്ല. എല്ലാററിനും ഒരു കാലമുണ്ട്. അതുതന്നെയോ?'

'കൃഷ്ണകാന്തന്റെ മരണപത്രം. സ്വത്തു ഭ്രമരയുടെ പേരിൽ എഴുതിവെച്ചാൽ അതു നിങ്ങൾക്കു അനുഭവിക്കാമെന്ന് ആ വൃദ്ധൻ അറിഞ്ഞിരുന്നു. താമസിക്കാതെതന്നെ ഭ്രമര അതു നിങ്ങളുടെ പേരിലാക്കുമെന്നും അദ്ദേഹം അറിഞ്ഞിരുന്നു. എങ്കിലും, നിങ്ങൾ ഇടയിടെ ഇടങ്ങിയിരിക്കുന്ന ദുൎന്നടപ്പിൽനിന്ന് നിങ്ങളെ തടുക്കാനായിട്ടുമാത്രമാണ് അദ്ദേഹം നിങ്ങളെ ഭ്രമരക്കു കീഴ്പ്പെടുത്തിയിരിക്കുന്നത്. നിങ്ങൾ അതൊന്നും ആലോചിക്കാതെയാണ് ഭ്രമരയോടു കോപിക്കുന്നത്.'

കുമതി—'അതു ശരിയാണ്. ഭാൎയ്യയുടെ ചിലവിന്മേൽ ഞാൻ കാലക്ഷേപം കഴിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ?'

സുമതി—'അതു നിങ്ങളുടെ സ്വന്തമാണ്. പിന്നെ ഭ്രമര തന്നെ ആ ലക്ഷ്യം വാങ്ങിക്കാത്തതെന്താണ്?'

കുമതി—'എന്റെ ഭാൎയ്യയെ ആശ്രയിച്ചു ഞാൻ കാലക്ഷേപം കഴിക്കയോ?'

സുമതി—'എന്തൊരു മിടുക്ക്! എന്തൊരു ധൈൎയ്യം! എന്നാൽ നിങ്ങളുടെ ഭാൎയ്യയുടെ പേരിൽ വ്യവഹാരം കൊടുത്തു വിധി സമ്പാദിക്കു; അതു നിങ്ങളുടെ പൂൎവ്വസ്വത്താണ്.'

കുമതി—'എന്റെ ഭാൎയ്യയോടു വ്യവഹരിക്കയോ?'

സുമതി—'ഇല്ലെങ്കിൽ പിന്നെ നിങ്ങൾ എന്തുചെയ്യും? തന്നത്താൻ നശിപ്പിക്കയോ?'

കുമതി—'അതിനുതന്നെയാണ് എന്റെ ശ്രമം.'

സുമതി—'അപ്പോൾ മോഹിനിയോ? അവൾ നിങ്ങളൊരുമിച്ചുവരുമോ?'

ഇപ്രകാരം സുമതിയും കുമതിയും തമ്മിൽ തൎക്കിച്ചുതുടങ്ങി.

---

## അദ്ധ്യായം ൩൧

ഗോവിന്ദലാലന്റെ അമ്മ ഒരു വൈഭവമുള്ള ഗൃഹിണിയായിരുന്നു എങ്കിൽ, ഈ സങ്കടം വരില്ലായിരുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. മകനും അയാളുടെ ഭാൎയ്യയും തമ്മിൽ ഉള്ളുകൊണ്ടു രസമില്ലെന്ന് ആ സ്ത്രീ അറിഞ്ഞിരുന്നു. ഈ സമയത്ത് വാത്സല്യത്തോടുകൂടി അവൾ ഗുണദോഷം പറഞ്ഞുകൊടുത്തിരുന്നു എങ്കിൽ, ഈ ദോഷത്തിൽനിന്നു നിവൃത്തിക്കാമായിരുന്നു എന്നും എനിക്കു തോന്നുന്നുണ്ട്. പക്ഷെ, ഗോവിന്ദലാലന്റെ അമ്മ അത്രത്തോളം വൈഭവമുള്ള ഗൃഹിണിയായിരുന്നില്ല. എന്നുതന്നെയല്ല, [illegible] ഈ അവകാശം കിട്ടിയശേഷം, അവളുടെ നേരെ കുറെ വെറുപ്പുതന്നെ അവൾക്കുണ്ടായിരുന്നു. [illegible] ഗുണം വരേണമെന്നു വിചാരിക്കത്തക്ക സ്നേഹം അവളിൽ അവൾക്കുണ്ടായിരുന്നില്ല. മകൻ ജീവിച്ചിരിക്കുമ്പോൾ അയാളുടെ അവകാശം അയാളുടെ ഭാൎയ്യക്കു കിട്ടിയത് ഓൎക്കുന്നതുതന്നെ അവൾക്ക് അസഹ്യമായിരുന്നു. ഗോവിന്ദലാലനും ഭാൎയ്യയും തമ്മിൽ രാഗം വെക്കുകയെന്ന് ഓൎത്തിരിക്കുമ്പോൾ, ഗോവിന്ദലാലന്ന് ഉൾനടപ്പിലുള്ള ഉത്സാഹം കണ്ടിട്ട്, കൃഷ്ണകാന്തൻ, അയാളെ തോല്പിക്കുവാൻ വേണ്ടിമാത്രം സ്വത്തിന്മേൽ

ഭ്രമരയ്ക്കവകാശവും അധികാരവും കൊടുത്തതാണ്. കൃഷ്ണകാന്തന്റെ മരണസമയത്തുണ്ടായ ബുദ്ധിചാഞ്ചല്യംകൊണ്ട് അദ്ദേഹം ഈ വിധം ചെയ്യുതായിരിക്കുമോ എന്നും ആ സ്ത്രീക്കു സംശയമുണ്ടായി. ഇവി സ്നേഹയോടു ചിലവിനു വാങ്ങി അവളോടുകൂടിച്ചുള്ള താമസം നിന്ദാവഹമാണെന്ന് അവർ കരുതി. അതുകൊണ്ട് ആ വീട്ടുവിട്ടുപോകുന്നതാണ് നല്ലതെന്നും അവർ തീർച്ചയാക്കി. ഒരു വിധവ— കരെ സ്വയാധികാരത്തോടുകൂടി കഴിഞ്ഞുവന്ന വിധവയായ ആ സ്ത്രീ അവരുടെ ഭർത്താവിന്റെ മരണം മുതല്ക്കുതന്നെ തീർത്ഥയാത്രയ്ക്ക് ആഗ്രഹിച്ചു പുറപ്പെട്ടുതുടങ്ങീട്ടുണ്ട്; പുത്രനിലുള്ള വാത്സല്യത്തിനാലാണ് ഇത്രകാലം പുറപ്പെടാതെ കഴിച്ചുകൂട്ടി എന്നേയുള്ളു. ഇപ്പോൾ ആ ആഗ്രഹം കുറെക്കൂടി വർദ്ധിച്ചു. 'ഓരോരുത്തരായി എന്റെ കാരണവന്മാരെല്ലാം മരിച്ചു, എന്റെ സമയവും അടുത്തുതുടങ്ങി. പുണ്യകൃത്യം ചെയ്യാനുള്ള സമയം ഇതാണ്. എന്നെ കാശിക്കു കൊണ്ടുപോകാമോ?' എന്നവർ ഗോവിന്ദലാലനോടു ചോദിച്ചു. ഉടനെ അയാളതു സമ്മതിച്ചു. 'വളരെ നന്നായി, ഞാൻതന്നെ എത്തിച്ചു പോരാം.' എന്നു ഗോവിന്ദലാലൻ പറഞ്ഞു.

നിർഭാഗ്യത്താൽ, ഭ്രമര, അന്ന് അവളുടെ സ്വന്തം അപേക്ഷയിന്മേൽ, അവളുടെ അച്ഛനെ കാണ്മാൻ പോയി. അതുകാരണം, ഭ്രമര അറിയാതെതന്നെ ഗോവിന്ദലാലൻ കാശിക്കു പുറപ്പെട്ടുകഴിഞ്ഞു.

അയാളുടെ സ്വന്തമായി കയ്യിലുണ്ടായിരുന്നതെല്ലാം വിറ്റു പണമാക്കി. യാത്ര പുറപ്പെടാനുള്ള ദിവസം നിശ്ചയിച്ചശേഷം, അയാൾ ഭ്രമരയുടെ അടുക്കലേക്കാളെ അയച്ചു. യാത്രയുടെ വർത്തമാനം കേട്ട് അവൾ ബദ്ധപ്പെട്ടു തിരിച്ചുവന്നു. അവൾ ഭർത്തൃമാതാവിന്റെ കാല്ക്കൽവീണു കരഞ്ഞുകൊണ്ട് ഇങ്ങനെ അപേക്ഷിച്ചു: 'അമ്മേ, ഞാനൊരു ചെറിയ പെണ്ണാണ്; എന്നെ ഇവിടെ തനിച്ചാക്കിപ്പോകരുതേ. വേണ്ടതുപോലെ കുടുംബഭരണം ചെയ്യാൻ എനിക്കു സാധിക്കുമോ? അതുകൊണ്ട്, അമ്മ ഈ വലിയ ഭാരം എന്നിൽ ചുമത്തരുതേ. 'ഇവിടെ നിന്റെ ജ്യേഷ്ഠത്തി ഉണ്ടല്ലോ, ഞാൻ ചെയ്യുംപോലെതന്നെ അവൾ നിന്നെ ശുശ്രൂഷിക്കും, നീ ഇപ്പോൾ ഇവിടത്തെ യജമാനത്തിയായില്ലേ?' എന്ന് അവളുടെ ഭർത്തൃമാതാവ് പറഞ്ഞു.

ഭ്രമരയ്ക്കൊന്നും മനസ്സിലായില്ല; അവൾ കരഞ്ഞുകൊണ്ടുനിന്നു; ഒരു വലിയ ഭാരം തലയിൽ വന്നുകൂടി എന്നുമാത്രം അവൾ അറിഞ്ഞു. അതിനുശേഷം, ഗോവിന്ദലാലന്റെ കാലുപിടിച്ച്, 'നിങ്ങൾ എത്രദിവസത്തിനകത്തു തിരിച്ചുവരുമെന്ന് എന്നോടു പറയാമോ?' എന്നവൾ ചോദിച്ചു.

'എപ്പോഴാണെന്നു പറയുവാൻ എനിക്കു സാധിക്കുകയില്ല. തിരിച്ചു വരേണമെന്നുതന്നെ ഞാനധികം ആഗ്രഹിക്കുന്നില്ല', എന്നു ഗോവിന്ദലാലൻ പറഞ്ഞു.

ഭ്രമര കാലുവിട്ട് എഴുനീറ്റതിന്ന് ഇപ്രകാരം വിചാരിച്ചു, 'ഞാൻ ഭയപ്പെടുന്നതെന്തിനാണ്? വിഷം കടിച്ചുകളയാം.'

പുറപ്പെടാനുള്ള ദിവസമായി. തീവണ്ടി ആപ്പീസിലേക്കു സാമാനമെല്ലാം അയച്ചശേഷം, ഗോവിന്ദലാലന്റെ അമ്മ, യാത്ര അയപ്പാൻ വന്നിരുന്നവരോടെല്ലാം യാത്രപറഞ്ഞ് കുലദൈവത്തെ പ്രാൎത്ഥിച്ചുകൊണ്ട് മേനാവിൽ കയറി പുറപ്പെട്ടു.

ഗോവിന്ദലാലനും എല്ലാവരോടും യാത്രപറഞ്ഞശേഷം, അകത്തുകിടന്നു കരയുന്ന ഭ്രമരയോടു പറയുവാനായി ചെന്നു. അവളുടെ ദുഃഖംകണ്ടു ഗോവിന്ദലാലന്ന് സംസാരിപ്പാൻ പാടില്ലാതെയായി—എങ്കിലും 'ഭ്രമരെ! ഞാൻ അമ്മയൊന്നിച്ചു പോകുന്നു.' എന്നുമാത്രം പറഞ്ഞു.

കണ്ണുതുടച്ചുകൊണ്ട്, 'അമ്മ അവിടെ താമസിക്കുമായിരിക്കും, എങ്കിലും നിങ്ങൾ തിരിച്ചു വരില്ലേ?' എന്നവൾ ചോദിച്ചു.

ഇതു ചോദിക്കുന്നതോടുകൂടി അവളുടെ കരച്ചിൽനിന്നു. അവളുടെ ഒച്ചയുടെ ഗൌരവവും ധൈൎയ്യവും അധരങ്ങളുടെ ദൃഢതയും എല്ലാം കണ്ട് ഗോവിന്ദലാലൻ വിസ്മയിച്ചു; അയാൾക്ക് അവളോടുത്തരം പറയുവാൻ പ്രയാസമെന്നുതോന്നി. അവളുടെ ഭൎത്താവിന്റെ മൌനത്തെക്കണ്ട്, ഭ്രമരതന്നെ പിന്നെയും ഇങ്ങനെ പറഞ്ഞു: 'നോക്കു, സത്യം ഏകസിദ്ധാന്തമായിരിക്കേണമെന്നും, സത്യത്തിൽ മാത്രമെ സമാധാനമുള്ളു എന്നും എന്നെ പഠിപ്പിച്ചത് നിങ്ങളാണ്. ഇനി എന്നോടു സത്യം പറയു—എന്നെ ചതിക്കരുതെ—നിങ്ങൾ എപ്പോൾ തിരിച്ചുവരും?'

'എന്നാൽ സത്യം കേട്ടോളു. ഞാൻ തിരിച്ചുവരാൻ വിചാരിക്കുന്നില്ല.'

'എന്തുകൊണ്ടാണ് നിങ്ങൾക്കതിനു മനസ്സില്ലാത്തത്? നിങ്ങൾ പോകുന്നതിനു മുമ്പുതന്നെ അതുപറഞ്ഞാൽ കൊള്ളാം.'

'ഞാൻ ഇവിടെ താമസിക്കയാണെങ്കിൽ, നിന്റെ ആശ്രയത്തിൽ വേണ്ടിവരില്ലേ?'

'എന്നാൽ തന്നെ എന്താ ദോഷം? ഞാൻ നിങ്ങളുടെ ആശ്രിതയല്ലേ?'

'എന്റെ ആശ്രിതയാണെങ്കിൽ, ഭ്രമര, അന്ന് എന്റെ വരവു കാത്തുകൊണ്ടു വാതില്ക്കൽതന്നെ നില്ക്കുമായിരുന്നുവല്ലോ, ആ സമയത്ത് അച്ഛന്റെ അടുക്കൽ പോയി താമസിക്കയില്ലായിരുന്നു.'

'ആ ഒരു കുറ്റത്തിന് എത്ര പ്രാവശ്യം ഞാൻ മാപ്പുചോദിച്ചു? ഈ ഒരു തെറ്റിന് എനിക്കു മാപ്പുതരാൻ പാടില്ലേ?'

'ഇവിടുന്നങ്ങോട്ട് എന്റെ പേരിൽ അനാവധി കുറ്റങ്ങളുണ്ടാവും. സ്വത്തെല്ലാം നിന്റേതായില്ലേ?'

'അതുകൊണ്ടല്ലേ, ഈ തവണ ഞാൻ വീട്ടിൽ പോയിട്ട്, എന്റെ അച്ഛന്റെ സഹായത്തോടുകൂടി ഞാൻ ചെയ്തിരിക്കുന്നതെന്താണെന്നും ഇതാ നോക്കൂ.' എന്നു പറഞ്ഞ് ഒരു കടലാസ്സു വായിപ്പാനായി അവൾ ഭർത്താവിന്റെ കയ്യിൽ ഇട്ടുകൊടുത്തു.

അത് ഭ്രമരയുടെ സകലമുതലും അവളുടെ ഭർത്താവിനു കൊടുത്തതായി മുദ്രക്കടലാസ്സിൽ എഴുതി രജിസ്റ്റ്രാക്കിയ ഒരു തീറാണെന്നു ഗോവിന്ദലാലനു മനസ്സിലായി. വായിച്ചശേഷം, അയാൾ ഇങ്ങനെ പറഞ്ഞു:

'നീ ഈവിധം എഴുതിയതു യുക്തംതന്നെ, എങ്കിലും നീയും ഞാനും തമ്മിലുള്ള ബന്ധമെന്താണ്? ഞാൻ തന്ന ആഭരണങ്ങൾ നീ ധരിക്കുന്നതുപോലെ, നീ തന്ന സ്വത്തു ഞാൻ അനുഭവിക്കാം; പക്ഷെ അതൊരു ബന്ധമല്ല.' എന്നുപറഞ്ഞ് ആ വിലപിടിച്ച ആധാരം ഗോവിന്ദലാലൻ കഷണങ്ങളാക്കിച്ചീന്തിയിട്ടു.

ഇതിന്റെ ഒരു പകർപ്പ് കച്ചേരിയിൽ എടുപ്പിച്ചിട്ടുള്ളതിനാൽ ഇതു കീറിയതുകൊണ്ടു ഫലമില്ലെന്നു അപ്പോൾതന്നെ അച്ഛൻ എന്നോടു പറഞ്ഞിട്ടുണ്ട്.'

'അതവിടെ ഇരിക്കട്ടെ. ഞാനിതാ പോകുന്നു.'

'നിങ്ങളെന്നു തിരിച്ചുവരും?'

'ഞാൻ തിരിച്ചുവരുവാൻ വിചാരിക്കുന്നില്ല.'

'എന്തുകൊണ്ട്? ഞാൻ നിങ്ങളുടെ ഭാര്യയാണ്, നിങ്ങളുടെ ആശ്രിതയാണ്, നിങ്ങളുടെ ഒരു വാക്കിന്നായിട്ടിരിക്കുന്നവളുമാണ്.'

'എനിക്കിനി ഇങ്ങോട്ടു വരുവാൻ മനസ്സില്ല.'

'നിങ്ങൾക്കു തിരിച്ചു വരേണ്ട ചുമതലയില്ലേ?'

'അതു ഇല്ലെന്നാണ് ഞാൻ വിചാരിക്കുന്നത്.'

വളരെ പണിപ്പെട്ടു ശ്രമ ദുഃഖമടക്കി, തൊഴുതുകൊണ്ട്, ധൈര്യത്തോടുകൂടി ഇങ്ങനെ പറഞ്ഞു:

'എന്നാൽ പോവു, നിങ്ങൾക്കങ്ങനെ മനസ്സാണെങ്കിൽ, തിരിച്ചു വരികയും വേണ്ട. എന്നെ ഉപേക്ഷിച്ചോളു, നിങ്ങൾ. ഇഷ്ടപ്പെടുന്നു എങ്കിൽ, നിരപരാധിയായ എന്നെ വേണ്ട, മുകളിൽ ദൈവമുണ്ടെന്നു മാത്രം നിങ്ങൾ ഓർക്കണം. ഒരുകാലം നിങ്ങൾ എനിക്കുവേണ്ടി ദുഃഖിക്കുമെന്നോർത്താലു. ഒരു കാലം നിങ്ങൾ ഹൃദയപൂർവ്വമായ പശ്ചാത്താപത്തിനുവേണ്ടി നാടൊക്കെ തെണ്ടിനടക്കുമെന്നുള്ളതും ഓർമ്മവേണം. ഞാൻ ഹൃദയത്തെയും ആത്മാവിനെയും ശരീരത്തെയും നിങ്ങളുടെ പാദങ്ങളിൽ സമർപ്പിച്ചിട്ടുണ്ടെന്നുള്ളതു സത്യമാണ്; അതിനു ദൈവം സാക്ഷിയാണ്—എന്നാൽ നമുക്കു പിന്നെ കാണാം. അതു വിശ്വസിച്ചു ഞാൻ ജീവിച്ചിരിക്കും. ഇപ്പോൾ പോകാം. അപ്രകാരം പറയുന്നതാണ് ഇഷ്ടമെങ്കിൽ, ഇനി വരില്ലെന്നു നിങ്ങൾ പറഞ്ഞുകൊള്ളു. എങ്കിലും നിശ്ചയമായി നിങ്ങൾ തിരിച്ചു വരുമെന്നു ഞാൻ പറയാം. ഇനിയും നിങ്ങൾ ശ്രമയെ അന്വേഷിക്കും; എന്നെപ്പറ്റി നിങ്ങൾ ദുഃഖിക്കയും ചെയ്യും. ഈ വാക്കുകൾ ഫലിച്ചില്ലെങ്കിൽ, അപ്പോൾ ദൈവമില്ലെന്നും, മതംമിഥ്യയാണെന്നും, ശ്രമ വഞ്ചകിയെന്നും അറിഞ്ഞുകൊള്ളു. ഇനി പോകാം, എനിക്കൊട്ടും സങ്കടമില്ല. നിങ്ങൾ എന്റെയാണ്, രോഹിണിയുടെ അല്ല.'

ഇപ്രകാരം പറഞ്ഞുകൊണ്ട്, ശ്രമ അവളുടെ ഭർത്താവിനെ നമസ്കരിച്ച് കൂസലുകൂടാതെ എഴുന്നീറ്റുപോയി ഒരു കള്ളറകടന്നു വാതിലടച്ചു.

# അദ്ധ്യായം ൰൧

ഉമ ഓമനയെ പോററിവന്നു. കുട്ടി അധികം കിടന്നില്ല, മരിച്ചു. ഇന്ന് അവൾ, ആ കുട്ടി കിടന്നു മരിച്ച മുറിയിൽ കടന്നു വാതലടച്ച്, ആ ഏഴുദിവസം മാത്രം പ്രായമായിരുന്ന കുട്ടിയെ വിചാരിച്ചു കരഞ്ഞുതുടങ്ങി. നിലത്തു പൊടിയിൽ കിടന്നുകൊണ്ടു മാറത്തടിച്ച് അവൾ കഠിനമായി ദുഃഖിച്ചു. 'നീ എവിടെയാണ് എന്റെ ഓമനേ? നീ ഇപ്പോഴും ജീവിച്ചിരുന്നിരുന്നു എങ്കിൽ, അദ്ദേഹത്തിന് എന്നെ ഉപേക്ഷിക്കുവാൻ സാധിക്കുകയില്ലായിരുന്നു. അദ്ദേഹത്തിന് എന്നിൽ സ്നേഹമില്ലാതെയായി, എങ്കിലും നിന്നെ ഒരുത്തനും സ്നേഹിക്കാതിരുന്നില്ലല്ലോ. നീയുണ്ടായിരുന്നു എങ്കിൽ, അദ്ദേഹവും എന്നോടുകൂടി ഇരിക്കുമായിരുന്നു. എനിക്കു സൌന്ദര്യമില്ല, എങ്കിലും നീ എന്നെപ്പോലെ ആയിരുന്നില്ലല്ലോ. നിന്നെക്കാളധികം സൌന്ദര്യം ഇവിടെ ആർക്കെങ്കിലുമുണ്ടായിരുന്നോ? ഒരിക്കൽകൂടി എന്റെ അടുക്കൽ വരൂ, എന്റെ കുട്ടാ! നിന്നെയെങ്കിലും ഞാനൊന്നു കാണട്ടെ. മരിച്ചാൽപിന്നെ ജീവിച്ചിരിക്കുവാൻ നിനക്കു സാധിക്കുകയില്ലേ?'

അതിനുശേഷം, ഉമ മേല്പോട്ടുനോക്കി തൊഴുതുകൊണ്ട്, കഠിനമായ ദുഃഖത്തോടുകൂടി ഇങ്ങനെ പ്രാർത്ഥിച്ചു: 'എന്റെ ഈ പതിനേഴാമത്തെ വയസ്സിൽ എനിക്കു ഈ കഷ്ടപ്പാടുവരത്തക്കവണ്ണം ഞാൻ എന്തു മഹാപാപം ചെയ്തിട്ടുണ്ടെന്നു ആരെങ്കിലും എനിക്കു പറഞ്ഞുതരേണമേ. എന്റെ പ്രിയപുത്രൻ മരിച്ചു, എന്റെ ഭർത്താവ് എന്നെ ഉപേക്ഷിക്കയുംചെയ്തു; എന്നാലും ഈ സമയത്ത് എന്റെ ഭർത്താവിന്റെ സ്നേഹമല്ലാതെ ഞാനൊന്നും ആവശ്യപ്പെടുന്നില്ല, മറെറാന്നും ഞാൻ ഇതുവരെ ആവശ്യപ്പെട്ടിട്ടുമില്ല; ഈ യൌവ്വനകാലത്ത് അതിലെനിക്കു ഇഛാഭംഗം വരാനുള്ള കാരണമെന്താണ്?'

ഒടുവിൽ, ദൈവം നിർദ്ദയനെന്നുതന്നെ ഉമ നിശ്ചയിച്ചു.* ദൈവകാരുണ്യമില്ലെങ്കിൽ മനുഷ്യർക്കു വല്ലതും സാധിക്കുമോ? ദുഃഖമനുഭവിക്കുകമാത്രമേ നിവൃത്തിയുള്ളു. ഉമക്കെല്ലാം വിശേഷമൊന്നുമില്ലല്ലോ. ഗോവിന്ദലാലന്റെ കഥ എന്തായിരുന്നു! രാവും പകലും

* ഗദ.

ദ്രുതഗതിയായി വർദ്ധിച്ചുവന്നിരുന്ന നിഷ്കളങ്കവും മനഃപൂർവ്വവും മനോഹരവുമായ സ്നേഹത്തെ ഈ സമയത്ത് അയാൾ അറിഞ്ഞു. ഈ ഭൂലോകത്തിൽ ഇനി ഒരുകാലത്തും കിട്ടാത്ത സാധനമാണ് അയാൾ ഇപ്പോൾ ഉപേക്ഷിക്കുന്നതെന്നും അയാൾ അറിഞ്ഞു. 'ഞാൻ ചെയ്തുകഴിഞ്ഞതിനെ പിൻവലിക്കുവാൻ സാധിക്കുകയില്ല. എനിക്കു പോകേണം. ഞാൻ യാത്രപുറപ്പെട്ടുപോയി, ഇനി അതു മുഴുവനാക്കാതെ തരമില്ല. ഞാൻ ഇനി തിരിച്ചുവരുമെന്നും തോന്നുന്നില്ല. ഇനി എന്തുവന്നാലും കാര്യം കഴിഞ്ഞുപോയി. എനിക്കു പോകാതെ കഴികയില്ല.'

ആ സമയം ഗോവിന്ദലാലൻ തിരിയെ ഭ്രമരയുടെ അടുക്കൽ ചെന്നു 'ഭ്രമരെ, ഞാൻ തിരിച്ചുവരാം.' എന്നു പറഞ്ഞിരുന്നെങ്കിൽ, ശേഷമെല്ലാം നന്നായി വരുമായിരുന്നു. പലപ്രാവശ്യവും ഗോവിന്ദലാലൻ ഇതു ചെയ്വാൻ ഭാവിച്ചു; എങ്കിലും ലജ്ജകൊണ്ട് അയാൾക്കതു ചെയ്വാൻ സാധിച്ചില്ല. 'എന്താ ബദ്ധപ്പാട്? തോന്നുന്ന സമയം തിരിച്ചുവരാമല്ലോ.' എന്നു അയാൾ സമാധാനംകരുതി. അയാൾ ഭ്രമരയോട് അപരാധിയായി തീർന്നിരുന്നതുകൊണ്ടാണ് തിരിച്ചുചെന്ന് അവളെ കാണുവാൻ അയാൾക്കു ധൈര്യമുണ്ടാകാഞ്ഞത്. എന്തുചെയ്യണമെന്നു വിചാരമുണ്ടാകാഞ്ഞതിനാൽ അയാൾ പുറപ്പെട്ടവഴിക്കുതന്നെ പോയി. മനഃക്ലേശമൊക്കെ തള്ളിക്കളഞ്ഞ് അയാൾ പുറത്തുകടന്ന്, അവിടെ തയ്യാറാക്കി നിറുത്തിയിരുന്ന കുതിരപ്പുറത്തുകയറി പോകയും ചെയ്തു. പുറപ്പെട്ട ഉടനെ രോഹിണിയുടെ ആ സുന്ദരരൂപം അയാളുടെ മനസ്സിലുദിച്ചു.

:0:

# രണ്ടാംഭാഗം

## അദ്ധ്യായം ൧

ഗോവിന്ദലാലനും അദ്ദേഹത്തിന്റെ അമ്മയും മററും സുഖമായി കാശിയിൽ എത്തി എന്ന വിവരം ഹരിപൂരത്തിൽ അറിവു കിട്ടി. ഗോവിന്ദലാലൻ ഭ്രമരയ്ക്കു് എഴുതിയിരുന്നില്ല; അഭിമാനം കാരണം അവളും ഗോവിന്ദലാലന്നു് എഴുതിയില്ല.

ഒരുമാസം കഴിഞ്ഞു; രണ്ടുമാസം കഴിഞ്ഞു; ഭ്രമരയ്ക്കു് ശേഷാമ്മേപൾ് എഴുത്തുകളും വന്നുകൊണ്ടിരുന്നു. ഒടുവിലത്തെ എഴുത്തിൽ ഗോവിന്ദലാലൻ കാശിയിൽനിന്നു പുറപ്പെട്ടതായി എഴുതിയിരുന്നു.

ഇതുകേട്ടു, ഭ്രമര, ഇതു തന്റെ അമ്മയെ ബോധിപ്പിക്കുവാൻ മാത്രം ഗോവിന്ദലാലൻ ഉണ്ടാക്കിത്തീർത്ത വർത്തമാനമാണെന്നും, അയാൾ വേറെ എവിടെയോ പോയിരിക്കയാണെന്നും അവൾ തീർച്ചയാക്കി. അയാൾ ഇനി വീട്ടിലേക്കു തിരിച്ചുവരുമെന്നുള്ള വിചാരം അവൾക്കുണ്ടായിരുന്നില്ല.

ഇതിനിടയ്ക്കു്, ഭ്രമര സ്വകാര്യമായി, രോഹിണിയെപ്പററി അന്വേഷിപ്പിച്ചിരുന്നു. രോഹിണി പണ്ടത്തെപ്പോലെ വെള്ളം അടിച്ചുതളിയുമായി ബ്രഹ്മാനന്ദന്റെ വീട്ടിൽ കഴിച്ചുകൂട്ടുന്നു എന്നല്ലാതെ, മറെറാന്നും അവളെപ്പററി ഭ്രമര കേട്ടിരുന്നില്ല. ഒടുവിൽ, കുറെ ദിവസം, സുഖമില്ലാതെ രോഹിണി തീരെ കിടപ്പാണെന്നും അവളുടെ യജമാനൻ സ്വയംപാകം ചെയ്തു ഭക്ഷിക്കയാണെന്നുമുള്ള ഒരു കിംവദന്തി പുറപ്പെട്ടു.

അതിനുശേഷം, അവൾക്കു് അല്പം ആശ്വാസമുണ്ടെന്നും, എങ്കിലും അതു് ഈശ്വരാനുഗ്രഹം കൊണ്ടല്ലാതെ തീരെ സുഖമാവുന്നകാര്യം അസാദ്ധ്യമാകയാൽ, അവൾ താരകേശ്വരഭജനത്തിനായി പോകുന്നു എന്നും കേട്ടു. താമസിക്കാതെ അവൾ താനേ തന്നെ താരകേശ്വരത്തേക്കു പോയിക്കഴിഞ്ഞു എന്നും ജനങ്ങൾ പറഞ്ഞുതുടങ്ങി.

ഇപ്രകാരം മൂന്നോ നാലോ മാസങ്ങൾ കഴിഞ്ഞു; ഗോവിന്ദലാലൻ മടങ്ങിവന്നിട്ടില്ല. മാസം ആറോ ഏഴോ കഴിഞ്ഞു; അയാളെ കാണാനില്ല. ഭ്രമര അന്നുതുടങ്ങിയ കരച്ചിൽ ഇതുവരെ നിർത്തിട്ടില്ല. കപടമില്ലാത്ത അവളുടെ വിചാരം ഈ വിധമായിരുന്നു: 'അദ്ദേഹം എവിടെയാണ്? അദ്ദേഹത്തിന് സുഖംതന്നെയാണോ? ഇത്രയെങ്കിലും അറിയാതെ ഞാനെങ്ങനെ ജീവിച്ചിരിക്കും? അതുകൂടി അറിവാൻ എനിക്കു ഭാഗ്യമില്ലല്ലോ.'

ഒടുവിൽ, ഭ്രമര, ഭർത്താവെവിടെയാണെന്നറിഞ്ഞാൽ കൊള്ളാമെന്ന് ഗോവിന്ദലാലന്റെ അമ്മയ്ക്ക് എഴുതി അയച്ചു. ഗോവിന്ദലാലൻ ഹൈദരബാദ്, മധുര, ജയപുരം മുതലായ ദിക്കുകളിൽ സഞ്ചരിച്ച് ഡൽഹിയിൽ എത്തീട്ടുണ്ടെങ്കിലും, ഉടനെ അവിടെനിന്നു പോകുമായിരിക്കുമെന്ന് അമ്മയുടെ മറുപടി കിട്ടി.

രോഹിണിയും തിരിച്ചെത്തീട്ടില്ല. 'അവൾ പോയിരിക്കുന്നതവിടേക്കെന്ന് ഈശ്വരനറിയാം. ഞാൻ, ഒരു മഹാപാപി, എനിക്കുള്ള സംശയം പുറത്താക്കുകയാണന്യായം.' എന്നു ഭ്രമര നിശ്ചയിച്ചു. ഭ്രമരയ്ക്ക് അല്പംപോലും സമാധാനമില്ലാതെയായി; അതുകാരണം, അവൾ, ഭർത്തൃസോദരിയെ വിവരം അറിയിച്ച്, അവരുടെ അനുവാദത്തോടുകൂടി, അച്ഛന്റെ വീട്ടിലേക്കുപോയി. അവിടെ ചെന്നശേഷം, ഭർത്താവിന്റെ വർത്തമാനമറിവാൻ അധികം പ്രയാസമായതിനാൽ, അവൾ ഹരിപുരത്തേക്കുതന്നെ മടങ്ങിപ്പോന്ന്, മുമ്പിൽചെയ്തപോലെ ഭർത്തൃമാതാവിന് എഴുതി അയച്ചു. അതിനു കിട്ടിയ മറുപടി ഇങ്ങനെയായിരുന്നു: 'ഈയിടെ എനിക്കു ഗോവിന്ദലാലന്റെ എഴുത്തുകൾ കിട്ടാറില്ല. ഇപ്പോൾ അയാൾ എവിടെയാണെന്നും എനിക്കറിവില്ല; അയാളുടെ ഒരു വർത്തമാനവും ഞാൻ കേൾക്കാറില്ല.' ഒരു സംവത്സരം അങ്ങനെ കഴിച്ചുകൂട്ടി. ആ സംവത്സരാവസാനത്തോടുകൂടി ഭ്രമര സുഖമില്ലാതെ കിടപ്പായി.

---

## അദ്ധ്യായം ൨

---

മകൾക്കു സുഖമില്ലെന്നു കേട്ട്, ഭ്രമരയുടെ അച്ഛൻ അവളെ കാണ്മാൻ വന്നു. അദ്ദേഹത്തെ മുമ്പു നമുക്കു പരിചയമില്ലെങ്കി

ഖം, ഇപ്പോൾ അത് അത്യാവശ്യമായി വന്നിരിക്കുന്നു. മാധവിനാഥനവർകൾ ഏകദേശം നാല്പത്തഞ്ചു വയസ്സു പ്രായമായ ഒരു സരസനായിരുന്നു. അദ്ദേഹത്തിന്റെ സ്വഭാവത്തെപ്പററി പലക്കും പല അഭിപ്രായമായിരുന്നു. എങ്കിലും അദ്ദേഹം അതിസമർത്ഥനാണെന്നുള്ളതിന് അഭിപ്രായവ്യത്യാസമുണ്ടായിരുന്നില്ല. അതുകാരണം എല്ലാവക്കും അദ്ദേഹത്തെ ഭയമായിരുന്നു.

മകളുടെ സുഖക്കേട് മാധവിനാഥനെ വലിയ സുഖക്കേടിന്നിടയാക്കി. വർണ്ണഗുണം കുറവാണെങ്കിലും, അംഗസൌഷ്ഠവം കൊണ്ടു ശോഭിച്ചിരുന്ന തന്റെ പുത്രിയുടെ പഴയ മനോഹരരൂപം മാധവിനാഥൻ ഒന്നു സ്മരിച്ചു. ഇപ്പോൾ അദ്ദേഹത്തിന് അവളുടെ അപ്ലാനമായ മുഖം, കൃശമായ ശരീരം, ചടച്ച കഴുത്ത്, കുഴിഞ്ഞ കണ്ണുകൾ മുതലായവ കാണുവാനിടയായതിൽ അതി കഠിനമായ വ്യസനം തോന്നി. പിതൃദർശനം ഉമയ്ക്കും വലിയ പരിഭ്രമത്തിന്നിടയാക്കി. ഉണ്ടുപേക്ഷം കുറെ സമാധാനമായശേഷം, മകൾ ഇങ്ങനെ പറഞ്ഞു: 'അച്ഛാ! എന്റെ ഇഹലോകവാസം അവസാനിക്കാറായി എന്നു തോന്നുന്നു. കുറച്ചു സല്ക്കർമ്മം ചെയ്യാനായി എന്നെ സഹായിച്ചാൽ കൊള്ളാം. എനിക്ക് ഇപ്പോഴും ചെറുപ്പമാണെങ്കിലും എന്റെ ജീവകാലം അവസാനിക്കാറായി. അതിനാൽ ഇനി അമാന്തിക്കുന്നതു ശരിയല്ല. പണവും എന്റെ സ്വാധീനത്തിൽ ധാരാളമുണ്ട്. പക്ഷെ അതു വേണ്ടതുപോലെ നടത്തിച്ചുതരുവാൻ എനിക്ക് ആരുണ്ട്? അച്ഛാ, അച്ഛൻ അത് ഏല്ക്കുമോ?'

മാധവിനാഥൻ മറുപടിയൊന്നും പറഞ്ഞില്ല. അദ്ദേഹം, സങ്കടം സഹിക്കാൻ വഹിയാഞ്ഞിട്ട്, പുറത്തുപോയിരുന്ന് വളരെ നേരം കരഞ്ഞു എന്നതന്നെയല്ല, ആ കഠിനദുഃഖം കാരണം അദ്ദേഹം കോപാന്ധനായി തീരുകയുംചെയ്തു. 'എന്റെ കുട്ടിയുടെ ഹന്താവിനോടു പ്രതികാരം ചെയ്യാൻ ഈ ഭൂമിയിൽ ആളില്ലെന്നോ?' എന്നുള്ള വിചാരം അദ്ദേഹത്തിന്റെ മനസ്സിലുദിച്ചു. പ്രതികാരേച്ഛ അദ്ദേഹത്തിന്റെ മനസ്സിൽ കോപത്തോടെ ജ്വലിച്ചുതുടങ്ങി; അദ്ദേഹത്തിന്റെ കണ്ണുകൾ ചുവന്നു; 'എന്റെ ഉമയെ നശിപ്പിച്ചവനെ ഈ വിധം തന്നെ ഞാൻ നശിപ്പിക്കാതിരി

ക്കുകയില്ല.' എന്നദ്ദേഹം ശപഥംചെയ്തു. ദേഹാസ്വാസ്ഥ്യം കുറെ ശമിച്ച ശേഷം, അദ്ദേഹം തിരിയെ മകളുടെ അടുക്കൽ ചെന്ന് 'നിന്റെ പണം സല്ക്കർമ്മങ്ങളിൽ വിനിയോഗിക്കേണ്ടതിനെപ്പററി ഞാൻ ആലോചിക്കയായിരുന്നു. നിന്റെ ദേഹസ്ഥിതി വളരെ മോശമായിരിക്കുന്നു. നീ ഇപ്പോഠം സല്ക്കർമ്മത്തിനു പുറപ്പെട്ടാൽ, അതിനാലുണ്ടാകുന്ന ക്ലേശം സഹിപ്പാൻ നിനക്കിപ്പോഠം ശക്തിയില്ല. അതിനാൽ സുഖക്കേടു കുറെ ആശ്വാസമായശേഷം ——,'

'ഈ ശരീരത്തിന് ഇനി സുഖമുണ്ടാകുമോ?'

'നിശ്ചയമായും ഉണ്ടാകും. നിന്റെ ദേഹസ്ഥിതി നീ വിചാരിക്കുന്നതുപോലെ അത്ര മോശമായിട്ടില്ല. അതിന്റെ കാരണവും എനിക്കു മനസ്സിലായി. നിനക്കു വേണ്ടതിരി മരുന്നും മററും തന്നു ശുശ്രൂഷിക്കുവാൻ ഇവിടെ ആളില്ല. നമുക്കു വീട്ടിലേക്കു പോകാം. അവിടെ നിന്നെ വേണ്ടതുപോലെ ഞാൻ ശുശ്രൂഷിപ്പിക്കാം. ഇവിടെ രണ്ടുമൂന്നു ദിവസംകൂടി താമസിച്ചശേഷം, നമുക്കൊരുമിച്ച ഗ്രാമത്തിലേക്കു പോകാം.'

ഭ്രമരയുടെ പിതൃഗൃഹം രാജഗ്രാമത്തിലായിരുന്നു. അദ്ദേഹം സ്വന്തഗൃഹത്തിലേക്കു പോകുന്നതിനുമുമ്പ് ഗോവിന്ദലാലനെപ്പററി അവിടത്തെ കാര്യസ്ഥനോട് അന്വേഷിച്ചു. എങ്കിലും, അവക്ക് എഴുത്തൊന്നും ഉണ്ടായിരുന്നില്ല.

മാധവീനാഥൻ—'അദ്ദേഹം ഇപ്പോഠം എവിടെയാണ്?'

കാര്യസ്ഥൻ—'എജമാനന്റെ യാതൊരു വർത്തമാനവും ഞങ്ങഠംക്കറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ എഴുത്തുകളുമില്ല.'

മാ—'എവിടെ അന്വേഷിച്ചാലാണ് അദ്ദേഹത്തിന്റെ വർത്തമാനം അറിവാൻ സാധിക്കുക?'

കാ—'അതറിഞ്ഞെങ്കിൽ ഞങ്ങളും അന്വേഷിക്കുമായിരുന്നു. അദ്ദേഹത്തിന്റെ അമ്മയ്ക്ക് അദ്ദേഹത്തെപ്പററി വല്ലതും അറിയാമൊ എന്നറിവാനായി ഞാൻ ഒരാളെ കാശിയിലേക്കയച്ചിരുന്നു. എജമാനൻ എവിടെയാണെന്ന് അവക്കും അറിഞ്ഞുകൂട.'

# അദ്ധ്യായം ൯.

—:o:—

പുത്രിയുടെ ശോചനീയാവസ്ഥ കണ്ടിട്ട് മാധവിനാഥൻ അതിന്നു പ്രതികാരം ചെയ്യാൻ ഉറച്ചു. ഗോവിന്ദലാലനും രോഹിണിയും അതിന്റെ കാരണക്കാരാണെന്നും അദ്ദേഹം അറിഞ്ഞു. അതുകാരണം, ആദ്യംതന്നെ അവരെ കണ്ടുപിടിക്കാത്തപക്ഷം, പ്രതിക്രിയയ്ക്കുവസരം കിട്ടുകയില്ലല്ലൊ. ഭ്രമര മരിക്കുകയും ചെയ്യും. അവരുടെ പേരുമാററം തീരെ ഗൂഢമായിട്ടായിരുന്നു; അവരെ കണ്ടുപിടിക്കുവാൻ ശ്രമിച്ചമാൎഗ്ഗമെല്ലാം അവർ തെററിച്ചു. എങ്കിലും, 'അവരെ കണ്ടുപിടിക്കുവാൻ എനിക്കു സാധിച്ചില്ലെങ്കിൽ, ഞാൻ ആണായിരുന്നിട്ടു ഇനി കാൎയ്യമില്ല.' എന്നു് മാധവിനാഥൻ തീൎച്ചയാക്കി.

ഈ വിധം നിശ്ചയിച്ചു് മാധവിനാഥനായി ഗൃഹത്തിൽനിന്നു ഹരിപുരത്തിലെ തപ്പാലാപ്പീസിലേക്കു യാതൊരു ചിന്തയുമില്ലാത്ത ഒരാളെപ്പോലെ സാവധാനത്തിൽ വടിയുംവീശിക്കൊണ്ടു പുറപ്പെട്ടു.

നാട്ടുപുറത്തുള്ള ആ ആപ്പീസിൽ അദ്ദേഹം ചെന്നസമയം, അവിടത്തെ സ്ഥിതി എന്തായിരുന്നു എന്നുകൂടി നമുക്കൊന്നു നോക്കുക. കാലൊടിഞ്ഞതും വക്കുപൊട്ടിയതും ആയ ഒരു മേശയും കസാലയുമല്ലാതെ മററു യാതൊരു സാമാനവും അവിടെ ഉണ്ടായിരുന്നില്ല. മേശമേൽ ഒന്നോ രണ്ടോ എഴുത്തുകൾ കിടന്നിരുന്നു. ചുമരിന്മേൽ അവിടവിടെയായി പൊടിപിടിച്ച കുറെ കലാസ്സുകൾ കെട്ടിത്തൂക്കിയിരുന്നു. എട്ടുകാലികൾ ഒട്ടുമുക്കാലും ദിക്കുകളിലെല്ലാം സ്ഥലംപിടിച്ചിരുന്നു. എങ്കിലും പതിനഞ്ചുറുപ്പിക മാത്രം ശമ്പളമുണ്ടായിരുന്ന അവിടത്തെ ഉദ്യോഗസ്ഥന്റെ പ്രതാപവും ഗൌരവവും ആ ആപ്പീസിന്റെ നിസ്സാരതയെ ദൂരീകരിച്ചിരുന്നു. അയാൾ ചില എഴുത്തുകൾ തുറക്കുന്നതിന്നിടയിൽ തന്റെ ശിപായിയോടു പറഞ്ഞുകൊണ്ടിരിക്കുന്ന വാക്കുകൾതന്നെ അയാളുടെ ആത്മാഭിമാനത്തെയും പരപുച്ഛത്തെയും സ്പഷ്ടമാക്കിയിരുന്നു. ആ സമയത്താണ് മാധവിനാഥൻ അകത്തുകടന്നു ചെല്ലുവാനിടയായത്. യദൃച്ഛയാ കടന്നുചെന്ന് അദ്ദേഹത്തെ കണ്ടസമയം,

പരിഭ്രമിച്ച് ആ ഉദ്യോഗസ്ഥൻ കുറെനേരം മാധവിനാഥനെത്തന്നെ നോക്കിക്കൊണ്ടുനിന്നു. മജിസ്ട്രേട്ടുമാരോട് വകതിരിവോടുകൂടി പെരുമാറേണ്ടതാണെന്നയാൾ ധരിച്ചിരുന്നു; എങ്കിലും, ആ സ്ഥിതിയിലിരുന്നതുകൊണ്ട് അതു കാണിക്കേണ്ടതെങ്ങനെയെന്നറിയായ്കയാൽ, അയാൾ തല്ക്കാലം മാധവിനാഥനോട് കുശലപ്രശ്നംകൂടി ചെയ്തില്ല. കേവലം മൃഗപ്രായനായ അയാളുടെ പ്രവൃത്തികൾ കണ്ടു ചിരിച്ചുകൊണ്ട് 'നിങ്ങൾ ബ്രാഹ്മണനാണോ?' എന്നു മാധവിനാഥൻ ചോദിച്ചു.

'അതെ; നിങ്ങളോ? നിങ്ങളുടെ ജോലിയെന്താണ്?' എന്ന് അയാൾ ചോദിച്ചു.

അല്പമൊന്നു ചിരിച്ച് തലതാഴ്ത്തി മാധവിനാഥൻ അയാളെ അഭിവാദ്യം ചെയ്തു.

'ഇരിക്കാമല്ലോ.' എന്ന് ആ സമയം ആ ഉദ്യോഗസ്ഥനു പറവാൻ തോന്നി.

ഈ ഉപചാരം മാധവിനാഥന് അല്പം ബുദ്ധിമുട്ടായിത്തീർന്നു. ഇരിക്കുവാനനുവാദം കിട്ടി എങ്കിലും, ഇരിക്കേണ്ടതെവിടെയാണെന്ന് അദ്ദേഹം ധരിച്ചില്ല. അവിടത്തെ ഏജമാനൻ ഇരുന്നിരുന്നതുതന്നെ കാലൊടിഞ്ഞ ഒരു കസാലമേലായിരുന്നു; അതല്ലാതെ ഇരിക്കത്തക്ക സാധനം അവിടെ മറ്റൊന്നും ഉണ്ടായിരുന്നതുമില്ല. ആ സമയം, അവിടെ നിന്നിരുന്ന ശിപായി പഴയ കീറപ്പുസ്തകങ്ങൾ കയററിവെച്ചിരുന്ന ഒരു നാല്ക്കാലി ഒഴിച്ചെടുത്ത് ആ അതിഥിക്കിരിപ്പാനായി നീക്കിവെച്ചുകൊടുത്തു. ഇതിന്നുശേഷം, മാധവിനാഥൻ ആ ശിപായിയെ നോക്കി ഇങ്ങനെ ചോദിച്ചു. 'എന്താ, സുഖംതന്നെയല്ലേ? നിങ്ങളെ എവിടെയോ ഞാൻ ഇതിനു മുമ്പു കണ്ടിട്ടുണ്ടല്ലോ.'

ശിപായി—'ഉവ്വ്, ഞാൻ അഞ്ചൽശിപായിയാണ്.'

മാ—'ആ വഴിക്കുതന്നെയാണ് എനിക്കു നിങ്ങളെ കണ്ടു പരിചയം തോന്നുന്നത്. ഒരു പെട്ടി സിഗററ് വാങ്ങിക്കൊണ്ടു വന്നാൽ വേണ്ടില്ല.'

മാധവിനാഥനും ഈ ശിപായിയും തമ്മിൽ ഇതിനുമുമ്പു കണ്ടിട്ടില്ല. എങ്കിലും അയാളെക്കണ്ട ഉടനെ അദ്ദേഹത്തിൽനിന്നു തനിക്കു വല്ലതും കിട്ടുവാൻ വഴിയുണ്ടെന്നു് ശിപായി കരുതിക്കഴിഞ്ഞിരുന്നു. അതുകാരണം, മാധവിനാഥൻ പറഞ്ഞ നിശ്ചയത്തിനനുസൃതമായി, ശിപായി പുറത്തേക്കോടിക്കഴിഞ്ഞു. മാധവിനാഥൻ ഒരുവിധത്തിലും പുകയില ഉപയോഗിക്കുന്ന ആളല്ലായിരുന്നു; എങ്കിലും ആ ശിപായിയെ പുറത്തേക്കയയ്പാൻമാത്രം ഒരു കാരണമുണ്ടാക്കിയതിത്ര എന്നേയുള്ളു.

ശിപായി പുറത്തുപോയ ഉടനെ, 'നിങ്ങളിൽനിന്നു് ചില സംഗതികൾ അറിവാനായിട്ടാണ് ഞാൻ ഇവിടെ വന്നിരിക്കുന്നത്.' എന്നു മാധവിനാഥൻ പറഞ്ഞു.

ആ ഉദ്യോഗസ്ഥൻ കാഴ്ചയിന്നു കൊള്ളരുതാത്തവനെങ്കിലും, കളവിന്റെ പ്രമാണിയായിരുന്നു. അതുനിമിത്തം, ഉള്ളുകൊണ്ടു ചിരിച്ചു, 'എന്താണ് നിങ്ങൾക്കറിയേണ്ടതു്?' എന്നു ചോദിച്ചു.

'നിങ്ങൾ ബ്രഹ്മാനന്ദനെ അറിയുമോ?'

'അറിയും. എങ്കിലും അല്ല പരിചയമില്ല.'

'ബ്രഹ്മാനന്ദഘോഷന്റെ മേൽവിലാസത്തിൽ ഈ ആപ്പീസിൽ എഴുത്തുകൾ വരാറുണ്ടോ?'

ഉദ്യോ—'നിങ്ങൾ ബ്രഹ്മാനന്ദഘോഷിനെ അറിയില്ലെന്നല്ലയോ!'

മാ—'ഞാനറിയുമോ ഇല്ലയോ എന്ന കാര്യം ഇരിക്കട്ടെ; അയാളെക്കുറിച്ചു നിങ്ങളിൽനിന്നു ചില സംഗതികൾ അറിയേണ്ടതിനാണ് ഞാൻ വന്നിരിക്കുന്നത്.'

അതുകേട്ട്, ആ ഉദ്യോഗസ്ഥൻ, അയാളുടെ വലിയ സ്ഥിതിയും അധികാരവും ഓർത്ത് ഗൗരവത്തോടുകൂടി, 'ഇവിടത്തെ വർത്തമാനമൊന്നും പുറത്തു പറയുവാൻ ഞങ്ങൾക്കധികാരമില്ല.' എന്നു നിർദ്ദാക്ഷിണ്യമായി പറഞ്ഞ് അയാൾ മുമ്പു ചെയ്തുകൊണ്ടിരുന്ന ജോലി നോക്കിക്കൊണ്ടിരുന്നു.

മാധവിനാഥന് അയാളുടെ ഉദ്ദേശം മനസ്സിലായതിനാൽ, ചിരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'നിങ്ങൾ പുറത്തുപറയാറില്ലെന്ന് എനിക്കറിയാം; അതുകൊണ്ടു ഞാൻ കരുതിവന്നിട്ടുണ്ട്

ഞാൻ നിങ്ങൾക്കു വല്ലതും പ്രതിഫലം തരാം. എന്നാൽ ഞാൻ ചോദിക്കുന്നതിനു ശരിയായ മറുപടി പറയുമോ?'

അപ്പോൾ, ആ ഉദ്യോഗസ്ഥൻ, ഗൌരവം കുറെ കളഞ്ഞ്, 'നിങ്ങൾക്കറിയേണ്ടതെന്താണ്' എന്നു പിന്നെയും ചോദിച്ചു.

'ബ്രഹ്മാനന്ദസ്വാമികളുടെ എഴുത്തുകൾ ഇവിടെ വരുന്നില്ലേ? എന്ന്.'

'വരാറുണ്ട്.'

'എത്രദിവസം കൂടുമ്പോൾ?'

'ആദ്യം പറഞ്ഞതിന്റെ പ്രതിഫലം കിട്ടിയില്ലല്ലോ. അതിനുള്ളതു തന്നുകഴിഞ്ഞിട്ട് മറ്റൊന്നു ചോദിക്കൂ.'

എല്ലാം കഴിഞ്ഞു പോകുമ്പോൾ വല്ലതും കൊടുക്കാമെന്നായിരുന്നു മാധവിദാസന്റെ ഉദ്ദേശം. പക്ഷെ, മറ്റാളുടെ വിചാരം നേരെ മറിച്ചാണെന്നറിഞ്ഞ്, 'എന്റെ സാറേ, നിങ്ങൾ ഈ നാട്ടുകാരനാണെന്നു തോന്നുന്നില്ല. ഞാനാരാണെന്നു നിങ്ങൾക്കറിയാമോ?' എന്നു ചോദിച്ചു. തലയാട്ടിക്കൊണ്ട് ആ ഉദ്യോഗസ്ഥൻ ഇപ്രകാരം ഉത്തരം പറഞ്ഞു: 'ഇല്ല, ഇവിടെ നിങ്ങളാരായാലെന്ത്? കച്ചേരി വർത്തമാനം ആരായാലും ഞങ്ങൾ പറഞ്ഞുകൊടുക്കുമെന്നു വിചാരിക്കുന്നുണ്ടോ? നിങ്ങളാരാണെന്നതിന്?'

'എന്റെ പേർ മാധവിദാസർ എന്നാണ്. എന്റെ വ്യാപാരങ്ങളെപ്പറ്റിയെല്ലാം വിധത്തിലുമെന്നു നിങ്ങൾക്കറിയാമോ?'

ഇതു കേട്ടസമയം നമ്മുടെ ഉദ്യോഗസ്ഥൻ ഭയപ്പെട്ടു. മാധവിദാസൻ എന്ന പേരും അദ്ദേഹത്തിന്റെ അധികാരങ്ങളും അവസ്ഥകളും അയാൾ ധാരാളം കേട്ടിട്ടുണ്ടായിരുന്നു. അതുകാരണം, പിന്നെ അയാൾ ഒന്നും സംസാരിച്ചില്ല.

'എന്റെ ചോദ്യങ്ങൾക്കെല്ലാം ശരിയായ ഉത്തരം പറയുന്നതാണ് നല്ലത്. എന്നെ കബളിപ്പിക്കാമെന്നു വിചാരിക്കേണ്ട; നിങ്ങൾ അങ്ങനെ ചെയ്തു എങ്കിൽ, ഒരൊററപ്പൈ നിങ്ങൾക്കു കിട്ടുകയില്ല. ഞാൻ ചോദിക്കുന്നതിനുത്തരം പറയാതിരിക്കുകയോ നുണ പറയുകയോ ചെയ്താൽ, പിന്നെ ചെയ്യേണ്ടതെന്തെന്നെനിക്കറിയാം. ഇനിയെങ്കിലും പറയാമെന്നാകുന്നുണ്ടോ?'

ഭയപ്പെട്ടു വിറച്ചുകൊണ്ട്, 'യജമാനനെ കോപിക്കരുതെ. ആളറിയാതെ ഞാനങ്ങനെ പറഞ്ഞുപോയതാണ്. ഇവിടത്തെ അടുക്കൽ ഞാൻ സത്യം പറഞ്ഞുകൊള്ളാം.' എന്ന് ആ ഭീരു സമ്മതിച്ചു.

'എത്രദിവസം കൂടുമ്പോഴാണ് ബ്രഹ്മാനന്ദന് എഴുത്തുവരാറുള്ളത്?'

'ഒരു മാസത്തിലൊന്ന് എന്നല്ലാതെ തീർച്ചപറയാൻ കഴിയില്ല.'

'എഴുത്തുകൾ രജിസ്റ്റർചെയ്യുവയാണോ?'

'അതെ.'

'എവിടത്തെ തപാലാപ്പീസിലാണ് രജിസ്റ്റർചെയ്തിരിക്കാറ്?'

തപ്പാലുദ്യോഗസ്ഥൻ ഒരു രശീതിയെടുത്തു നോക്കീട്ട്, 'പ്രസാദപുരം' എന്നു വായിച്ചു.

'എവിടെയാണ് പ്രസാദപുരം എന്നു നോക്കൂ.'

പേടികൊണ്ടു വിറച്ചിരുന്ന അയാൾ 'ജയ്പ്പൂർ' എന്നുപറഞ്ഞു.

'പിന്നെ എവിടെ നിന്നൊക്കെയാണ് അദ്ദേഹത്തിനു രജിസ്റ്റർ ചെയ്ത എഴുത്തുകൾ വരാറുള്ളത്? എല്ലാ രശീതുകളും നോക്കൂ.'

എഴുത്തുകളെല്ലാം പ്രസാദപുരത്തുനിന്നാണ് വന്നിരുന്നതെന്നു ഉദ്യോഗസ്ഥൻ മാധവിനാഥനെ അറിയിച്ചു. മാധവിനാഥൻ ഒരു പത്തുരൂപയുടെ നോട്ടെടുത്ത് അയാൾക്കു കൊടുത്ത് അവിടെനിന്ന് ഇറങ്ങിപ്പോന്നു. ഒരുറുപ്പിക ശിപായിക്കു കൊടുക്കുവാനും കൊടുത്തു. അതും ആ ഉദ്യോഗസ്ഥനു ലാഭമായി. രൂപ വേണ്ടെന്നെല്ലാം അയാൾ നടിച്ചു എങ്കിലും, രണ്ടുകൈകളും കാട്ടിവാങ്ങി.

---

# അദ്ധ്യായം ൯

---

മാധവിനാഥൻ കാര്യം നേടി തിരിച്ചുവന്നു. ഗോവിന്ദബലനും രോഹിണിയും തമ്മിലുണ്ടായ വർത്തമാനമെല്ലാം അറിഞ്ഞ്, അദ്ദേഹം, അവർ രണ്ടുപേരും ഒരുമിച്ചുതന്നെ എവിടെയോ സ്വകാര്യമായി താമസിക്കുകയാണെന്നു വിശ്വസിച്ചു. ബ്രഹ്മാനന്ദനു സ്വന്ത

മായി രോഹിണിയൊഴിച്ചു മററാരുമില്ലെന്നും അദ്ദേഹത്തിന്നറിയാമായിരുന്നു; അതുകാരണം, ബ്രഹ്മാനന്ദന്റെ പേരിൽ ഓരോ റജിസ്ത്രു കത്ത് മാസന്തോറും വരുന്നുണ്ടെന്ന് അദ്ദേഹം അറിഞ്ഞസമയം, അത് രോഹിണിയോ ഗോവിന്ദലാലനോ ബ്രഹ്മാനന്ദന് വല്ലതും അയച്ചുകൊടുക്കുന്നതായിരിക്കണമെന്നും അദ്ദേഹം നിശ്ചയിച്ചു, എഴുത്തുകൾ വന്നിരുന്നതു പ്രസാദപുരത്തിൽ നിന്നാണ്. അതുകൊണ്ട് അവർ രണ്ടുപേരും താമസിക്കുന്നത് അവിടെത്തന്നെയോ അതിനടുത്തോ ആയിരിക്കണം. അതിന്റെ സൂക്ഷ്മമറിവാനായി അദ്ദേഹം ഒരു കൌശലമെടുത്തു.

മാധവീനാഥൻ ബ്രഹ്മാനന്ദനെ ആളെ അയച്ചു വരുത്തി. അവർ രണ്ടുപേരും ഒരുമിച്ചിരുന്ന് അല്പം ചില വർത്തമാനങ്ങൾ പറഞ്ഞശേഷം, മാധവീനാഥൻ ഇങ്ങിനെ പറഞ്ഞു:—

'ഈയിടെ മരിച്ച എന്റെ ബന്ധുവും നിങ്ങളുംതമ്മിൽ വളരെ വേണ്ടിയായിരുന്നില്ലേ? ഇപ്പോൾ അവിടെ ഒരു നാഥനില്ലാതായി. എന്റെ ജാമാതാവുകൂടി എവിടെയോ പോയിരിക്കയാണ്. നിങ്ങളെ സഹായിക്കാനുള്ളവർ ഇനി ഞങ്ങളാണ്. അതാണ് ഞാൻ ഇപ്പോൾതന്നെ നിങ്ങൾക്കാളെ അയപ്പാനുള്ള കാരണം.'

ഇതു കേട്ടസമയം ബ്രഹ്മാനന്ദന്റെ മുഖഭാവം മാറി. 'ഇപ്പോൾ എന്നെ എന്താണ് സഹായിക്കാനുള്ളത്?' എന്നയാൾ ബഹുമാനപുരസ്സരം ചോദിച്ചു.

'നിങ്ങൾ ഇപ്പോൾ ഒരാപത്തിലകപ്പെട്ടിട്ടുണ്ട്, നിശ്ചയം' എന്നു മാധവീനാഥൻ ഗൌരവത്തോടുകൂടി പറഞ്ഞു.

'എന്താപത്താണാവോ?'

'നിങ്ങൾ കളവുചെയ്തു ഒരു നോട്ട് സൂക്ഷിച്ചിട്ടുള്ള വിവരം ഈ പോലീസ്സുകാർ അറിഞ്ഞതെങ്ങിനെയാണ്?'

'എന്താണിവിടുന്നു പറയുന്നത്? എന്റെ കയ്യിൽ ഒരു കളവുനോട്ടുണ്ടെന്നോ?'

'അതെ; അതു നിങ്ങൾ കളവുചെയ്യുന്നോരാണെന്നറിഞ്ഞിട്ടില്ല. ആരോ നിങ്ങൾക്കൊരു കളവുനോട്ടുതന്നു, അതു നിങ്ങൾ സൂക്ഷിച്ചിട്ടുണ്ടെന്നുമാത്രം.'

'എങ്ങിനെയാണാവോ അത്? ഒരു നോട്ടു തരാനായിട്ട് എനിക്കാരെങ്കിലുമുണ്ടോ?'

മാധവിനാഥൻ സ്വല്പമൊന്നു ആലോചിച്ചു 'എനിക്കു കാര്യമെല്ലാം മനസ്സിലായി. പോലീസുകാരും അറിഞ്ഞുകഴിഞ്ഞു. ആ നോട്ടു വന്നിരിക്കുന്നതു പ്രസാദപുരത്തുനിന്നാണ്. പോലീസുകാർ അതിനെപ്പററി അന്വേഷണം നടത്തുന്നുണ്ടെന്നും തോന്നിയത്.' എന്നു പറഞ്ഞു.

ഇതുകേട്ടു ബ്രഹ്മാനന്ദൻ വിറച്ചുതുടങ്ങി. മാധവിനാഥന്റെ കാക്കൽവീണു കരഞ്ഞുകൊണ്ടു 'എന്നെ രക്ഷിക്കണെ' എന്നപേക്ഷിച്ചു.

'പേടിക്കണ്ട. നിങ്ങൾക്കു പ്രസാദപുരത്തിൽനിന്നു ഒടുവിൽ കിട്ടിയ നോട്ടിന്റെ നമ്പ്ര് എത്രയാണെന്നു കേൾക്കട്ടെ. അതിന്റെ നമ്പ്ര് പോലീസുകാർ കുറിച്ചു എന്റെ കയ്യിൽ തന്നിട്ടുണ്ട്. അതും നിങ്ങളുടെ കൈവശമുള്ളതും തമ്മിൽ വ്യത്യാസമുണ്ടെങ്കിൽ പിന്നെ ഭയപ്പെടാനൊന്നുമില്ല. അതുകൊണ്ടു നിങ്ങൾ ഉടനെ പോയി ഒടുവിൽ കിട്ടീട്ടുള്ള എഴുത്തും നോട്ടും എടുത്തുകൊണ്ടുവരു.'

ബ്രഹ്മാനന്ദൻ പരുങ്ങിത്തുടങ്ങി. പോലീസുകാരിലുള്ള ഭയം നിമിത്തം അയാൾക്കു പുറത്തിറങ്ങുവാൻ ധൈര്യമുണ്ടായില്ല. അതറിഞ്ഞു മാധവിനാഥൻ 'ഭയപ്പെടേണ്ട, നിങ്ങളൊന്നിച്ചു ഒരാളെ അയയ്ക്കാം' എന്നു പറഞ്ഞു.

മാധവിനാഥന്റെ ആൾ ഒന്നിച്ചു ബ്രഹ്മാനന്ദൻ വീട്ടിൽ പോയി രോഹിണിയുടെ എഴുത്തെടുത്തുകൊണ്ടുവന്നുകൊടുത്തു. അദ്ദേഹം എഴുത്തുവായിച്ചു വേണ്ട വിവരമെല്ലാം അറിഞ്ഞു ഇങ്ങനെ പറഞ്ഞുകൊണ്ടു എഴുത്തു തിരികെ കൊടുത്തു:—

'നിങ്ങൾക്കു കിട്ടീട്ടുള്ള നോട്ടിന്റെയും കളവുപോയിട്ടുള്ളതിന്റെയും നമ്പ്രുകൾ തമ്മിൽ വ്യത്യാസം കാണുന്നുണ്ട്. അതുകൊണ്ടു നിങ്ങൾക്കു ഭയപ്പെടാനൊന്നുമില്ല. നിങ്ങൾക്കിനി വീട്ടിലേക്കു പോകാം. ഇനി വേണ്ടതെല്ലാം ഞാൻ ശരിയാക്കിക്കൊള്ളാം.'

ബ്രഹ്മാനന്ദനു സമാധാനമായി. ദീർഘമായി ഒന്നു ശ്വസിച്ചു താമസിക്കാതെ അയാൾ അവിടെനിന്നു പോയി.

അതിനുശേഷം, മാധവിനാഥൻ മകളെ വേണ്ടതുപോലെ ചികിത്സിപ്പിക്കുന്നതിനു വീട്ടിലേക്കു കൊണ്ടുപോയി. ഒരു നല്ല വൈദ്യനെ വരുത്തി മകൾക്കു വേണ്ടതെല്ലാം പറഞ്ഞു ശട്ടംകെട്ടി. അതി

നന്തരം കല്ക്കത്തായിലേക്കു പുറപ്പെട്ടു. ഗുമസ്താ അതിനു പലവിധത്തിലും തടസ്ഥംപറഞ്ഞു. എങ്കിലും അദ്ദേഹം അതൊന്നും വകവെച്ചില്ല. കല്ക്കത്തായിൽ മാധവീനാഥന്റെ സ്നേഹിതനായി നിശാകരദാസൻ എന്നൊരാൾ ഉണ്ടായിരുന്നു. അദ്ദേഹം വലിയ പൂർവ്വസ്വത്തുള്ളാളായിരുന്നു. അതുകാരണം, അദ്ദേഹം വിശേഷിച്ചു ജോലിയൊന്നും ചെയ്യാതെ പാട്ടും കൂത്തുമായി കാലംകഴിഞ്ഞു വരികയായിരുന്നു. അതിനു പുറമെ, അദ്ദേഹം ഒരു സഞ്ചാരപ്രിയനും ആയിരുന്നു. അദ്ദേഹവുമായി ചില കുശലപ്രശ്നങ്ങൾ കഴിഞ്ഞ ശേഷം, മാധവീനാഥൻ, 'ഈയിടെ എവിടേക്കെങ്കിലും യാത്രയുണ്ടോ?' എന്നു ചോദിച്ചു.

'എവിടേക്കു്?'

'ജെസ്സോറിലേക്കു് നമുക്കൊന്നു പോയാലോ?' 'എന്താണവിടെ?'

'എനിക്കല്പം കാര്യമുണ്ടു്.'

'എന്നാൽ പോവാം.'

രണ്ടുദിവസത്തിനകത്തു് ജെസ്സോറിലേക്കു് അവർ ഒന്നിച്ചു പുറപ്പെട്ടു. അവിടെനിന്നു് അവർ പ്രസാദപുരത്തേക്കു പോകാനായിരിക്കാം.

## അദ്ധ്യായം ൫

ഭൂമിയുടെ ജീവനാഡിപോലെ ചിത്രാ നദിയിലെ വിമലജലം എത്ര മനോഹരമായും മന്ദമായും ഒഴുകുന്നു! നീലപ്പട്ടുവലിയാൽ ഉത്തുംഗമായ പന്തലിട്ടപോലെ സമൃദ്ധിയായി വളർന്നു നില്ക്കുന്ന അത്തി, കടമ്പു്, തേന്മാവു് മുതലായ വനമരങ്ങളിലിരുന്നു ശബ്ദിക്കുന്ന കോകിലാരവത്തോടുകൂടിയ അതിന്റെ കൂലപ്രദേശവും എത്ര രമണീയം! എങ്കിലും ഇക്കാലത്തു് അവിടെ മനുഷ്യരുടെ അധിവാസം തന്നെ കുറവായിരുന്നു. ഏകദേശം രണ്ടുനാഴിക ദൂരെയായി ഒരു ചെറിയ ചന്തസ്ഥലം മാത്രം ശേഷിച്ചിരുന്നു. ഒരുകാലത്തു് ഒരു വലിയ നീലക്കച്ചവടക്കമ്പനിയാൽ ഈ പ്രദേശം ജനപുഷ്ടിയോടും ധനപുഷ്ടിയോടും കൂടിയതായിരുന്നു. ഇപ്പോൾ ആ കമ്പനി തീരെ നശിച്ചുപോകയാൽ, ആ കെട്ടിടം മാത്രം ഒരു ബംഗാളി വില

ട്ടുവാങ്ങി സ്വജനങ്ങളൊന്നിച്ച് അതിൽ പാൎത്തുവന്നിരുന്നു. അവിടെ പലതരത്തിലുള്ള സൌരഭ്യമേറിയ പുഷ്പങ്ങളും, ആകൃതിവിശേഷമുള്ള പ്രതിമകളും, ആസനങ്ങളും, കണ്ണാടികളും, ചിത്രങ്ങളും മുതലായവകൊണ്ട് പരിഷ്കൃതമട്ടിൽ അലങ്കരിച്ചിട്ടുള്ള വിശാലമായ ഒരു മുറിയിലാണ് നാം ഇപ്പോൾ പ്രവേശിച്ചിരിക്കുന്നത്. ആ വിശേഷമായ ആസനങ്ങളിലൊന്നിന്മേൽ വീണാധാരിയായ ഒരു മുസൽമാൻ ഇരിക്കുന്നു. അടുത്തുതന്നെ, കൈകളിൽ കിടക്കുന്ന കങ്കണങ്ങളുടെ കിലുകില ശബ്ദത്തോടുകൂടി തബ്ല വായിച്ചുകൊണ്ട് ഒരു യുവതീരത്നവും ഇരിക്കുന്നു. അവരിൽനിന്ന് അല്പം ദൂരെയായി വായിക്കുവാനെന്ന ഭാവത്തിൽ പുസ്തകധാരിയായ ഒരു യുവാവ് ഈ യുവതിയുടെ ചേഷ്ടകളെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുന്നു. ആ നാടികക്കാരൻ വീണത്തന്ത്രികളെ തബ്ലയോടു യോജിപ്പിച്ചു മീട്ടിത്തുടങ്ങിയതോടുകൂടി പാട്ടും തുടങ്ങി. പിന്നെയുള്ളതിനെ തൽസമയം ദൃശ്യങ്ങളായി വെച്ചു അവരുടെ ഭാവപ്രകൎഷകളും സാക്ഷീകരിച്ചു. രാഗാലാപത്തിൽ ലയിച്ച് കഴുത്തിനെ ശിരം ഇളക്കിക്കൊണ്ട് ആ ഗായകൻ കാട്ടുന്ന നാട്യഭേദങ്ങളും കാണേണ്ടതുതന്നെ. ആ സമയം ആ യുവതിയും അവളുടെ മധുരസ്വരത്തെ വീണാരവത്തോടു യോജിപ്പിച്ചു പാടിത്തുടങ്ങി.

വൎണ്ണച്ചില്ലുകളാൽ സംഘടിതമായ വാതായനത്തിൽകൂടി വന്ന സൂൎയ്യരശ്മികളും അവിടെ അലങ്കാരവസ്തുക്കളുടെ കൂട്ടത്തിൽ സ്ഫടികംകൊണ്ടുള്ള തണ്ടുകളിൽ വെച്ചിരുന്ന കാഞ്ചന നിൎമ്മിതങ്ങളായ പുഷ്പഗുഛങ്ങളിൽ തട്ടുമ്പോളുണ്ടാകുന്ന കാഴ്ച നയനാനന്ദകരമായിരിക്കുന്നു. ഇവയെല്ലാം പുറമെ, ആ ചെറുപ്പക്കാരന്റെ ശ്രദ്ധാവിഷയമായ യുവതിയുടെ ചഞ്ചലങ്ങളായ അപാംഗവീക്ഷണങ്ങളും, അയാളുടെ ഹൃദയത്തെ ഉല്ലസിപ്പിച്ചുകൊണ്ടിരുന്നു.

ആ യുവാവ് ഗോവിന്ദലാലനും യുവതി രോഹിണിയുമാണ്. ഗോവിന്ദലാലൻ ആ വീടുവാങ്ങി രോഹിണിയോടൊന്നിച്ച് അവിടെ താമസിക്കയായിരുന്നു.

ആകസ്മികമായി രോഹിണിയുടെ താളം പിഴയ്ക്കുകയും, വീണക്കമ്പികളിലൊന്നു പൊട്ടുകയും ഗായകന്റെ സ്വരഭംഗം ഉണ്ടാകുകയും ചെയ്തതിനാൽ സംഗീതം നിന്നു. ഗോവിന്ദലാലന്റെ കണ്ണിൽ

ന്നിന്നു പുസ്തകവും താഴെ വീണു. ഇവയെല്ലാം കാരണം, ആ സമയത്തുണ്ടായ ഒരു അപരിചിതന്റെ ആവിർഭാവമായിരുന്നു. എങ്കിലും ആളെ നമുക്കറിയാം. അത് നിശാകരദാസനല്ലാതെ മറ്റാരുമല്ല.

---

## അദ്ധ്യായം ൩൧

---

ഈ കെട്ടിടത്തിന്റെ മുകൾഭാഗം മുഴുവനും രോഹിണിയുടെ സ്വൈരസഞ്ചാരത്തിന്നായി നിർദ്ദേശിക്കപ്പെട്ടിരുന്നു. അവിടെ അവളുടെ താമസം ഒരുവിധം രഹസ്യസ്ഥിതിയിലായിരുന്നു. ആ വിജനപ്രദേശത്ത് ഗോവിന്ദലാലനെ കാണുവാൻ ചെല്ലുന്നവരും അപൂർവ്വമായിരുന്നു; അതുകാരണം അവിടെ അതിഥി സല്ക്കാരത്തിന്നായി പ്രത്യേകമൊരു ഭാഗം നിശ്ചയിച്ചിട്ടുണ്ടായിരുന്നില്ല. അഥവാ വല്ലവരും അങ്ങനെ ചെന്നാൽ ഗോവിന്ദലാലൻ താഴത്തിറങ്ങിവന്ന് അവരോടു കാര്യം പറഞ്ഞയയ്ക്കുക പതിവായിരുന്നു.

നിശാകരദാസൻ അവിടെച്ചെന്ന് 'ഇവിടെ പാർക്കുന്നതാരാണ്?' എന്നു ചോദിച്ചു.

ഗോവിന്ദലാലന് രണ്ടു ഭൃത്യന്മാർ ഉണ്ടായിരുന്നു. ആ പുരുഷശബ്ദം കേട്ട് ഭൃത്യന്മാർ രണ്ടുപേരും പുറത്തേക്കുവന്നു; അവർ നിശാകരദാസനെക്കണ്ട് ആശ്ചര്യപ്പെടുകയും, അദ്ദേഹം ഒരു മാന്യനാണെന്നു നിശ്ചയിക്കുകയും ചെയ്തു. അയാൾ കരുതിക്കൂട്ടി ഒരു പ്രതാപശാലികശേഖരന്റെ മട്ടിലാണ് ചെന്നിരിക്കുന്നത്. അപ്രകാരമുള്ള ഒരാൾ അതിന്നുമുമ്പ് അവിടെച്ചെന്നുകണ്ടിട്ടില്ലാത്തതിനാൽ ഭൃത്യന്മാർ പരിഭ്രമിച്ച് മുഖത്തോടുമുഖം നോക്കിത്തുടങ്ങി.

ഒന്നാമൻ—'ആരെയാണാവോ ഇവിടുന്നന്വേഷിക്കുന്നത്?'

'നിന്റെ യജമാനനെ കാണാനായി ഇവിടെ ഒരാൾ വന്നു നില്ക്കുന്നു എന്ന് അദ്ദേഹത്തെ അറിയിക്ക്.'

'ആരുവന്നു നില്ക്കുന്നു എന്നാണ് ഞാൻ പറയേണ്ടത്?'

'പേരുപറഞ്ഞിട്ടാവശ്യമില്ല; ഒരു മാന്യൻ എന്നുമാത്രം പറഞ്ഞാൽ മതി.'

എന്നു പറഞ്ഞു ചൂണ്ടിക്കാണിച്ചു. ഗോവിന്ദലാലന് ദേഷ്യംവന്നു; എങ്കിലും വന്നിരിക്കുന്ന ആൾ ഒരു ചില്ലറക്കാരനല്ലെന്നുകണ്ട്, 'നിങ്ങളാരാണ് എന്നറിഞ്ഞില്ലല്ലോ.' എന്നു പറഞ്ഞു.

'എന്റെ പേർ രാസവിഹാരമാധവൻ എന്നാണ്.'

'നിങ്ങളുടെ താമസം എവിടെയാണ്?'

'ചന്ദ്രനഗരത്തിലാണ്.'

നിശാകരൻ ക്ഷണംകൂടാതെ അവിടെ ഒരു കസാലമേൽ ഇരുന്നു. ഗോവിന്ദലാലൻ ഇരിക്കുവാൻ പറയുകയില്ലെന്ന് അയാൾക്കറിയാമായിരുന്നു.

'ആരെയാണ് നിങ്ങൾക്കു കാണേണ്ടത്?' എന്നു ഗോവിന്ദലാലൻ ചോദിച്ചു.

'നിങ്ങളെത്തന്നെ.'



'അകത്തേക്കു കടന്നുവരാതെ അല്പസമയംകൂടി നിങ്ങളവിടെ നിന്നിരുന്നു എങ്കിൽ, എനിക്കു നിങ്ങളെ കാണുവാൻ സമയമില്ലെന്നു ഭൃത്യൻവന്നു പറയുമായിരുന്നു.'

'പക്ഷെ, നിങ്ങൾക്കു സമയമില്ലാഞ്ഞിട്ടില്ലെന്ന് എനിക്കറിയാം. ഞാൻ ഭീഷണികൊണ്ടു ഭയപ്പെടുന്നവനല്ല. അങ്ങനെയുള്ളവനാണെങ്കിൽ, ഞാൻ നിങ്ങളെക്കാണുവാൻ വരുകയില്ലായിരുന്നു. ഞാൻതന്നെ വന്നിട്ടുള്ളതുകൊണ്ട് എനിക്കു രണ്ടുവാക്കു പറയാനുള്ളതു കേട്ട് കാര്യമവസാനിപ്പിക്കയാണ് നല്ലത്.'

'എനിക്കു നിങ്ങളുടെ വാക്കുകൾ കേൾക്കേണമെന്നില്ല; എങ്കിലും, കുറച്ചുകൊണ്ടു കാര്യം അവസാനിപ്പിക്കാമെങ്കിൽ, പറയാം.'

'രണ്ടുവാക്കുകൊണ്ടവസാനിപ്പിക്കാം. നിങ്ങളുടെ ഭാര്യ, ഭ്രമരദാസി, അവരുടെ പേരിലുള്ള വസ്തു പാട്ടത്തിനു കൊടുക്കുവാനാഗ്രഹിക്കുന്നു.'

ആ സമയം ധനേഷ്ഖാൻ, ഒരു കൈകൊണ്ട് വീണക്കു പുതിയ കമ്പികെട്ടിക്കൊണ്ടിരുന്നു. മറെറാകയ്യിന്റെ ഒരു വിരൽ പൊക്കി 'ഒരു വാക്കു പറഞ്ഞുകഴിഞ്ഞു.' എന്നു പറഞ്ഞു.

'ആ വസ്തു ഞാൻ പാട്ടത്തിനെടുക്കുവാൻ വിചാരിക്കുന്നു.' എന്നു പറഞ്ഞു നിർത്തിയ ഉടനെ, ഭാഗവതർ, 'രണ്ടാമത്തെ വാക്കും പറഞ്ഞുകഴിഞ്ഞു.' എന്നു പറഞ്ഞു.

'അതിനുവേണ്ടി ഹരിപുരത്തു ഞാൻ നിങ്ങളുടെ വീട്ടിൽ പോയിരുന്നു.'

ധനേ—'നിങ്ങളുടെ രണ്ടു വാക്കുകൾ കഴിഞ്ഞു, മൂന്നാമത്തേതുമായി.'

നിശാ—'ഭാഗവതർ! നിങ്ങളെന്താ, നിങ്ങളുടെ പന്നികളുടെ കണക്കെടുക്കുകയാണോ?'

ധനേഷ്ഖാൻ ദേഷ്യപ്പെട്ടു കണ്ണുരുട്ടിക്കൊണ്ട് 'ബാബുസാഹിബ്, മര്യാദയില്ലാത്ത ഈ അധികപ്രസംഗിയെ പിടിച്ചു പുറത്താക്കിക്കളയണെ.' എന്നു ഗോവിന്ദലാലനോടു പറഞ്ഞു.

എന്നാൽ ആ ബാബു സാഹിബ്ബിന്റെ മനസ്സ് മററൊരു വിഷയത്തിൽ ഏർപ്പെട്ടിരുന്നതുകൊണ്ട് ഇതിനുത്തരം പറഞ്ഞില്ല.

നിശാകരൻ പിന്നെയും 'നിങ്ങളുടെ മാനേജർ ആ വസ്തു എനിക്കു തരുവാനും സമ്മതിച്ചിട്ടുണ്ട്, എങ്കിലും അതിനു നിങ്ങളുടെ സമ്മതവുംകൂടി കിട്ടേണ്ടിയിരിക്കുന്നു. അവൎക്കു നിങ്ങളുടെ മേൽവിലാസം അറികയില്ലായിരുന്നു; അറിഞ്ഞിരുന്നാൽതന്നെ അവർ എഴുതുവാനും വിചാരിച്ചിരുന്നില്ല. അതുകാരണം നിങ്ങളുടെ സമ്മതം സമ്പാദിക്കേണ്ട ചുമതല ഞാനേററു. വളരെ അന്വേഷിച്ചു പിടിച്ച് നിങ്ങളുടെ സമ്മതത്തിനായി ഞാനിതാ വന്നിരിക്കുന്നു.' എന്നു പറഞ്ഞു.

ഗോവിന്ദലാലൻ മറുപടിയൊന്നും പറഞ്ഞില്ല. അയാളുടെ വിചാരങ്ങൾ വേറെ എവിടെയോ ആയിരുന്നു. വളരെ ദിവസം കഴിഞ്ഞശേഷം അയാൾക്കു ഭ്രമരയുടെ, അയാളുടെ സ്വന്തം ഭ്രമരയുടെ, വൎത്തമാനം കേൾക്കാനിടയായി. അവർ തമ്മിൽ പിരിഞ്ഞിട്ട് ഏകദേശം രണ്ടുസംവത്സരം കഴിഞ്ഞിരുന്നു.

അയാളുടെ അന്തൎഗ്ഗതമിന്നതെന്ന് ഏകദേശം നിശാകരനറിഞ്ഞു. 'നിങ്ങൾക്കു സമ്മതമാണെങ്കിൽ, അപ്രകാരം എഴുതിത്തന്നാൽ ഞാൻ പൊയ്ക്കൊള്ളാം.' എന്നദ്ദേഹം പിന്നെയും പറഞ്ഞു.

ഗോവിന്ദലാലൻ അതിനു മറുപടി പറഞ്ഞില്ല; അതുനിമിത്തം നിശാകരന് സംഗതികളെല്ലാം വീണ്ടും വിസ്തരിച്ചു പറയേണ്ടിവന്നു. ഗോവിന്ദലാലൻ, ബുദ്ധിമുട്ടി, പറഞ്ഞതെല്ലാം മനസ്സിരുത്തി കേട്ടു. നിശാകരന്റെ ചരിത്രമെല്ലാം ശുദ്ധമെ ഭോഷ്കാണെന്നു നമുക്കറിയാം; എങ്കിലും, ഗോവിന്ദലാലനു സംശയമുണ്ടായില്ല. ആതിഥ്യത്തെ ഗൌരവമെല്ലാം വിട്ട്, അയാൾ ഇങ്ങനെ പറഞ്ഞു:

'എന്റെ സമ്മതം ആവശ്യമില്ല. വസ്തു എന്റെ ഭാര്യയുടേതാണ്, എന്റേതല്ല. അതു നിങ്ങൾക്കറിയാമെന്നു ഞാൻ വിചാരിക്കുന്നു. ആ വസ്തു ഇഷ്ടംപോലെ അയാൾക്കു ക്രയവിക്രയം ചെയ്യാം. സമ്മതിക്കാനും നിഷേധിക്കാനും എനിക്കധികാരമില്ല. ഞാനൊന്നും എഴുതുകയും ഇല്ല. ഇനി നിങ്ങൾ എന്നെ അലട്ടുകയില്ലെന്നു ഞാൻ വിചാരിക്കുന്നു.'

ഇനി നിശാകരനു പോകാതെ നിവൃത്തിയില്ലല്ലോ.

അദ്ദേഹം പോയതോടുകൂടി അവിടെ പാട്ടും തുടങ്ങി. ആ സമയം ഗോവിന്ദലാലൻതന്നെ തമ്പുരു എടുത്തു. അവിടെ വരുന്നതിനു മുമ്പിൽതന്നെ അയാൾക്കു സംഗീതത്തിൽ കുറച്ചു പരിജ്ഞാനമുണ്ടായിരുന്നു; ഇപ്പോൾ നല്ല ജ്ഞാനവാനായി തീർന്നിട്ടുണ്ട്, പക്ഷെ ധനേഷ്ഖാനും ഗോവിന്ദലാലനും ഇന്നു യോജിക്കുന്നില്ല. അയാൾ മുഷിഞ്ഞ് 'ഇന്നു ഞാൻ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു.' എന്നു പറഞ്ഞു വീണ താഴത്തുവെച്ച്, പാട്ടുനിർത്തി. അപ്പോൾ ഗോവിന്ദലാലൻ ഒരു സിത്താർ എടുത്തു വായിപ്പാൻതുടങ്ങി; എങ്കിലും അയാൾ ആ കൈകളെല്ലാം മറന്നിരുന്നു. അതും താഴത്തു വെച്ച് അയാൾ പുസ്തകമെടുത്തു, അതിലും അയാളുടെ മനസ്സു നില്ക്കുന്നില്ല. പുസ്തകംവെച്ച് അയാൾ അകത്തേക്കുപോയി. അവിടെ രോഹിണിയെ കണ്ടില്ല. ഒരു ശിഷ്യനവിടെ നിന്നിരുന്നു. 'ഞാൻ കിടക്കാൻ പോകുന്നു, എന്നെ ആരും ഉപദ്രവിക്കരുത്.' എന്നു പറഞ്ഞ് അയാൾ മുറിയിൽ കടന്നു വാതലടച്ചു. എന്നാൽ അയാൾ ഉറങ്ങിയില്ല. അയാൾ കിടക്കമേൽ ഇരുന്നു കണ്ണുപൊത്തി കരഞ്ഞുകൊണ്ടിരുന്നു. അയാൾ കരയാനുള്ള കാരണം എനിക്കറിഞ്ഞുകൂട; ഭ്രമരയ്ക്കുവേണ്ടിയോ അയാൾക്കുതന്നെ വേണ്ടിയോ എന്നെനിക്കറിഞ്ഞുകൂട. രണ്ടിനുംകൂടി ആയിരിക്കണമെന്നാണ് ഞാൻ വിചാരിക്കുന്നത്.

കരയുകയല്ലാതെ ഒരു പ്രതിവിധിയും അയാൾക്കു ചെയ്യുവാൻ കഴിയുമെന്നു എനിക്കു തോന്നുന്നില്ല. ഭ്രമരയെ വിചാരിച്ചു കരയുകയല്ലാതെ, അവളുടെ അടുക്കലേക്കു തിരിച്ചു ചെല്ലുവാൻ അയാൾക്കു സാധിക്കുകയില്ല.

ഹരിപുരത്തിൽ അയാൾക്കു കടക്കുവാൻ പാടില്ല. ഇനി ആ ഗ്രാമത്തിലേക്കുള്ളവഴി അയാൾക്കു ദുർല്ലഭംതന്നെ. അതിനാൽ കരയുവാൻ മാത്രമേ അയാൾക്കു തരമുള്ളൂ.

---

## അദ്ധ്യായം ൧

നിശാകരൻ ആ വിശാലമായ മുറിയിൽ ചെന്നിരുന്നപ്പോൾ, രോഹിണിക്കവിടെനിന്നു പോകേണ്ടിവന്നു. ആ സമയം, അവൾക്കവരെ കാണുവാൻ പാടില്ലെങ്കിലും, അവർ പറയുന്നതു കേൾക്കാമായിരുന്നു. അവൾ അവിടെ നടന്ന സംഭാഷണമെല്ലാം കേട്ടു. എന്നുതന്നെയല്ല, അവൾ യവനികയുടെ ഇടയിൽക്കൂടി നിശാകരനെ നോക്കുകയും ചെയ്തിരുന്നു. അപ്രകാരംതന്നെ, ദീർഘമായും മനോഹരമായുമുള്ള നയനയുഗളം അയാളെ പ്രതീക്ഷിക്കുന്നുണ്ടെന്ന് അയാൾക്കും അറിവാനിടവന്നു. നിശാകരൻ, അഥവാ രാസവിഹാരദേവൻ, ഹരിപുരത്തുകാരനാണെന്നു രോഹിണി അറിഞ്ഞു; അവർ പറയുന്നതെല്ലാം കേട്ടുകൊണ്ട്, രോഹിണിയെപ്പോലെ, ഗോവിന്ദലാലന്റെ ഭൃത്യനും നിന്നിരുന്നു. നിശാകരൻ പോയ ഉടനെ, രോഹിണി, യവനികയുടെ ഇടയിൽക്കൂടി മുഖമാത്രം പുറത്തേക്കു കാട്ടി, ആ ഭൃത്യനെ അടുക്കലേക്കു വിളിച്ച്, ഇപ്രകാരം സ്വകാര്യമായി അയാളോടു പറഞ്ഞു:

'ഞാനൊരു കാര്യം പറഞ്ഞാൽ നീ അതു ചെയ്യാമോ? അത് യജമാനൻ അറിയുകയുമരുത്. അത് യജമാനനെ അറിയിക്കാതെ ചെയ്തു തന്നു എങ്കിൽ ഞാൻ നിനക്ക് ഒരു നല്ല സമ്മാനം തരാം.

'ഹാ, ഇന്നു ഞാൻ കണികണ്ടത് ആരെയാണ്! എനിക്കു കാണുന്നവരെല്ലാം, സമ്മാനം തരുന്നു. എന്നെപ്പോലെയുള്ള ഒരു സാ

ധുവിന് ഒരു കാശുകിട്ടിയാൽ വലിയ കാൎയ്യമല്ലേ?' എന്നയാൾ വിചാരിച്ചു. 'നിങ്ങളുടെ ഇഷ്ടംപോലെയെല്ലാം ഞാൻ ചെയ്തുതരാം. വേണ്ടതെന്തെല്ലാമാണെന്നു കേൾക്കട്ടെ' എന്ന് ആ ഭൃത്യൻ രോഹിണിയോടു പറഞ്ഞു.

'ഈ യജമാനനെയറിയിച്ചു ചോട്ടിലേക്കു പോവു. അദ്ദേഹം എന്റെ അച്ഛന്റെ നാട്ടുകാരനാണ്. ഈയിടെ അവിടത്തെ ഒരു വൎത്തമാനവും ഞാൻ അറിയാറില്ല; അതിനെപ്പറ്റി ഞാൻ എത്ര കരുതിയിരിക്കുന്നു! നാട്ടുകാരെ കാണുന്നസമയം സ്വന്തം ആളുകളുടെ വൎത്തമാനം ചോദിച്ചറിവാൻ എല്ലാവൎക്കും ആഗ്രഹമുണ്ടാവില്ലേ? യജമാനൻ, ദേഷ്യപ്പെട്ട്, അദ്ദേഹത്തെ പറഞ്ഞയച്ചു. നീ വേഗം ചെന്ന് അദ്ദേഹത്തോട് അവിടെ ഇരിക്കുവാൻ പറയാമോ? പക്ഷെ യജമാനൻ ഇറങ്ങിവന്നാലും കാണാത്ത സ്ഥലത്തായിരിക്കണം. നീയും രഹസ്യമായിതന്നെ പോകണം, ഞാനും സ്വകാൎയ്യമായി അദ്ദേഹത്തിന്റെ അടുക്കൽ ചെന്നോളാം. ഇരിക്കാൻ മനസ്സില്ലെന്നു ഭാവിച്ചാൽ എങ്ങിനെയെങ്കിലും പറഞ്ഞു സമ്മതിപ്പിക്കു.'

ഭൃത്യൻ, അത്യാഗ്രഹംകൊണ്ട് 'കല്പനപോലെ' എന്നു പറഞ്ഞുപോയി.

നിശാകരൻ ഗോവിന്ദലാലനെ ചതിക്കുവാൻ ഉദ്ദേശിച്ചുചെന്നതാണൊ എന്നു പറയുവാൻ എനിക്കു സാധിക്കുന്നില്ല; എങ്കിലും ചുവട്ടിൽ ചെന്നശേഷമുണ്ടായ അയാളുടെ പ്രവൃത്തികൾ, കുറച്ചു ബുദ്ധിയുള്ളവൎക്കെല്ലാം അദ്ദേഹത്തിൽ അവിശ്വാസം ജനിപ്പിക്കത്തക്കവയായിരുന്നു. അദ്ദേഹം അവിടെയുള്ള വാതലുകളും പൂട്ടുകളുമെല്ലാം സൂക്ഷിച്ചു നോക്കികൊണ്ടു നില്ക്കുന്നതിനിടയ്ക്ക് ആ ഭൃത്യൻ ചെന്ന് 'സിഗാറുവേണമോ?' എന്നു ചോദിച്ചു.

നിശാ—'യജമാനൻ ആ ലൌകികം ചെയ്യാത്തവസ്ഥക്ക് നിന്നോടെനിക്കു വാങ്ങാൻ പാടുണ്ടോ?'

ഭൃത്യൻ—'ഇല്ല; പാടില്ലെന്നാണ് ഞാനും വിചാരിക്കുന്നത്; എങ്കിലും എനിക്കു നിങ്ങളോടു സ്വകാൎയ്യമായി രണ്ടുവാക്കു പറഞ്ഞാൽ കൊള്ളാമെന്നുണ്ട്; ഇതാ ഇങ്ങോട്ടുവന്നാൽ കൊള്ളാം, ഇവിടെ ആരും ഇല്ല.' ഇങ്ങിനെ പറഞ്ഞുകൊണ്ട് ഭൃത്യൻ അയാളുടെ സ്വന്ത മുറിയിലേക്കു നടന്നു, നിശാകരനും

വിരോധമൊന്നും പറയാതെ പിന്നാലെ പോയി. അവിടെ ഇരുന്നതിനുശേഷം, അയാൾ താൻ രോഹിണിയുടെ സഹോദരനാണെന്നറിയിച്ചു.

നിശാകരൻ ഇതിപ്പോഴുറപ്പിച്ചു, ഉദ്ദേശം നേടുവാനുള്ള എളുപ്പവഴി അയാൾക്കു കണ്ടുകിട്ടി. 'നിന്റെ യജമാനൻ എന്നെ പുറത്താക്കിയില്ലേ? ഇനി ഞാനെങ്ങനെയാണ് ഇവിടെ ഒളിച്ചിരിക്കുന്നത്?' എന്നു നിശാകരൻ ചോദിച്ചു.

അദ്ദേഹം ഇതൊന്നും അറിയില്ല, ഞാൻ തീർച്ചപറയാം; അദ്ദേഹം ഈ മുറിയിലേക്കൊരിക്കലും വരാറില്ല.'

'ആട്ടെ, വരില്ലെന്നുതന്നെ ഊഹിക്കുക; എങ്കിലും, നിന്റെ യജമാനത്തി ചുവട്ടിലേക്കു വരുമ്പോൾ, അവൾ പോകുന്നതെവിടെക്കെന്ന് അയാൾ സംശയിക്കില്ലേ? അങ്ങനെ സംശയിച്ച്, അവളുടെ പിന്നാലെവന്ന്, അവളെയും എന്നെയും ഇവിടെ ഒരുമിച്ചു കാണുന്നതായാൽ, പിന്നെ എന്റെ സ്ഥിതി എന്തായിരിക്കും?'

ഭൃത്യൻ ഒന്നും ഉത്തരം പറഞ്ഞില്ല. 'എനിക്ക് ഒരു വാക്കെങ്കിലും പറയുവാൻ സാധിക്കുന്നതിനുമുമ്പുതന്നെ, അയാൾ എന്നെ കുത്തിക്കൊന്ന് ഈ തോട്ടത്തിൽ കുഴിച്ചിടും. നീയും അതിനു സഹായിക്കും. അതുകൊണ്ട് എനിക്ക് ഇതു സമ്മതമില്ല. ഈ കാര്യം നിന്റെ യജമാനത്തിയെ ഞാൻ പറഞ്ഞതായി അറിയിക്കുക. അവളുടെ അമ്മാമൻ ഒരു പ്രത്യേകകാര്യം അവളോടു പറയുവാൻ എന്നോടു പറഞ്ഞിരുന്നു എന്നും, അതവളെ അറിയിക്കുവാൻ എനിക്കു മോഹമുണ്ടായിരുന്നു എന്നും നിന്റെ യജമാനത്തിയോടു പറയൂ. യജമാനൻ അതൊന്നും സാധിപ്പിച്ചില്ല. ഞാനിതാ പോകുന്നു.' എന്നു നിശാകരൻ പറഞ്ഞു.

ഭൃത്യൻ അയാൾക്കു കിട്ടാൻ പോകുന്ന സമ്മാനം നഷ്ടമായി എന്നോർത്തു. 'നിങ്ങൾക്ക് ഇവിടെ ഇരുന്നുകൂടായെങ്കിൽ കുറെ ദൂരെയെങ്കിലും അല്പനേരം നിന്നുകൂടെ?'

'ഞാനും അതു വിചാരിച്ചു. ഇവിടേക്കു വരുന്നവഴിക്ക് നിങ്ങളുടെ വീട്ടിന്നടുത്തുള്ള പുഴവക്കത്ത് രണ്ടു ബകുളവൃക്ഷങ്ങൾ നില്ക്കുന്നുണ്ട്. ആ സ്ഥലം നിനക്കറിയാമോ?'

'എനിക്കറിയാം.'

'ഞാനവിടെ ചെന്നിരിക്കാം. അസൂയക്കാറായതുകൊണ്ട് ആരും എന്നെ കാണുകയില്ല. നിന്റെ യജമാനത്തിക്ക് അവിടെ വരാമെങ്കിൽ, അവൾക്ക് വർത്തമാനമെല്ലാമറിയാം. അപകടം വല്ലതും ഉണ്ടെന്നറിഞ്ഞാൽ എനിക്കോടിപ്പോകയും ചെയ്യാം. ഈ വീട്ടിൽകിടന്നു പട്ടിയെപ്പോലെ ചാകുന്നതിനു എനിക്കു മോഹമില്ല.'

ഭൃത്യൻ രോഹിണിയുടെ അടുക്കൽചെന്ന്, നിശാകരൻ പറഞ്ഞതെല്ലാം ഒരു വാക്കും വിടാതെ അവളെ അറിയിച്ചു. രോഹിണിയുടെ അപ്പോഴത്തെ അന്തർഗ്ഗതം ഇന്നതായിരുന്നുവെന്നുപറയുവാൻ എനിക്കു സാധിക്കുകയില്ല. എന്റെ വിചാരംതന്നെ നിശ്ചയമില്ലാതിരിക്കെ രോഹിണിയുടെ വിചാരങ്ങൾ ഞാൻ എങ്ങനെ പറയും? അവൾ ഗൃഹനാഥനെ എത്ര വാത്സല്യത്തോടുകൂടി സ്നേഹിച്ചിരുന്നു എന്നും, അയാളുടെ വർത്തമാനം അറിയുവാൻ അവൾ എത്ര ഔത്സുക്യമുള്ളവളായിരുന്നു എന്നും, അതുകൊണ്ടാണ് അവൾക്ക് ആ ദിക്കുകാരനായ ഒരുത്തനെ കാണ്മാനുള്ള ഈ ശ്രമം എന്നല്ലാതെ മറ്റൊന്നും പറവാൻ എനിക്കു സാധിക്കുകയില്ല. ഇതിലെന്തോ കുറച്ചുകൂടിയെല്ലാമുണ്ട്. രോഹിണിയും നിശാകരനും അന്യോന്യം ചില കടാക്ഷവിക്ഷേപങ്ങൾ നടത്തീട്ടുണ്ട്. നിശാകരൻ ഒരു സുന്ദരനാണെന്നും രോഹിണിക്കു ബോധ്യം വന്നിട്ടുണ്ട്. പൌരുഷത്തിൽ നിശാകരൻ ഒരു ക്ഷത്രിയനു സമനായിരുന്നു. രോഹിണി ഗോവിന്ദലാലനോട് നേരുകേട് പ്രവൃത്തിക്കയില്ലെന്നുറച്ചിരുന്നു; എങ്കിലും ആ നേരുകേടൊന്ന്, ഇതു മറ്റൊന്ന് എന്ന് ആ പാപി വിചാരിച്ചിട്ടുണ്ടെന്ന് ഞാൻ ഊഹിക്കുന്നു.

'ഒരു വേടൻ, കാട്ടിൽ നിർഭ്ഭയമായി ഒരു മാൻ മേയുന്നതു കണ്ടാലുടനെ, നിസ്സംശയം അതിന്റെ നേർക്ക് ശരം വിടാതിരിക്കുമോ? ഗുണദോഷവിചാരംകൂടാതെ നടക്കുന്ന ഒരു പുരുഷനെ കണ്ടെന്നാൽ സ്വയം വശീകരിക്കുവാൻ ശ്രമിക്കുന്നതു സ്ത്രീസ്വഭാവമല്ലേ? പുലി കാളയെ കൊല്ലാറുണ്ട്, എന്നാൽ അതിന്റെ ശരീരം മുഴുവനും അതു ഭക്ഷിക്കാറില്ല. ഒരു സ്ത്രീ, അവളുടെ ജയോൽക്കർഷത്തിനു മാത്രം വേണ്ടി, ഒരു പുരുഷനെ മയക്കുന്നു. നേരംപോക്കിനു മാത്രം വേണ്ടി പലരും മത്സ്യം പിടിക്കാറുണ്ട്; പിടിച്ചതിനെ അവർ തിന്നുന്നില്ല, അതിനെ മറ്റുചിലർക്കു കൊടുക്കും. നേരമ്പോ

ക്കിന്നായി അനേകംപേർ പക്ഷികളെ വെടിവെച്ചുകൊന്നു വലിച്ചെറിയുന്നു. ഇതിലെന്തു രസമാണ് എന്നു ഞാൻ അറിയുന്നില്ല. ആയതാക്ഷികളോടുകൂടിയ ഈ മാൻ പ്രസാദപൂരത്തിൽ കിടന്നലയുന്ന സ്ഥിതിക്ക് എന്റെ കണ്മുനത്തല്ലുകൊണ്ടു മുറിയേല്പിച്ച് അതിനെ വിട്ടുകളയുവാൻ പാടില്ലേ?'

ഈ ദുർവൃത്തയായ രോഹിണിയുടെ ഹൃദയത്തിൽ ഇതിന്നു പൂൎവ്വമെ എന്തെല്ലാം വിചാരങ്ങളുണ്ടായി എന്ന് എനിക്കറിഞ്ഞുകൂട. എങ്കിലും, രോഹിണി, വൈകുന്നേരം തരംകിട്ടിയാൽ, തനിച്ചു ചിത്രാനദീതീരത്തുചെന്ന് അമ്മാമന്റെ വൎത്തമാനമറിവാൻ നിശ്ചയിച്ചു.

ഭൃത്യൻ ഈ സന്ദേശത്തെ നിശാകരന്റെ അടുക്കലും എത്തിച്ചു; അതുകേട്ടു തൃപ്തിയോടുകൂടി അയാളും പതുക്കെ എഴുനീററു.

## അദ്ധ്യായം ൨൫

—:o:—

ഭൃത്യൻ പോയശേഷം, നിശാകരൻ അവിടത്തെ രണ്ടാംഭൃത്യനെ വിളിച്ച് 'നീ ഈ യജമാനന്റെ കീഴിലായിട്ട് എത്രകാലമായി?' എന്നു ചോദിച്ചു.

'അദ്ദേഹം ഇവിടെ വന്നതുമുതല്ക്കു ഞാൻ കഴിച്ചുവരുന്നതാണ്.'

'ഓ, അപ്പോൾ അധികംകാലമായിട്ടില്ല. നിനക്കെന്തു ശമ്പളമുണ്ട്?'

'ചിലവുകഴിച്ചു മൂന്നുറുപ്പിക.'

'നിന്നെപ്പോലെ സാമൎത്ഥ്യമുള്ള ഒരു പാചകൻ മൂന്നുറുപ്പിക ശമ്പളത്തിന്നു നില്ക്കുന്നതെങ്ങിനെ?'

ഈ സ്തുതികേട്ട് അയാളൊന്നു തെളിഞ്ഞു. 'എന്തുചെയ്യാം! ഈ ദിക്കിൽ ഇതിനേക്കാൾ മെച്ചമായിട്ടൊന്നും കിട്ടാനില്ല.' എന്നയാളും പറഞ്ഞു.

'ജോലിയില്ലാഞ്ഞിട്ടു നീ വിചാരപ്പെടേണ്ട. എന്റെ നാട്ടിൽ ചെന്നാൽ നിന്നെ പിടിച്ചുവലിയാകും. നിനക്ക് അഞ്ചോ, എട്ടോ, പത്തോ മാസംതോറും കിട്ടാൻ പ്രയാസമുണ്ടാവില്ല.'

'ഇവിടുന്നെന്നെ കരുതിച്ച കൊണ്ടുപോയാലല്ലെ?'

'ഞാൻ എങ്ങനെ നിന്നെക്കൊണ്ടുപോകും? ഈ യജമാനനെ നീ വിട്ടുപോരുമൊ?'

. 'ഈ യജമാനന്നു ദോഷമില്ല, എങ്കിലും യജമാനത്തി ഒരു ചെട്ടയാണ്.'

'അതു ഞാനും മനസ്സിലാക്കീട്ടുണ്ട്. എന്നാൽ നീ എന്റെ കൂടെ പോരുവാൻ ഉറച്ചൊ?'

'പിന്നെ, അതിന്നു സംശയമില്ല.'

'ആട്ടെ, നീ പോകുന്നതിന്നുമുമ്പ് നിന്റെ യജമാനന് ഒരു പ്രത്യുപകാരം ചെയ്യേണ്ടതല്ലെ? അതു നല്ലപോലെ മനസ്സിരുത്തി ചെയ്യുകയും വേണം. ഒന്നാമതു നീ അതു ചെയ്യുമൊ?'

'നല്ല കാൎയ്യമാണെങ്കിൽ, സംശയമുണ്ടൊ?'

'അതു നിന്റെ യജമാനന്നു വളരെ ഗുണമായിട്ടുള്ളതാണ്; യജമാനത്തിക്കു മഹാ ദോഷവുമാണ്.'

'എന്നാൽ ഇപ്പോൾതന്നെ അതെന്താണു പറയു. ഞാൻ താമസിച്ചിട്ടാവശ്യമില്ല. എനിക്കതു പൂൎണ്ണസമ്മതമാണ്.'

'ഇന്നുരാത്രി, ഗൂഢമായി, നിന്റെ യജമാനത്തി, ചിത്രാനദീതീരത്തുവന്ന് എന്നെ കാണാമെന്ന് എന്നെ അറിയിച്ചിട്ടുണ്ട്. മനസ്സിലായൊ? ഞാൻ അതിന്നു സമ്മതിച്ചിട്ടുണ്ട്. എന്റെ വിചാരം നിന്റെ യജമാനനെ ഈ സംഗതി അറിയിച്ചാൽ കൊള്ളാമെന്നാണ്. നീ ജാഗ്രതയോടുകൂടി ചെന്ന് ഈ വൎത്തമാനം യജമാനനെ അറിയിച്ചശേഷം എന്റെ അടുക്കൽ വന്നോളൂ.'

'ഞാൻ ഇപ്പോൾതന്നെ പോവാം. ആ ദുഷ്ട ചത്തുപോയെങ്കിൽ നന്നായിരുന്നു.'

'ഇപ്പോൾ വേണ്ട. ഇതാ ഞാൻ ആ പുഴവക്കത്തു ചെന്നിരിക്കാൻ പോകുന്നു. നീ കാത്തുനില്ക്കണം. നിന്റെ യജമാനത്തി അങ്ങോട്ടു വരുന്നതുകണ്ടാൽ ഉടനെ പോയി യജമാനനെ അറിയിച്ചോളൂ. അതു കഴിഞ്ഞ് എന്റെ അടുക്കൽ വരു.'

അതുപ്രകാരം സമ്മതിച്ച്, ഭൃത്യൻ പുതിയ യജമാനനെ താണുതൊഴുതു. നിശാകരൻ ഗൌരവത്തോടുകൂടി മന്ദം മന്ദം നടന്നു

ആ സമയം രോഹിണി നിശ്ശബ്ദമായി ഒരു ദേഹത്തിന്റെ സമീപത്തു ചെന്നു നിന്നത് നിശാകരൻ കണ്ടു. സംശയം തീൎക്കാനായി 'ആരാണത്?' എന്നു നിശാകരൻ ചോദിച്ചു.

രോഹിണിയും അപ്പോൾതന്നെ ആളറിവാനായി ആ ചോദ്യം തന്നെ ചോദിച്ചു.

'ഞാൻ രാസവിഹാരദേവനാണ്.'

'ഞാൻ രോഹിണി.'

'എന്താ ഇത്ര വൈകീട്ടുവന്നത്?'

'എനിക്കവസരം നോക്കേണ്ടിവന്നു. ആരെങ്കിലും എന്നെ ഇവിടെ വെച്ചു കണ്ടു എങ്കിൽ, അവരോടു ഞാനെന്തു പറയും? വൈകിയതുകൊണ്ട് നിങ്ങൾക്കസൌകൎയ്യമായിരിക്കുമോ?'

'അസൌകൎയ്യമായാലും ഇല്ലെങ്കിലും, നിങ്ങൾ ഈ കാൎയ്യം മറന്നുപോയോ എന്നു ഞാൻ ഭയപ്പെട്ടു.'

'ഞാനങ്ങനെ മറക്കുന്നവളായിരുന്നു എങ്കിൽ, ഞാൻ ഈ സ്ഥിതിയിൽ വരില്ലായിരുന്നു. എനിക്കു മറക്കുവാൻ കഴിയാത്ത ഒരാൾ കാരണം ഞാൻ ഈ പ്രദേശത്തേക്കു പോന്നു. ഇപ്പോൾ, ഇതാ, നിങ്ങൾമൂലം ഇവിടെയും എത്തി.'

അവൾ ഇതു പറഞ്ഞതോടുകൂടി, ആരോ പിന്നിൽകൂടിവന്ന്, രോഹിണിയുടെ കഴുത്തിൽപിടിച്ചു. ഞെട്ടി, 'ആരാണത്?' എന്നു ചോദിച്ചു.

'നിന്റെ അന്തകൻ', എന്ന് നിൎദ്ദയമായി ആരോ ഉത്തരം പറഞ്ഞു.

രോഹിണിക്കു ഗോവിന്ദലാലനെ മനസ്സിലായി. അടുത്തിരിക്കുന്ന ആപത്തും ദിക്കൊക്കെ മൂടിയിരുന്ന അന്ധകാരവും ഹേതുവായി ഭയാകുലയായിത്തീൎന്ന രോഹിണി, ഗൽഗദത്തോടുകൂടി 'വിട്ടയയ്ക്കണെ, ഞാൻ പോകട്ടെ, ഞാൻ ദുരുദ്ദേശത്തോടുകൂടി വന്നിട്ടില്ല. ഞാൻ വന്നിരിക്കുന്നതെന്തിനാണെന്നു ഈ ആളോടു ചോദിക്കണെ.' എന്നു പറഞ്ഞു രോഹിണി നിശാകരനിരുന്നിരുന്ന സ്ഥലത്തേക്കു ചൂണ്ടിക്കാണിച്ചസമയം, അവിടെ ആരുമില്ലെന്ന് അവൾ അറിഞ്ഞു. ഗോവിന്ദലാലന്റെ 'കണ്ട' ഇടക്കെത്തന്നെ

ദിവാകരൻ മറഞ്ഞുകഴിഞ്ഞു. വിസ്മയത്തോടുകൂടി, രോഹിണി, 'ഹാഹാ! ഞാൻതന്നെ സമ്മതിക്കുന്നു. അവിടെ ആളില്ല.' എന്നുച്ചത്തിൽ പറഞ്ഞു.

'ഇവിടെ ഒരുത്തനുമില്ല. എന്റെ കൂടെ വീട്ടിലേക്കുവാ.' എന്നു ഗോവിന്ദലാലനും പറഞ്ഞു.

വലിയ വിഷാദത്തോടുകൂടി, അവളും സാവധാനത്തിൽ ഗോവിന്ദലാലനെ അനുഗമിച്ചു.

## അദ്ധ്യായം ൯

വീട്ടിൽചെന്ന്, മുകളിലേയ്ക്ക് ആരും ചെല്ലരുതെന്ന് ശിഷ്യരോടു പറഞ്ഞേല്പിച്ച്, രോഹിണിയോടുകൂടി ഗോവിന്ദലാലൻ കിടപ്പുമുറിയിലേക്കുപോയി. രോഹിണി ഗോവിന്ദലാലന്റെ മുമ്പിൽ ആലിലപോലെ വിറച്ചുകൊണ്ടുനിന്നു. ഗോവിന്ദലാലൻ സൌമ്യമായി 'രോഹിണീ' എന്നു വിളിച്ചു.

'എന്താണ്?'

'നീ എന്റെ ആരാണ്?'

'ആരുമല്ല. നിങ്ങളെന്നെ നിങ്ങളുടെ കീഴിൽ വെച്ചുകൊണ്ടിരിക്കുന്ന കാലത്തോളം ഞാൻ നിങ്ങളുടെ ആശ്രിതയാണ്. അല്ലാത്തപക്ഷം ആരുമല്ല.'

'രാജപദവി, നിഷ്കളങ്കമായ യശസ്സ്, അഖണ്ഡമായ വിശ്വാസം ഇവയെല്ലാം ഞാൻ നിനക്കുവേണ്ടി ഉപേക്ഷിച്ചിട്ടുണ്ട്. രോഹിണീ! ഞാൻ നിനക്കുവേണ്ടി ഇവയെ എല്ലാം ബലികഴിക്കാനും രാജ്യഭ്രഷ്ടനായിത്തീരാനും തക്ക മാഹാത്മ്യം നിനക്കെന്താണുള്ളത്? ഭൂലോകത്തിൽ സമാനഹീനയും, എന്റെ അന്തർഗ്ഗതങ്ങളുടെ ഹേളതയും, ക്ഷയമില്ലാത്ത ഹർഷപ്രവാഹകാരിണിയും, ശോകനാശത്തിന് ഔഷധോപമയുമായ ആ ഭ്രമരയെ ഞാൻ ഉപേക്ഷിക്കത്തക്കവണ്ണം എന്തു ഗുണമാണ്, എന്തു പ്രഭാവമാണ് നിനക്കുള്ളത്?'

ഇപ്രകാരം പറഞ്ഞുകൊണ്ട്, വലിച്ചുവരുന്ന ക്രോധം സഹിപ്പാൻ അശക്തനായിത്തീർന്ന ഗോവിന്ദലാലൻ രോഹിണിയെ കാൽകൊണ്ടൊന്നു ചവിട്ടി. രോഹിണി നിലത്തിരുന്നു കരഞ്ഞതല്ലാതെ ഒരക്ഷരംപോലും സംസാരിച്ചില്ല. അവൾ കരയുന്നതു ഗോവിന്ദലാലൻ കണ്ടില്ല. 'രോഹിണി! എഴുന്നില്ക്ക്.' എന്നായാൾ പിന്നെ പറഞ്ഞു.

രോഹിണി എഴുന്നീറ്റുനിന്നു.

'നീ ഒരിക്കൽ ആത്മഹത്യ ചെയ്യാനുറച്ചു. ഇനിയും നിനക്കതിനു ധൈര്യമുണ്ടോ?'

ഈ സമയത്തു രോഹിണിക്കു മരിച്ചാൽ കൊള്ളാമെന്നുണ്ടായിരുന്നു. 'ഞാൻ അതാഗ്രഹിക്കാതിരിക്കുന്നതെങ്ങനെ? എന്റെ വിധിയുടെ അവസാനമായി.' എന്നവൾ ദീനസ്വരത്തിൽ മറുപടി പറഞ്ഞു.

'എന്നാൽ ഉറച്ചുനില്ല്. അതാണതു്.' രോഹിണി അനങ്ങാതെ നിന്നു. ഗോവിന്ദലാലൻ തോക്കപ്പെട്ടിയിൽനിന്നു് നിറച്ചുവെച്ചിരുന്ന ഒരു കൈത്തോക്കെടുത്തു് രോഹിണിയുടെ നേരെ പിടിച്ചു് 'മരിക്കാൻ തയ്യാറായോ?' എന്നു ചോദിച്ചു.

രോഹിണിക്കു വിചാരമായി. അനായാസമായും പ്രശാന്തമായും ഒരു വലിയ കുളത്തിൽ തന്നെത്താൻ മുങ്ങിച്ചാകുവാൻപോയ ആ ദിവസത്തെ രോഹിണി മറന്നിരിക്കുന്നു. അന്നത്തെ ബുദ്ധിമുട്ടോടുകൂടി അവളുടെ ധൈര്യവും നശിച്ചിരുന്നു. 'ഞാൻ എന്തിനു മരിക്കുന്നു? ഞാൻ മരിച്ചില്ലെങ്കിൽ അദ്ദേഹം എന്നെ ഉപേക്ഷിക്കുമായിരിക്കും. അങ്ങനെ ആവട്ടെ. ഞാനദ്ദേഹത്തെ ഒരിക്കലും മറക്കുകയില്ല. എന്നാൽ അതുകൊണ്ടു ഞാൻ മരിക്കേണമെന്നുണ്ടോ? എനിക്കു് എന്റെ ചിത്രസ്ഥിതിയിൽ അദ്ദേഹത്തെയും ഈ പ്രസാദപുരത്തിൽവെച്ചനുഭവിച്ച സുഖത്തെയും ഓർത്തു സന്തോഷിക്കാം. ഇപ്പോൾ ഞാൻ മരിക്കുന്നതെന്തിനു്?' എന്നവൾ വിചാരിച്ചുറച്ചു് ഇങ്ങനെ പറഞ്ഞു: 'എനിക്കിപ്പോൾ മരിക്കേണ്ട. എന്നെ കൊല്ലരുതേ. നിങ്ങൾക്കു് എന്നെ ഇഷ്ടമില്ലെങ്കിൽ, എന്നെ പോകുവാൻ അനുവദിച്ചാൽ കൊള്ളാം.'

'എന്നാൽ പോകാം' എന്നുപറഞ്ഞ് ഗോവിന്ദലാലൻ രോഹിണിയുടെ നേരെ ഉന്നംവെച്ചു.

'എന്നെ കൊല്ലരുതേ! എന്നെ വെടിവെക്കരുതേ! എനിക്കു ചെറുപ്പമാണ്. ഇഹലോകസുഖം ഞാൻ അനുഭവിച്ചുതുടങ്ങീട്ടേയുള്ളു. ഞാൻ നിങ്ങളുടെ അടുക്കൽ ഇനി ഒരുകാലത്തും വരുകയില്ല. നിങ്ങൾ നടക്കുന്ന വഴിയിൽക്കൂടി സഞ്ചരിക്കയുമില്ല. എന്നെ കൊല്ലരുതേ.'

കൈത്തോക്കു കൊത്തിക്കുന്ന ശബ്ദവും; ഉടനെ വലിയൊരു ശബ്ദവും കേട്ടതോടുകൂടി അതിനകത്തു അന്ധകാരവും നിശ്ശബ്ദതയും നിറഞ്ഞുകഴിഞ്ഞു. രോഹിണി, നിർജ്ജീവയായി, നിലത്തുവീണു. ഗോവിന്ദലാലൻ തോക്കു താഴത്തെറിഞ്ഞ് വീട്ടുവിട്ടോടിപ്പോയി.

വെടിയുടെ ശബ്ദംകേട്ട്, ഭൃത്യരെല്ലാവരും ഓടിച്ചെന്നു. പറിച്ചിട്ട താമരപ്പൂപോലെ രോഹിണിയുടെ ശവശരീരം നിലത്തുവീണുകിടക്കുന്നതു അവർ കണ്ടു. ഗോവിന്ദലാലനെ ഒരിടത്തും കണ്ടതുമില്ല.



## അദ്ധ്യായം ൰

## രണ്ടാംസംവത്സരം

പ്രസാദപുരം കമ്പനിക്കെട്ടിടത്തിൽവെച്ചു ഒരു കൊലപാതകം നടന്ന വിവരം അന്നു രാത്രിതന്നെ ഗ്രാമാധികാരി പോലീസിൽ അറിവുകൊടുത്തു. പോലീസ് സ്റ്റേഷൻ അവിടെനിന്ന് ഏകദേശം പന്ത്രണ്ടുനാഴിക ദൂരെയായിരുന്നു. മേൽപറഞ്ഞ സമയത്ത്, അവിടെ നിന്നാളുവാൻ പറ്റുന്ന ഒരു കൺസ്റ്റബിളും കത്തുണ്ടോ കെട്ടതോ എന്നു സംശയിച്ചിരുന്ന ഒരു വിളക്കും അടച്ചു ചതക്കുവാനുപയോഗിച്ചിരുന്ന ഒരു തോക്കും ഉണ്ടായിരുന്നു. കൊലപാതകം നടന്നിരിക്കുന്നു എന്നു പറഞ്ഞപ്പോൾ അയാൾ ഞെട്ടി ഉണർന്നു. നിത്യാഭ്യാസംപോലെ അവിടെ ഹേഡില്ലെന്ന് ഉഗ്രഭാവത്തിൽ കല്പിച്ചു. ഹേഡ് കൺസ്റ്റബിൾ പിറ്റേന്ന് കമ്പളമണി[illegible]ക്കൂടി പള്ളക്കയുന്ന്, നിയമപ്രകാരം കുറിച്ചെടുക്കേണ്ടതു

ചിലതെല്ലാം എഴുതിയെടുത്ത്, ഒരു റിപ്പോർട്ട് തയ്യാറാക്കി അയച്ചു. ക്ടരുടെ മുഖത്തൊരു പ്രസാദമുണ്ടായിരുന്നില്ല. തെളിവുകൊടുപ്പാൻ തക്ക പുള്ളികളെ ആരെയും കാണാഞ്ഞിട്ടായിരിക്കാം. അതിനുശേഷം, അയാൾ രോഹിണിയുടെ മൃതശരീരം പരിശോധിക്കുന്നതിന്നായി ഒരു കാളവണ്ടിയിൽ കയറി ഒരു പോലീസുകാരനോടുകൂടി ഡാക്ടരുടെ അടുക്കലേക്കയച്ചു. അതിൽപിന്നെ, അയാൾ, സാവധാനത്തിൽ ഊണുമുറക്കവും കഴിഞ്ഞ്, കുററക്കാരനെ അന്വേഷിപ്പാൻ പുറപ്പെട്ടു. അയാൾ എവിടെയാണ്? രോഹിണിയെ കൊന്ന് ഓടിപ്പോയശേഷം, ഗോവിന്ദൻ തിരിച്ചുചെന്നിട്ടില്ല. ഒരു രാവും പകലും കൊണ്ട് അയാൾ പോയിരിക്കുന്ന ദൂരം എത്രയെന്ന് ആർക്കറിയാം? അയാളെ കണ്ടവരാരുമില്ല. ഏതുവഴിക്കാണ് പോയിരിക്കുന്നതെന്ന് അറിവുള്ളവരുമില്ല. അയാളുടെ പേരറിവുള്ളവർതന്നെ നന്നെ ചുരുക്കം. അയാൾ പേരും മറവും മാററിപ്പറഞ്ഞു പ്രസാദപുരത്തുകാരെ ധരിപ്പിച്ചിരുന്നു. അയാളുടെ രൂപമാകട്ടെപോലും അയാളുടെ സ്വകാര്യവിവരം അറിവുണ്ടായിരുന്നില്ല. ഉദ്യോഗസ്ഥൻ കുറച്ചുദിവസം ഓരോരുത്തരെ വിളിച്ചും ചോദിച്ചും അന്വേഷണം നടത്തി എന്നു വരുത്തി. ഗോവിന്ദലാലൻ എവിടെ പോയിരിക്കുന്നു എന്നറിവാൻകൂടി അയാൾക്കു സാധിച്ചില്ല. അതുകാരണം, പ്രതി ചാടിപ്പോയിരിക്കുന്ന വിവരം കാണിച്ചു അയാൾ ഒരു അവസാനറിപ്പോർട്ടയച്ചു.

അതിൽപിന്നെ കുററക്കാരന്റെ ഇരുപ്പുണ്ടാക്കുന്നതിന് മജിസ്ട്രേറ്റിൽനിന്നുതന്നെ അതിസമർത്ഥനായ ഒരു ഇൻസ്പെക്ടരെ നിയമിച്ചു. പിച്ചുൽഖാനെപററി വിസ്തരിച്ചിട്ടാവശ്യമില്ല. ആയാൾ വന്ന് വീടുപരിശോധിച്ചതോടുകൂടി ഗോവിന്ദലാലന്റെ പേരും മേൽവിലാസവും കിട്ടി. പിന്നെ, അയാൾ വേഷച്ഛന്നനായി ഹരിപുരത്തേക്കു പുറപ്പെട്ടു. പക്ഷേ, ഗോവിന്ദലാലൻ അവിടെ എത്തീട്ടില്ലായിരുന്നു. പിച്ചുൽഖാൻ പോയവഴിയെ തിരിച്ചുപോന്നു.

ഈ സമയംകൊണ്ട് നിശാകരദാസൻ, നിർഭാഗ്യവതിയായ രോഹിണിയെ ഭയാനകവും പ്രാണാന്തവുമായ ആ രാത്രിയിൽ നിരാശ്രയയായി വിട്ട്, പ്രസാദപുരത്തിൽ തന്റെ വാസസ്ഥലത്തേക്കു പോന്നു. അവിടെ മാധവീനാഥൻ നിശാകരദാസനെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. നിശാകരദാസനു മാധവീനാഥന്റെ സപ്രാ

വം നല്ലവണ്ണം അറിയാമായിരുന്നതുകൊണ്ട് പെട്ടെന്ന് അയാളുടെ അടുത്തുചെല്ലുവാൻ ധൈര്യമുണ്ടായിരുന്നില്ല. നിശാകരൻ ചെയ്തതെല്ലാം വിസ്തരിച്ചുപറഞ്ഞു. 'അത്ര നന്നായില്ല' എന്നു മാധവിനാഥൻ പതുക്കെ സൂചിപ്പിച്ചു. 'അത് ഒരു കൊലപാതകത്തിൽ അവസാനിക്കും.' നിശാകരന്റെ പ്രവൃത്തിയുടെ പരിണാമം അറിവാനായി അവർ രണ്ടുപേരും വേഷംമാറി പ്രസാദപുരത്തു മററൊരു ദിക്കിൽ താമസിച്ചു. പിറേറദിവസം രാവിലെ ഗോവിന്ദലാലൻ ഭാൎയ്യയെക്കൊന്ന് ഓടിപ്പോയിരിക്കുന്നു എന്ന് സംസാരമായി. ഇതറിഞ്ഞസമയം അവൎക്കു വലിയ ഭയവും വ്യസനവുമുണ്ടായി. അവൎക്കു ഗോവിന്ദലാലന്റെ പേരിൽ അനുകമ്പ തോന്നി. ഗോവിന്ദലാലൻ പോയതെവിടേക്കെന്നറിവാൻ യാതൊരു വഴിയും ഇല്ലാതിരുന്നതിനാൽ, മേലുദ്യോഗസ്ഥന്നു യാതൊന്നും ചെയ്വാൻ സാധിക്കയില്ലെന്നു അവൎക്ക് ഒടുവിൽ മനസ്സിലായി. ഈ ഒരു സമാധാനത്തോടും വലിയ പശ്ചാത്താപത്തോടുംകൂടി അവർ സ്വദേശത്തേക്കു മടങ്ങിപ്പോയി.

---:o:---

## അദ്ധ്യായം ൧൧
# മൂന്നാം സംവത്സരം

---

ഭ്രമര മരിച്ചില്ല. അതിന്റെ കാരണം എനിക്കറിഞ്ഞുകൂട. ആളുകൾ തക്കസമയത്തു മരിക്കുന്നത് ലോകത്തിൽ വളരെ ദുൎല്ലഭമായിട്ടാണ് കാണുന്നത്. അസമയത്തു എല്ലാവരും മരിക്കയുള്ളു. ഭ്രമര മരിക്കാതിരുന്ന കാരണവും അതുതന്നെ ആയിരിക്കാം. അവൾ ഈ കാലത്തും പിതൃഗൃഹത്തിലായിരുന്നു. മാധവിനാഥന്റെ ഭാൎയ്യ പ്രസാദപുരത്തിൽ നടന്ന സംഗതികളെ രഹസ്യമായി തന്റെ മൂത്ത പുത്രിയെ അറിയിച്ചു. അവരിൽനിന്നു ഭ്രമരയും അറിഞ്ഞു. അവളുടെ ജ്യേഷ്ഠത്തി യാമിനി ഇങ്ങനെ പറഞ്ഞു:

'അദ്ദേഹം എന്തുകൊണ്ടാണ് ഈ ഹരിപുരത്തുവന്നു താമസിക്കാഞ്ഞത്? ഇവിടെ താമസിച്ചിരുന്നെങ്കിൽ ഈ അപകടം നേരിടില്ലായിരുന്നു.'

'എന്തുകൊണ്ടപകടമുണ്ടാവില്ല?' എന്നു ഭ്രമര ചോദിച്ചു.

ജാമിനി—'അദ്ദേഹം പ്രസാദപുരത്തു താമസിച്ചിരുന്നതു് പേരു മാററിപ്പറഞ്ഞിട്ടാണല്ലോ. അയാൾ ഗോവിന്ദലാലനാണെന്നു് ആരും ധരിച്ചിട്ടില്ല.'

ഭ്രമര—'ഹരിപുരത്തിൽ പോലീസന്വേഷണം നടക്കുന്നതു കേട്ടില്ലേ? അതവർ അറിയാഞ്ഞിട്ടായിരിക്കും!'

ജാമിനി—'അവരറിഞ്ഞു എന്നിരിക്കട്ടെ. അദ്ദേഹം ഇവിടെ വന്നു താമസിച്ചു കാൎയ്യം നോക്കിത്തുടങ്ങിയാൽ പണത്തിനു ബുദ്ധിമുട്ടുണ്ടാവുകയില്ലല്ലോ. പോലീസുദ്യോഗസ്ഥന്മാർ കൈക്കൂലി വാങ്ങുന്നവരാണെന്നു് പലരും പറയാറുണ്ടു്.'

ഭ്രമര—(കരഞ്ഞുകൊണ്ടു്) 'ഇതദ്ദേഹത്തോടുചെന്നു പറയാനാരാണു്? ഇതു പറഞ്ഞു മനസ്സിലാക്കുവാൻ അദ്ദേഹത്തെ എനിക്കു കാണുവാൻ കഴിയുമോ? അച്ഛൻ ഒരിക്കൽ അദ്ദേഹത്തെ കണ്ടുപിടിച്ചു. അദ്ദേഹത്തിനു് ഇനിയും അതു സാധിക്കുമോ?'

ജാമിനി—'പോലീസുകാർ പലവഴിയും അന്വേഷിക്കുന്നവരാണു്. അവൎക്കു് അദ്ദേഹത്തെ കണ്ടുപിടിക്കുവാൻ കഴിയുന്നില്ലെങ്കിൽ, പിന്നെ അച്ഛനതു സാധിക്കുമോ? ഇവിടെ വന്നു താമസിക്കുവാൻ അദ്ദേഹത്തിനുതന്നെ തോന്നാൻ വഴിയുണ്ടു്. പ്രസാദപുരത്തുവെച്ചു് നടന്ന കൃത്യം കഴിഞ്ഞ ഉടനെ അദ്ദേഹം ഇവിടെ വരുന്നു എങ്കിൽ, ജനങ്ങൾ അദ്ദേഹത്തെ സംശയിക്കുമായിരിക്കും. അതു വിചാരിച്ചായിരിക്കാം അദ്ദേഹം ഇവിടെ വരാതിരുന്നതെന്നാണു് എനിക്കു തോന്നുന്നതു്. അദ്ദേഹം ഇനി വേഗം വരുമായിരിക്കാം.'

ഭ്രമര—'എനിക്കാമോഹമേയില്ല.'

ജാമിനി—'അദ്ദേഹം വന്നാലോ?'

ഭ്രമര—'വരുന്നതു് അദ്ദേഹത്തിനു നന്നെങ്കിൽ അതു ചെയ്യാൻ തോന്നിക്കണമെന്നു ഞാൻ ദൈവത്തോടു പ്രാൎത്ഥിക്കും. വരാതിരിക്കുന്നതാണു് നല്ലതെങ്കിൽ, ഇനി ഒരിക്കലും ഹരിപുരത്തു് അദ്ദേഹം വരരുതെന്നും ഞാൻ പ്രാൎത്ഥിക്കും. എന്നും ക്ഷേമത്തോടെ ഇരിപ്പാൻ അദ്ദേഹത്തിനു ദൈവം സഹായിക്കട്ടെ!'

ജാമിനി—'നീ ഹരിപുരത്തുചെന്നു താമസിക്കുന്നതാണ് നല്ലത്. പണത്തിനു മുട്ട് വന്നിട്ട് ഒരു സമയം അദ്ദേഹം അവിടെ വരികയില്ലെന്ന് എന്താണ് നിശ്ചയം? ആ സമയം നിന്നെ അവിടെ കണ്ടില്ലെങ്കിൽ അദ്ദേഹം തിരിച്ചു പോകും.'

ഭ്രമര—'ഞാൻ എൻെറ ഈ സുഖക്കേട് കാരണം എപ്പോഴെങ്കിലും മരിക്കാം. അവിടെ എന്നെ ശുശ്രൂഷിക്കാൻ ആരുണ്ട്?'

ജാമിനി—'നിനക്കു സമ്മതമാണെങ്കിൽ, ഞങ്ങളാരെങ്കിലും അവിടെ വന്നു താമസിക്കാം. എന്തുവിധവും നീ അവിടെച്ചെന്നു താമസിക്കണമെന്നാണ് എൻെറ അഭിപ്രായം.'

ഭ്രമര—(കുറച്ചുനേരം ആലോചിച്ചിട്ട്) 'ആകട്ടെ, ഞാൻ പോകാം. എന്നെ നാളെ പറഞ്ഞയയ്ക്കുവാൻ അമ്മയോടു പറയു. ഇപ്പോൾ നിങ്ങളാരും വരേണ്ട. എങ്കിലും, എനിക്കു ബുദ്ധിമുട്ടു വരുമ്പോൾ, നിങ്ങൾ വരാൻ അമാന്തിക്കരുതെ.'

'എന്തുബുദ്ധിമുട്ട്?'

'അദ്ദേഹം വരുന്നപക്ഷം.'

'ഭ്രമരെ, അതെങ്ങനെയാണ് ബുദ്ധിമുട്ടാവുക? കൈമോശം വന്നുപോയ വിലപിടിച്ച ഒരു സാധനം തിരികെ കിട്ടുന്നതു വളരെ സന്തോഷകരമായിട്ടുള്ളതൊന്നല്ലെ?'

'എനിക്കിനി ഈ ജന്മത്തിൽ സന്തോഷമെന്നതുണ്ടാകുമൊ?'

ഭ്രമര പിന്നെ യാതൊന്നും പറഞ്ഞില്ല. ജാമിനിക്ക് അവളുടെ വിചാരങ്ങളും വികാരങ്ങളും ഒന്നും മനസ്സിലായില്ല. ഭാവിയെപ്പററി ഭ്രമരയ്ക്കു് ഒരു ഊഹമുണ്ടായിരുന്നു. ജാമിനിക്ക് ആവക വിശേഷജ്ഞാനം ഇല്ലായിരുന്നു. അവൾ ഗോവിന്ദലാലനെ ഒരു കൊലപാതകിയായി ഗണിച്ചില്ല. എന്നാൽ ഭ്രമരയ്ക്കു് അതു മറക്കുവാൻ സാധിച്ചില്ല.

---

## അദ്ധ്യായം ൨൮

---

## അജ്ഞാതസംവത്സരം

---

ഭ്രമര തിരികെ ഭർത്തൃഗൃഹത്തിൽ ചെന്ന്, ഭർത്താവിൻെറ പുന

രാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടവിടെ പാൎത്തുവെങ്കിലും, അയാൾ വന്നില്ല. ദിവസങ്ങളും മാസങ്ങളും കഴിഞ്ഞു. ഭൎത്താവു വന്നില്ലെന്നല്ല, അദ്ദേഹത്തിന്റെ വൎത്തമാനം തന്നെയില്ല. അങ്ങനെ മൂന്നു സംവത്സരം കഴിഞ്ഞു; ഗോവിന്ദലാലൻ വന്നില്ല. നാലാം വൎഷവും കഴിഞ്ഞു; എന്നിട്ടും ഗോവിന്ദലാലൻ വന്നില്ല. അതിനിടയ്ക്കു് ഭ്രമരയുടെ സുഖക്കേട് അധികമായി—കഠിനമായ ചുമ, വൎദ്ധിച്ചുവരുന്ന ക്ഷീണം. ഇനി ഭൎത്തൃദൎശനം അവൾക്കു് അസാദ്ധ്യമെന്നൂഹിക്കത്തക്കവിധം മരണം അവൾക്കു് ആസന്നമായിരിക്കുന്നു.

അഞ്ചാം സംവത്സരത്തിന്റെ ആരംഭമായി. ആ അഞ്ചാം സംവത്സരത്തിൽ സംഭ്രമത്തിനവകാശമുള്ള ചില സംഗതികളുണ്ടായി. വൈരാഗിവേഷം ധരിച്ച് വൃന്ദാവനത്തിൽ താമസിച്ചിരുന്ന ഗോവിന്ദലാലനെ പോലീസുകാർ പിടിച്ചു ബന്ധിച്ച് വിസ്തരിപ്പാനായി ജെസ്സൂരിലേക്കു കൊണ്ടുപോയി എന്നു ഹരിപുരത്തിൽ അറിവുകിട്ടി.

ഭ്രമരയും ഈ വൎത്തമാനം കേട്ടു. ഭ്രമരയുടെ കാൎയ്യസ്ഥന് ഈവിധം ഗോവിന്ദലാലന്റെ കയ്യെഴുത്തും കിട്ടി: 'ഞാനിതാ ജെയിലിലേക്കു പോകുന്നു. എന്നെ രക്ഷിക്കുന്നതിനു എന്റെ അച്ഛന്റെ സ്വത്തിൽനിന്നു് അല്പമെങ്കിലും ചിലവാക്കുവാൻ നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ, അതിനുള്ള സമയം ഇതാണ്. ഞാനതിനൎഹനല്ല; എനിക്കിനി ജീവിച്ചിരിപ്പാൻ മോഹവുമില്ല; എങ്കിലും എന്നെ കഴുവിന്മേലേറാതെ കഴിച്ചാൽ കൊള്ളാമെന്നു ഞാൻ അപേക്ഷിക്കുന്നു. ഞാൻ ഇതെഴുതീട്ടുള്ള വിവരം ആരും അറിയാതെ കഴിച്ചാൽ കൊള്ളാം.'

എഴുത്തുകിട്ടിയ വിവരമൊന്നും കാൎയ്യസ്ഥൻ പുറത്തുപറഞ്ഞില്ല; ഒരു കിംവദന്തിപോലെ അയാൾ ഈ വൎത്തമാനം അന്തൎഗ്ഗൃഹത്തിൽ അറിയിച്ചു.

ഇതറിഞ്ഞ്, ഭ്രമര, ആളെ അയച്ച് അവളുടെ അച്ഛനെ ഉടനെ വരുത്തി. ഭ്രമര അമ്പതിനായിരം രൂപയുള്ള ബാങ്കുനോട്ടുകളും ആധാരങ്ങളുമെടുത്ത് അച്ഛന്റെ കയ്യിൽകൊടുത്ത്, കരഞ്ഞുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'അച്ഛാ, ഇക്കാൎയ്യത്തിൽ ചെയ്യാൻ കഴിയുന്നതെല്ലാം ചെയ്താൽ കൊള്ളാം; എനിക്കു ആത്മഹത്യ ചെയ്യാൻ സംഗതി വരുത്തരുതേ.'

മാധവിനാഥൻ വളരെ സങ്കടത്തോടുകൂടി, 'എന്റെ കുട്ടീ, നീ ഒട്ടും വിചാരപ്പെടേണ്ട; ഞാൻ ഇന്നുതന്നെ ജെസ്സോരിലേക്കു പോകാം. നീ അശേഷം പരിഭ്രമിക്കേണ്ട. ഗോവിന്ദലാലൻ ഒരു കൊലപാതകം ചെയ്തു എന്നതിനു യാതൊരു തെളിവും ഇല്ല. ഞാൻ നാല്പത്തിഎണ്ണായിരവും എന്റെ ജാമാതാവിനെയും യാതൊരപകടവും പററാതെതന്നെ തിരിയെ കൊണ്ടുവരും.' എന്നു പറഞ്ഞു.

ഉടനെതന്നെ മാധവിനാഥൻ ജെസ്സോരിലേക്കു പുറപ്പെട്ടു. ഗോവിന്ദലാലൻ കുററക്കാരനാണെന്നുള്ളതിന് ധാരാളം തെളിവുള്ളതായി അദ്ദേഹം അറിഞ്ഞു. പിച്ചൽ കേസ്സു പൂർണ്ണമായി തെളിയിപ്പാൻ വേണ്ട സാക്ഷികളെ ശട്ടംകെട്ടി അയച്ചുകഴിഞ്ഞിരിക്കുന്നു. അയാൾക്ക് ഗോവിന്ദലാലന്റെ ശിഷ്യരെയോ നടന്ന സംഗതികൾ നേരിട്ടു കണ്ടിട്ടുള്ളവരെയോ കിട്ടീട്ടില്ല. ഭൃത്യരിലൊരാൾ നിശാകരനൊന്നിച്ചു പോയിട്ടുള്ളതു നമുക്കറിയാമല്ലോ. തെളിവു പോരെന്നുകണ്ടു, പിച്ചൽഖാൻ രണ്ടുമൂന്നുപേരെ കൈക്കൂലികൊടുത്തു സ്വാധീനപ്പെടുത്തി, അവരെക്കൊണ്ട്, അവർ അവിടെ പാട്ടുകേൾക്കാൻ ചെന്നദിവസം, ഗോവിന്ദലാലൻ, അഥവാ സുന്ദരലാലൻ, രോഹിണിയെ കൈത്തോക്കുകൊണ്ടു വെടിവെച്ചുകൊല്ലുന്നതു കണ്ടു എന്നു മൊഴികൊടുപ്പിച്ചിട്ടുണ്ടായിരുന്നു. മജിസ്ട്രേട്ട് നല്ല മനസ്സാക്ഷിയുള്ളവനും കാര്യപ്രാപ്തിമൂലം സർവ്വരാലും അഭിനന്ദനീയനും ആയിരുന്നു. അദ്ദേഹം ഈ തെളിവിന്മേൽ ഗോവിന്ദലാലനെ സെഷ്യൻകോടതി മുഖാന്തരം വിസ്തരിക്കേണ്ടതാണെന്നു വിധിച്ചു. മാധവിനാഥൻ ജെസ്സോരിലെത്തിയസമയം ഗോവിന്ദലാലനെ ജയിലിൽ പാർപ്പിച്ചിരിക്കയായിരുന്നു. കേസ്സിന്റെ വിവരം അറിഞ്ഞസമയം മാധവിനാഥനു വളരെ വ്യസനമുണ്ടായി. അദ്ദേഹം ആ സാക്ഷികളുടെ പേരും മേൽവിലാസവും അന്വേഷിച്ചറിഞ്ഞ് അവരുടെ വീടുകളിൽചെന്ന് അവരോടിങ്ങനെ പറഞ്ഞു: 'നിങ്ങൾ മജിസ്ട്രേട്ടിനോടു പറഞ്ഞതെല്ലാം കഴിഞ്ഞുപോയല്ലോ. ഇനി നിങ്ങൾ ന്യായാധിപതിയുടെ അടുക്കെ ഇതിനു വിരോധമായി പറയേണം. ഞങ്ങൾക്കൊന്നും അറിവില്ലെന്നുമാത്രം പറഞ്ഞാൽ മതി. ഇതാ നിങ്ങൾ അഞ്ഞൂറുറുപ്പികവീതം

ഏതുതന്നാലും. പ്രതി വിട്ടുപോന്നു എങ്കിൽ ഞാൻ ഇനിയും നിങ്ങൾക്കു ഈ വീതം തരാം.'

'അപ്പോൾ ഞങ്ങളെ കള്ളസ്സാക്ഷി പറഞ്ഞ കുറ്റത്തിനു ശിക്ഷിക്കയില്ലേ?'

'അതിനു ഭയപ്പെടേണ്ട. പിച്ചൽലാൽ നിങ്ങളെ നിൎബ്ബന്ധിച്ചു കള്ളസാക്ഷി പറയിച്ചു എന്നു തെളിയിക്കാൻ ഞാൻ സാക്ഷികളെ ഉണ്ടാക്കാം.'

ആ സാക്ഷികളോ, അവരുടെ പഴയ പൂൎവ്വികന്മാരോ ഇത്ര വലിയൊരു സംഖ്യ ഒന്നായി കണ്ടിട്ടില്ല. അവർ ഉടനെ കാൎയ്യം സമ്മതിച്ചു.

സെഷ്യൻകോടതിയിൽ കേസ്സു വിസ്തരിക്കാനുള്ള ദിവസമായി. പതിനൊന്നുമണിക്കു കൃത്യമായി കോടതി കൂടി. കറുപ്പുകുപ്പായം ധരിച്ച ന്യായാധിപതി വന്നിരുന്നു. അനവധി പേർ അവിടെ കൂടീട്ടുണ്ടെങ്കിലും ചിലന്ന ശബ്ദമുണ്ടായില്ല. ഇല താഴെ വീണാൽ കേട്ടുകേൾക്കാം. സൎവ്വപുച്ഛത്തോടുകൂടിയ സൎക്കാർ വക്കീൽപോലും കോടതിയുടെ ഗൌരവത്തെ അനുസരിച്ചു പ്രവൎത്തിച്ചു. ഗോവിന്ദലാലനെ കൂട്ടിൽ കയററി നിൎത്തി, 'ഈ ഗോവിന്ദലാലൻ, അല്ലെങ്കിൽ സുന്ദരലാലൻ, എന്നു പറയുന്നാളെ നിങ്ങൾ അറിയുമോ?' എന്നു സൎക്കാർവക്കീൽ ഒന്നാം സാക്ഷിയോടു ചോദിച്ചു.

'ഇല്ല, ഞാനറിയില്ല.'

'നിങ്ങൾ അയാളെ ഒരിക്കലും കണ്ടിട്ടില്ലേ?'

'ഇല്ല.'

'നിങ്ങൾ മോഹിനിയെ അറിയുമോ?'

'ഏതുമോഹിനി?'

'പ്രസാദപുരത്തെ കച്ചവടസ്ഥലത്തിൽ താമസിച്ചിരുന്ന മോഹിനി.'

'ഞാനോ, എന്റെ അപ്പനോ, പ്രസാദപുരത്തെ കച്ചവടസ്ഥലത്തു ഒരിക്കലും പോയിട്ടുതന്നെയില്ല.'

'മോഹിനി മരിച്ചതെങ്ങനെയാണ്?'

ന്നതിൽനിന്നു വിട്ടു എങ്കിലും, അയാൾകുറെസമയംകൂടി ജെയിലിൽ ഇരിക്കേണ്ടിവന്നു. അയാൾ അവിടെ എത്തിയ ഉടനെതന്നെ മാധവിനാഥൻ ചെന്നു 'ഇവിടെനിന്നു പോകുമ്പോൾതന്നെ നിങ്ങൾ എന്നെ കാണുമല്ലോ, ഞാൻ ഇന്ന സ്ഥലത്തുണ്ടായിരിക്കും.' എന്ന് സ്വകാര്യമായി പറഞ്ഞു.

എന്നാൽ ഗോവിന്ദലാലൻ മാധവിനാഥനെ കാണാൻ പോയില്ല. അയാൾ പോയതെവിടെക്കെന്ന് ഒരുത്തനും അറിഞ്ഞില്ല. മാധവിനാഥൻ നാലഞ്ചുദിവസം അയാളെത്തിരഞ്ഞു നടന്നു; എങ്കിലും അയാളുടെ പൊടിപോലും കണ്ടില്ല; ഒരു കാരണം, അദ്ദേഹത്തിന് ഹരിപുരത്തേക്കു തനിച്ചു തിരിച്ചുപോകേണ്ടിവന്നു.

---

## അദ്ധ്യായം ൧൩

## ആറാംസംവത്സരം



മാധവിനാഥൻ ഭ്രമരയുടെ ഭർത്താവിന്റെ മോചനത്തെയും അതിനുശേഷമുണ്ടായ അയാളുടെ തിരോധാനത്തെയും അവളെ അറിയിച്ചു. അവളുടെ അച്ഛൻ പോയ സമയം അവൾ കരയാനുള്ള കാരണം ഇന്നതെന്ന് എനിക്കു നിശ്ചയമില്ല.

ഗോവിന്ദലാലൻ, ജെയിലിൽ നിന്നു വിട്ടതിനു മേൽ, പ്രസാദപുരത്തേക്കുപോയി. അവിടെ അയാളുടെ വീട് കഴിഞ്ഞുകിടക്കുന്നു; വീട്ടിൽ കള്ളന്മാർ കയറി ചിലതെല്ലാം എടുത്തുകൊണ്ടുപോയിരിക്കുന്നു; ബാക്കി ഉണ്ടായിരുന്ന സാമാനങ്ങൾ ഉടമസ്ഥനില്ലാത്ത മുതലായി ലേലം വിളിച്ചു വിററു എന്നും അയാൾ അറിഞ്ഞു. കെട്ടിടം മാത്രം അവിടെ നിന്നിരുന്നു; അതിൽ തന്നെ ജനാല, കട്ടിള മുതലായവയും കണ്ടവർ ഇളക്കിപ്പറിച്ച് എടുത്തുകൊണ്ടുപോയിരുന്നു. ഗോവിന്ദലാലൻ ഒന്നു രണ്ടു ദിവസം കൊണ്ട് ബാക്കിയുള്ളവയും പൊളിച്ചുവിററു കിട്ടിയ പണവും കൊണ്ട് കല്ക്കത്താവിലേക്കു പോയി.

സാധാരണ മട്ടിൽ ഗുപ്തമായി ഗോവിന്ദലാലൻ അവിടെ നിത്യവൃത്തി കഴിച്ചുപോന്നു. അയാൾ പ്രസാദപുരത്തുനിന്നു കൊണ്ടുപോയ പണം ഒരു സംവത്സരംകൊണ്ടവസാനിച്ചു; പിന്നെ

ചിലവിന് അയാളുടെ കയ്യിൽ പണമില്ലാതായി. അതുകാരണം, ആറു സംവത്സരങ്ങളും കഴിഞ്ഞശേഷം, ഭ്രമരയ്ക്കു് എഴുതുവാനുള്ള വിചാരം അയാളുടെ മനസ്സിലുദിച്ചു.

അയാളും എഴുതുവാനുള്ള സാമഗ്രികളെടുത്തുവെച്ച് എഴുതുവാനിരുന്നു. അയാളും അപ്രകാരം ചെയ്തു സമയം കണ്ടതു് എന്നു ഞാൻ സമ്മതിക്കാം. ആ സമയത്തെ അയാളുടെ വിചാരം ഈ വിധമായിരുന്നു: 'ഭ്രമര ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ടായിരിക്കുമോ? ഞാനാർക്കാണ് എഴുതുന്നത്? ആകട്ടെ, എങ്കിലും ശ്രമിച്ചു നോക്കാമല്ലോ. ഭ്രമര മരിച്ചിരിക്കുന്നപക്ഷം, എന്റെ എഴുത്ത് എന്റെ അടുക്കൽ തന്നെ തിരിച്ചുവരുകയില്ലേ? ഭ്രമര മരിച്ചുപോയി എന്ന് അപ്പോഴും നിശ്ചയിക്കാം.'

എങ്ങനെ എഴുതേണമെന്നു തീർച്ചപ്പെടുത്തുവാൻ അയാൾക്കു വളരെ സമയം വേണ്ടിവന്നു. ഒടുവിൽ, അയാൾ, 'ഏകാരണമായി ഞാൻ ഉപേക്ഷിച്ച ഭാര്യക്ക് സാധാരണ എഴുതുന്നതുപോലെ എഴുതിയാലെന്താണ് ദോഷം?' എന്നു വിചാരിച്ച്, ഇങ്ങനെ എഴുതി:—

'ഭ്രമരെ! ആറു സംവത്സരങ്ങളും കഴിഞ്ഞ ശേഷം, ഈ നീചൻ ഭ്രമരക്കു് ഈ എഴുത്തെഴുതുന്നു. മനസ്സുണ്ടെങ്കിൽ, വായിക്കുക; ഇല്ലാത്തപക്ഷം, ചീന്തിക്കളയുക. എന്റെ കർമ്മത്തിന്റെ ഫലങ്ങളായി ഞാൻ അനുഭവിച്ചതെല്ലാം കേട്ടിരിക്കും. എന്റെ ഭാവിയെപ്പററി ഭ്രമരയാൽ പൂർവ്വോക്തമായിരിക്കുന്നതിനെ ഓർക്കുന്നുണ്ടായിരിക്കാം. അതിപ്പോഴും ശരിയായി വന്നിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, നിങ്ങളോടൊന്ന് ഇന്നു ഞാൻ അപേക്ഷിക്കുന്നു.

'ഞാൻ ഇന്ന് അനാഥനായി തീർന്നിരിക്കുന്നു. മൂന്നു സംവത്സരമായി ഞാൻ ഇന്നു നടക്കുന്നു. ഞാൻ ഒരു തീർത്ഥയാത്രചെയ്തു; അന്നു ഞാൻ ഭിക്ഷയെടുത്തു ഉപജീവനം കഴിച്ചു. ഇവിടെ ഒന്നിനും മാർഗ്ഗം കാണുന്നില്ല, പട്ടിണികൊണ്ടു ഞാൻ മരിക്കാറായി.

'കാശിയിൽ എന്റെ അമ്മ ഉണ്ടായിരുന്നപ്പോഴും എനിക്കൊരു ശരണമുണ്ടായിരുന്നു. ഇപ്പോഴും അവരും മരിച്ചുപോയി. ഭ്രമര അതും അറിഞ്ഞിരിക്കുമല്ലോ. അതുകാരണം, ഇപ്പോഴും എനിക്ക് ഉററവരുമില്ല, ഒരാരുമില്ല.

'ഈ പാപാത്മാവിന് ഒരിക്കൽ കൂടി ഹരിപുരത്തെ ദർശിക്കേണ്ടിവരുമെന്നും തോന്നുന്നു. കാരണം കൂടാതെ ഭാര്യയെ ഉപേ

ക്കിച്ച് മറെറാരുസ്ത്രീയോടുമിച്ച് താമസിച്ച് അവളെയും കൊന്നുകളവാന് പിന്നെ എന്തുലജ്ജയാണ്? ഉണ്ണാനില്ലാത്തവൾക്ക് എങ്ങനെ ലജ്ജയുണ്ടാകും? ഈ പാപിക്ക് അവിടെ വരുവാൻ വിരോധമില്ല, എങ്കിലും വസ്തുഉടമസ്ഥ നിങ്ങളല്ലെ? വീടും നിങ്ങളുടെയല്ലെ? ഞാൻ നിങ്ങൾക്കു വിപരീതമായി പലതും പ്രവൎത്തിച്ചിട്ടുണ്ട്; ഇനി നിങ്ങൾ എന്നെ അകത്തുകടക്കുവാൻ സമ്മതിക്കുമൊ? വിശപ്പുകൊണ്ടു വലഞ്ഞ ഞാൻ നിങ്ങളുടെ സഹായത്തിന്നു പ്രാൎത്ഥിക്കുന്നു; നിങ്ങൾ എന്റെ അപേക്ഷയെ കൈക്കൊള്ളുമൊ?"

എഴുത്തെഴുതി, ഗോവിന്ദലാലൻ, വളരെനേരം സംശയിച്ച്, ഒടുവിൽ, അതിനെ തപാലിൽ ഇട്ടു. ശരിയായ സമയത്തു തന്നെ അതു ഭ്രമരക്കു കിട്ടി. ഉടനെ അവൾ ആ കയ്യക്ഷരം തിരിച്ചറിഞ്ഞു. അവളുടെ ശരീരം മുഴുവൻ വിറച്ചുകൊണ്ട്, അവൾ ആ എഴുത്തു ഇറന്ന്, അവളുടെ മുറിയിൽ കടന്നു വാതലടച്ചു. അവിടെ, തനിച്ചിരുന്ന്, അതിവേഗം ഒഴുകിക്കൊണ്ടിരിക്കുന്ന കണ്ണുനീരു തുടച്ചുകൊണ്ട്, ഭ്രമര ആ എഴുത്തു വായിച്ചു. പിന്നെയും, പിന്നെയും, കുറെ പ്രാവശ്യം അവൾ അതു വായിച്ചു. ആ ദിവസം പിന്നെ അവൾ അകത്തിന്റെ വാതൽ തുറന്നില്ല. വീട്ടിലുള്ളവർ അവളെ ഭക്ഷണം കഴിപ്പാൻ വിളിച്ചസമയം, അവൾക്കു പനിയാണെന്നും തല്ക്കാലം ഭക്ഷണം കഴിക്കുന്നില്ലെന്നും പറഞ്ഞു. അവൾക്കു ചിലപ്പോഴൊക്കെ പനിയുണ്ടാകാറുള്ളതുകൊണ്ട്, അവർ അതു വിശ്വസിച്ചു.

അന്നു രാത്രി അവൾക്കുറക്കം ഉണ്ടായില്ല; പിറെറ ദിവസം അവൾ എഴുന്നേറ്റപ്പോൾ, വാസ്തവമായി അവൾക്കു പനിക്കുന്നുണ്ടായിരുന്നു. അവൾ ഒരു സ്ഥിരചിത്തയായിരുന്നു; ഒട്ടും അധൈൎയ്യം തോന്നിയിരുന്നില്ല. എന്തു മറുപടി എഴുതി അയയ്ക്കേണമെന്നു അവൾ മുമ്പിൽ കൂട്ടി തീൎച്ചയാക്കീട്ടുണ്ടായിരുന്നു. ഈ വിധം ഒരു സന്ദേശം നേരിടുമെന്ന് അവൾ കാലേതന്നെ കണ്ടിരിക്കുന്നതുഹേതുവായിട്ട്, മറുപടി കൊടുക്കേണ്ടത് ഇന്നതരത്തിലാണെന്ന് അവൾക്ക് ഒട്ടുംതന്നെ ആലോചിക്കേണ്ടിവന്നില്ല. അതിന്റെ വാചകങ്ങൾ കൂടി അവൾ മുമ്പിൽ കൂട്ടി ആലോചിച്ചുറച്ചിരുന്നു.

അവൾ ചാപല്യമൊന്നും കാണിക്കാതെ, ഇപ്രകാരം എഴുതി: 'ഞാൻ അനേകപ്രാവശ്യം നമസ്കരിച്ചുകൊണ്ട്, ഈ വിധം

അറിയിച്ചുകൊള്ളുന്നു. നിങ്ങളുടെ എഴുത്തുകിട്ടി. സ്വത്ത് നിങ്ങളുടെതാണ്. എന്റേതായിരുന്നു എങ്കിലും, ഞാനതു നിങ്ങൾക്കു തന്നിരിക്കുന്നു. നിങ്ങൾ പോകുന്നതിനുമുമ്പ്, കീറിക്കളഞ്ഞ ആ ദാനപത്രത്തെ ഓൎക്കുന്നുണ്ടായിരിക്കാം. എങ്കിലും, അതിന്റെ പകൎപ്പ് റജിസ്ത്രാപ്പീസിൽ ഉണ്ടല്ലോ. ആ ദാനം ഇന്നും സാധുവായി ബലപ്പെട്ടിരിക്കുന്നു.

'അതിനാൽ പ്രതിബന്ധമൊന്നും കൂടാതെ നിങ്ങൾക്ക് ഇവിടെവന്ന് സ്വത്തുക്കൈവശപ്പെടുത്താം. വീടും നിങ്ങൾക്കുള്ളതാണ്. അതിനുപുറമെ, ഈ അഞ്ചു സംവത്സരം കൊണ്ട് ഞാൻ സ്വത്തു വളരെ വൎദ്ധിപ്പിച്ചിട്ടുണ്ട്. അതും നിങ്ങൾക്കുള്ളതാണ്. ഇവിടെവന്ന് അതെല്ലാം ഏറ്റുവാങ്ങിക്കൊള്ളൂ. ഇതിൽനിന്ന് എനിക്കൊരു ചെറിയ സംഖ്യ കിട്ടിയാൽ മതി. എണ്ണായിരം ഉറുപ്പ ഞാനതിൽനിന്നെടുത്തിട്ടുണ്ട്. അതിൽനിന്ന് മൂവ്വായിരം ഉറുപ്പകൊണ്ട് ഗംഗാതീരത്ത് ഒരു വീടുവാങ്ങി, ബാക്കിയുള്ള സംഖ്യകൊണ്ടു ചിലവുകഴിച്ച് ഞാനവിടെ താമസിച്ചുകൊള്ളാം. നിങ്ങളുടെ വരവിനു വേണ്ടതെല്ലാം ഏൎപ്പാടുചെയ്തു, എനിക്കുള്ളതു തയ്യാറാവുന്നതുവരെ, ഞാൻ എന്റെ അപ്പനൊന്നിച്ചു താമസിച്ചുകൊള്ളാം. ഇനി ഈ ജന്മത്തിൽ നിങ്ങളും ഞാനും തമ്മിൽ കാണുകയില്ലായിരിക്കാം. അങ്ങനെ കഴിയുന്നത് എനിക്ക് തൃപ്തികരമാണ്; നിങ്ങൾക്കും അതിൽ സന്തോഷമുണ്ടാകാതിരിക്കയില്ലെന്ന് എനിക്കു നിശ്ചയമുണ്ട്. മറുപടിക്കായി കാത്തിരിക്കുന്നു.'

ഈ എഴുത്ത് കാലതാമസം കൂടാതെ ഗോവിന്ദലാലന്റെ അടുക്കലെത്തി. എഴുത്ത് എത്ര ഭയങ്കരം! മാൎദ്ദവലേശംപോലുമില്ല. ഗോവിന്ദലാലന്റെ എഴുത്തിൽ ചാപല്യമായി ചിലതെല്ലാം എഴുതിയിരുന്നു; ഭ്രമരയുടെ എഴുത്തിൽ ആ വക ഒന്നും തന്നെയില്ല. ഇത് ആ ഭ്രമരതന്നെ എഴുതിയതാണോ?

ഗോവിന്ദലാലൻ ഇങ്ങനെ മറുപടി അയച്ചു: 'ഹരിദ്രാഗ്രാമത്തെക്കു വരുന്നില്ല. എന്റെ ചിലവിന് ഒരു ചെറിയ സംഖ്യ മാസംതോറും ഇങ്ങോട്ടയച്ചു തന്നാൽ മതി.'

അതിനു ഭ്രമര എഴുതിയത് ഇപ്രകാരമായിരുന്നു: 'ഞാൻ മാസംതോറും നിങ്ങൾക്ക് അഞ്ഞൂറുറുപ്പികവീതം അയച്ചുതരാം. ഇതിലധികം വേണമെങ്കിൽ, അയക്കാൻ സാധിക്കും; എങ്കിലും, അ

ത്താവശ്യമാണെന്നെനിക്കു തോന്നുന്നു. എനിക്കൊരപേക്ഷ കൂടിയുണ്ട്. നിങ്ങൾ ഇവിടെ വന്ന് നേരിട്ടു പണം പിരിച്ച് സുഖമായിരുന്നാൽ അധികം നന്ന്. ഞാൻ മരിച്ചാലും നിങ്ങൾ നിങ്ങളുടെ വീട്ടുപേക്ഷിക്കരുതേ. എന്റെ കഥ അവസാനിക്കാറായി.'

ഗോവിന്ദലാലൻ കല്ക്കത്തായിൽ തന്നെ താമസിച്ചു. അതായിരിക്കും നല്ലതെന്നു രണ്ടുപേരും കരുതി.

---

## അദ്ധ്യായം ൪൰

## ഏഴാം സംവത്സരം

---

ഭ്രമരയുടെ അവസാനമടുത്തു. വളരെ നാളായി അവളുടെ പ്രാണഹരമായ സുഖക്കേട് ഈശ്വരാധീനം കൊണ്ടോ ചികിത്സകൊണ്ടോ അധികമാവാതെ ഒരു നിലയിൽ നിന്നിരുന്നു. എങ്കിലും, ഇപ്പോൾ ആ സ്ഥിതിയൊന്നു വ്യത്യാസപ്പെട്ടു. അവൾക്കു ദിവസംതോറും ക്ഷീണം വർദ്ധിച്ചുവന്നു.

മരിക്കുന്നതിന് ഒരു മാസം മുമ്പ് അവൾ തീരെ കിടപ്പായി; പിന്നെ അവൾ എഴുന്നേറ്റിട്ടില്ല. മാധവീനാഥൻ അവളോടൊരുമിച്ചു തന്നെ താമസിച്ച് വേണ്ടതുപോലെ ശുശ്രൂഷിച്ചിരുന്നു; എങ്കിലും, അതുകൊണ്ടൊന്നും ഫലമുണ്ടായില്ല. ഭ്രമരയുടെ ജ്യേഷ്ഠത്തിയായ ജാമിനിയും അനുജത്തിയുടെ അവസാനശുശ്രൂഷയ്ക്കായി ഹരിപുരത്തു വന്നു താമസിച്ചു.

ഒരു മരുന്നുകൊണ്ടും സുഖക്കേടിന്നാശ്വാസമില്ല. ഒരു മാസം ഈ വിധത്തിൽ കഴിഞ്ഞുകൂടി. പിന്നത്തെ മാസം മുതല്ക്ക് ഭ്രമര മരുന്നെല്ലാം നിർത്തി. 'ജ്യേഷ്ഠത്തി! ഇനി എനിക്ക് മരുന്നും തന്നിട്ടാവശ്യമില്ല. വരുന്ന പൌർണ്ണമിയോടുകൂടി ഞാൻ മരിക്കും. നോക്കു, ജ്യേഷ്ഠത്തി! അന്നുരാത്രി നിങ്ങൾ എന്നെ വിട്ടുപിരിയരുതേ.'

ജാമിനി കരഞ്ഞു; എങ്കിലും ഭ്രമര അതിൽപിന്നെ മരുന്നു സേവിച്ചില്ല. അന്നു മുതൽ അവൾക്ക് അല്പമെങ്കിലും ആശ്വാസമെന്നുള്ളതുണ്ടായിട്ടില്ല; എങ്കിലും, ദിവസം പ്രതി, അവൾക്കു സന്തോഷം വർദ്ധിച്ചുവന്നു. വളരെക്കാലം ദുഃഖപരവശയായിരുന്ന ഭ്രമര പിന്നെയും സന്തോഷമുള്ളവളായി തീർന്നു. ആറു സംവത്സരങ്ങൾക്കി

ടയ്ക്ക് ഒരുവട്ടം ആദ്യമായി ചിരിച്ചത് അന്നാണ്. അണയാൻ പോകുന്ന വിളക്ക് പെട്ടെന്നു കത്തുന്നതു സാധാരണയാണല്ലോ. മരണം അടുക്കുന്നതോടുകൂടി ഭ്രമരയ്ക്കു സമാധാനവും സന്തോഷവും ഉദിച്ചുവന്നു. ഒടുവിൽ, ആ ഭയങ്കരമായ അവസാനദിവസമായി. ആ കുടുംബത്തിലുള്ളവരുടെ പരിഭ്രമം കൊണ്ടും, യാമിനിയുടെ കരച്ചിലുകൊണ്ടും അതാണ് ആ ദിവസമെന്ന് ഭ്രമരയും അറിഞ്ഞു. അവളുടെ അസഹ്യതകൊണ്ടും അവർക്കറിയാമായിരുന്നു. 'ഇന്ന് എന്റെ അവസാനദിവസമാണ്.' എന്നവൾ ജ്യേഷ്ഠത്തിയോടു പറഞ്ഞു. അതിനുശേഷം, ജ്യേഷ്ഠത്തി ഒന്നും പറയായ്കയാൽ, ഭ്രമര തന്നെ പിന്നെയും ഇങ്ങനെ പറഞ്ഞുതുടങ്ങി: 'ജ്യേഷ്ഠത്തി! ഇന്ന്, എന്റെ അവസാനദിവസം, എനിക്കൊരപേക്ഷയുണ്ട്; അതു സാധിപ്പിച്ചുതരുമോ എന്നു പറയൂ.' യാമിനി കരയുകയല്ലാതെ ഒന്നും സംസാരിച്ചില്ല. ഭ്രമര പിന്നെയും ഇങ്ങനെ പറഞ്ഞു: 'എനിക്കൊരപേക്ഷയുണ്ട്, ഇന്ന് ഇനി കരയരുത്. എന്റെ ജീവൻ പോകുന്നതുവരെ ധൈര്യപ്പെട്ടിരിക്ക, പിന്നെ വേണമെങ്കിൽ കരയാം. ഇനി നിങ്ങളെ തടയുവാൻ ഞാൻ തിരിച്ചുവരില്ല; എന്നാൽ ഇന്നെനിക്കു നിങ്ങളോടു, തടസംകൂടാതെ, എന്റെ ജീവൻ പോകുന്നതിനു മുമ്പ്, പറയുവാൻ സാധിക്കുന്നതായ അല്പം ചില വാക്കുകൾ പറഞ്ഞാൽ കൊള്ളാമെന്നുണ്ട്.'

യാമിനി കണ്ണുതുടച്ച് അടുക്കലേക്കു നീങ്ങിയിരുന്നു; എങ്കിലും, ഗൽഗദത്താൽ അവളുടെ ഉച്ചാരണശക്തി തടഞ്ഞിരുന്നതുകൊണ്ടു, അവൾക്കു സംസാരിപ്പാൻ സാധിച്ചില്ല.

'ഈ സമയത്ത് നിങ്ങളൊഴിച്ച് ഇവിടെക്കാരും കടന്നുവരരുതെന്നുകൂടി എനിക്കപേക്ഷയുണ്ട്. സമയമാകുമ്പോൾ ഞാൻ എല്ലാവരെയും കണ്ടുകൊള്ളാം; ഇപ്പോൾ ഇങ്ങോട്ടാരും കടന്നുവരരുതെ. ഇനിയൊരിക്കൽ നിങ്ങളോടു സംസാരിപ്പാൻ എനിക്കു യോഗമുണ്ടാവില്ല?'

യാമിനിക്ക് എത്രനേരം കണ്ണുനീരടക്കിപ്പിടിക്കാൻ കഴിയും? സൂര്യനസ്തമിച്ചു, രാത്രിയായി.

'ജ്യേഷ്ഠത്തി! ഇതു ചന്ദ്രികയുള്ള രാത്രിയാണോ?' എന്നു ഭ്രമര ചോദിച്ചു

യാമിനി, ജനാല തുറന്ന്, 'അതിദിവ്യമായ പ്രകാശം, പൂ

ണ്ടു ചന്ദ്രൻ സകല കലകളോടുകൂടി ഉദിച്ചുയൎന്നിരിക്കുന്നു.' എന്നു പറഞ്ഞു.

'എന്നാൽ ജനാലകളെല്ലാം തുറക്കു. ചന്ദ്രിക കണ്ടുകൊണ്ടു ഞാൻ മരിക്കട്ടെ. ജനാലയുടെ കീഴിലുള്ള തോട്ടത്തിൽ പുഷ്പങ്ങളെന്തെങ്കിലും വിടൎന്നു നില്ക്കുന്നുണ്ടോ?'

പ്രഭാതത്തിൽ ഗോവിന്ദപാലനോടൊരുമിച്ച്, തോട്ടംവക പറഞ്ഞുകൊണ്ട്, ഭ്രമര ആ ജനാലയ്ക്കൽ നില്ക്കാറുണ്ടായിരുന്നു. ആ ജനാലയ്ക്കൽ അവൾ പോകാതെയായിട്ട് ഇപ്പോഴേയ്ക്ക് ഏഴുസംവത്സരമായിരിക്കുന്നു. അന്നു മുതൽ ഇന്നുവരെ അവൾ അതു തുറക്കപോലും ഉണ്ടായിട്ടില്ല. ജാമിനി അതു പ്രയാസപ്പെട്ടു തുറന്നു നോക്കി; 'ഇവിടെ ഒരു പുഷ്പവും ഇല്ല, തോട്ടവാടികളുടെ ഇടയിൽ മാത്രം പുല്ലുമുളച്ചു നില്ക്കുന്നുണ്ട്. പൂക്കളോ ഇലകളോ ഒന്നും തന്നെയില്ല.' എന്നു പറഞ്ഞു.

'ഏഴു സംവത്സരങ്ങൾക്കു മുമ്പു ഇവിടെ ഒരു നല്ല പൂന്തോട്ടമായിരുന്നു. അതു നശിച്ചുപോയി. ഈ ഏഴു സംവത്സരങ്ങൾക്കിടയ്ക്കു ഞാനതു കണ്ടിട്ടില്ല.'

വളരെനേരം മിണ്ടാതിരുന്നശേഷം, ഭ്രമര പിന്നെയും പറഞ്ഞു തുടങ്ങി: 'എനിക്കുവേണ്ടി കുറെ പുഷ്പങ്ങൾ എവിടെനിന്നെങ്കിലും വരുത്തിക്കണേ, ജ്യേഷ്ഠത്തി!'

ജാമിനി അതു സമ്മതിച്ചു. ആ സമയം ഭ്രമരയുടെ കണ്ണുകളിൽ നിന്നു ധാരമുറിയാതെ കണ്ണുനീരൊഴുകിക്കൊണ്ടിരുന്നു.

'ജ്യേഷ്ഠത്തി! അസഹ്യമായ ഒരാധി ഇനിയും എന്നെ കഷ്ടപ്പെടുത്തുന്നു. അദ്ദേഹം എന്നെപ്പിരിഞ്ഞു കാശിയാത്രയ്ക്കു പുറപ്പെട്ട ദിവസം തന്നെ, ഒരിക്കൽ കൂടി അദ്ദേഹത്തിന്റെ മുഖദൎശനത്തിനായി ഞാൻ കണ്ണുനീരോടുകൂടി ജഗദീശ്വരനോടു പ്രാൎത്ഥിച്ചിട്ടുണ്ട്. "ഞാൻ സച്ചരിതയാണെങ്കിൽ, എനിക്കദ്ദേഹത്തെ ദൎശിപ്പാനിടവരും." എന്ന് അന്നു ഞാൻ ധൈൎയ്യത്തോടുകൂടി പറഞ്ഞിട്ടുണ്ട്, എങ്കിലും, എനിക്കിന്നുവരെ ആ ഭാഗ്യമുണ്ടായിട്ടില്ല. കഷ്ടം! എന്റെ അവസാനദിവസമായ ഇന്നും കൂടി എനിക്കതു സാധിച്ചില്ലെങ്കിൽ!.. ഒരു ദിവസം കൊണ്ട്, ജ്യേഷ്ഠത്തി! ഏഴു സംവത്സരങ്ങളായി ഞാൻ അനുഭവിച്ച ദുഃഖം മറന്നുപോകുമായിരുന്നു.' എന്നു ഭ്രമര പിന്നെയും പറഞ്ഞു.

'നിങ്ങൾ അദ്ദേഹത്തെ കാണേണമെന്നുണ്ടോ?'. 'ആരെക്കുറിച്ചാണ് നിങ്ങളും പറയുന്നത്?' എന്നു ഭ്രമര പരിഭ്രമത്തോടുകൂടി ചോദിച്ചു.

'ഗോവിന്ദലാലനെക്കുറിച്ച്.' എന്ന് ജാമിനി പതുക്കെ പറഞ്ഞു. 'അയാളും ഇവിടെ വന്നിട്ടുണ്ട്. നിന്റെ സുഖക്കേടിനെപ്പററി അച്ഛൻ അയാളെ അറിയിച്ചു; നിന്നെ ഒരിക്കൽ കൂടി കാണുവാൻ അയാളും ഇവിടെ വന്നിട്ടുണ്ട്. അയാൾ വന്നെത്തിയത് ഇന്നാണ്, എന്നാൽ നിന്റെ ഈ അവസ്ഥയിൽ ആ വർത്തമാനം നിന്നോടു പറയുവാൻ ഞാൻ ഭയപ്പെട്ടിരിക്കയാണ്. അയാൾക്കു ഈ മുറിക്കകത്തു കടന്നുവരുവാൻ ധൈര്യമില്ല?'

ഭ്രമര, കരഞ്ഞുകൊണ്ട്, 'അയ്യോ, ജ്യേഷ്ഠത്തി! ഈ ഒരു പ്രാവശ്യം കൂടി അദ്ദേഹത്തെ കാണട്ടെ, ഈ ജന്മത്തിൽ ഈ ഒരു പ്രാവശ്യം മാത്രമേ വേണ്ടിവരുള്ളൂ. ഒരിക്കൽ കൂടി അദ്ദേഹത്തെ കാണുവാൻ എനിക്കനുവാദം തരണേ.' എന്നപേക്ഷിച്ചു.

ജാമിനി പുറത്തേക്കുപോയി. ഉടനെ തന്നെ, ശബ്ദമുണ്ടാക്കാതെ ഗോവിന്ദലാലൻ, ഏഴു സംവത്സരങ്ങൾക്കു ശേഷം, അയാളുടെ സ്വന്തം മുറിക്കകത്തു പ്രവേശിച്ചു.

വളരെ നേരത്തേക്ക്, അവർ രണ്ടുപേരും കരഞ്ഞതല്ലാതെ, സംസാരിക്കയുണ്ടായില്ല. അവളുടെ കട്ടിലിന്മേൽ ഇരിപ്പാനായി ഭ്രമര അവളുടെ ഭർത്താവിനോട് കൈകാണിച്ചു. ഗോവിന്ദലാലൻ ഉറക്കെ കരഞ്ഞുകൊണ്ട്, അതനുസരിച്ചു. അയാളും അടുത്തിരിക്കുവാൻ അവളും പിന്നെയും ആവശ്യപ്പെട്ടു. അതും അയാളും ചെയ്തു. അതിനുശേഷം, ഭ്രമര അവളുടെ കൈനീട്ടി അയാളുടെ കാലടികളും തൊട്ടു നെറുകയിൽ വെച്ച്, 'ഇനിയത്തെ ജന്മത്തിൽ ഞാൻ ഭാഗ്യമുള്ളവളായിത്തീരുവാൻ, എന്റെ സമസ്താപരാധങ്ങളും ക്ഷമിച്ച് എന്നെ അനുഗ്രഹിക്ക.' എന്നു പറഞ്ഞു.

ഗോവിന്ദലാലനു സംസാരിപ്പാൻ സാധിച്ചില്ല; എങ്കിലും, അയാൾ ഭ്രമരയുടെ കൈകളെ അയാളുടെ കൈകളിൽ എടുത്തുവെച്ചു. ആ സ്ഥിതിയിൽ അവർ, കണ്ണോടു കണ്ണു ചേർത്ത്, കുറെ നേരം ഇരുന്നു. ആ നിശ്ശബ്ദതയിൽ ഭ്രമരയുടെ ജീവൻ ഇഹലോകവാസം വെടിഞ്ഞു.

---

## അദ്ധ്യായം ൧൫

ഭ്രമരയുടെ കാലംകഴിഞ്ഞു. അവളുടെ ശവസംസ്കാരാദി ശേഷക്രിയകളെല്ലാം ശരിയായി കഴിച്ചു. എല്ലാം അവസാനിക്കുന്നതുവരെ ഗോവിന്ദലാലൻ അവിടെ ഇരുന്നു. അയാൾ തിരിച്ചെത്തിയതിനുശേഷം, ആരോടും ഒന്നും സംസാരിച്ചിട്ടില്ല.

ആ സ്ഥിതിയിൽതന്നെ ഒരു രാത്രികൂടി കഴിഞ്ഞു. ഭ്രമരയുടെ മരണംകൊണ്ട് ഉദയാസ്തമയങ്ങൾക്കു വ്യത്യാസം വരുകയില്ലല്ലോ. ഭ്രമര മരിച്ചു പിറേറന്നാൾ രാവിലെ വൃക്ഷങ്ങളുടെ ഇലകൾ സൂര്യരശ്മിതട്ടി പ്രകാശിച്ചുതുടങ്ങി. കുളത്തിലെ വെള്ളത്തിനു മേലെയുള്ള ചാപലങ്ങളായ കല്ലോലങ്ങൾ സൂര്യകിരണങ്ങളാൽ സ്വർണ്ണങ്ങളായി ഭവിച്ചു. കാർമേഘങ്ങൾ ധവളവർണ്ണമായിതീർന്നു. ഭ്രമരയുടെ മരണം ഇവയെയൊന്നും ബാധിച്ചില്ല. ഗോവിന്ദലാലൻ പുറത്തേക്കു പോയി.

ഗോവിന്ദലാലൻ, ഭ്രമര, രോഹിണി എന്നീ രണ്ടു സ്ത്രീകളെ സ്നേഹിച്ചു. രോഹിണി മരിച്ചുപോയി. ഭ്രമരയും നാമാവശേഷമായി. യൌവനത്തിലുള്ള അതൃപ്തയായ കാമാർത്തിയുടെ ഫലമായി അയാൾ രോഹിണിയുടെ സൌന്ദര്യത്താൽ ആകർഷിക്കപ്പെട്ടു. അതുകാരണം, അയാൾ ഭ്രമരയെവിട്ട്, രോഹിണീവശനായിതീർന്നു. എന്നാൽ ആ അവസ്ഥാന്തരം വന്ന ഉടനെതന്നെ, രോഹിണി ഭ്രമരയല്ലെന്നുള്ള ബോധം അയാൾക്കുണ്ടായി; സൌന്ദര്യഭ്രമം അനുരാഗമല്ലെന്നും, കാമസംതൃപ്തിയിൽ സുഖമില്ലെന്നും, മഹാമേരുപർവ്വതത്തെ കടകോലായി വാസുകിയെക്കൊണ്ടു ബന്ധിച്ച് സമുദ്രമഥനം ചെയ്യുസമയം, അമൃതഭാജനത്തോടുകൂടി ധാന്വന്തരമൂർത്തി അവതരിച്ച ഉടനെ, ആ സ്ഥാനത്തുനിന്നുതന്നെ, പ്രാണനാശകമായ കാളകൂടവിഷമുണ്ടായി എന്നും അയാൾ അറിഞ്ഞു. അപ്രകാരം തന്നെ, അയാളുടെ മനസ്സാകുന്ന സമുദ്രത്തെ മഥനം ചെയ്തതിൽ നിന്നുണ്ടായ വിഷത്തെ അയാൾക്കുപേക്ഷിക്കാൻ കഴിഞ്ഞില്ല. ആ വിഷത്തെ അയാൾ തന്നെ അനുഭവിക്കാതെ നിവൃത്തിയില്ലെന്നു അയാൾ അറിഞ്ഞു. അതുഹേതുവായി, നീലകണ്ഠനായ പരമശിവൻ പണ്ട് കാളകൂടവിഷത്തെ അശനംചെയ്തപ്രകാരം, അയാളും അതു പാനംചെയ്തു. അതിനുശേഷം, പരമശിവന്റേയും ഗോവി

ലാലന്റെയും സ്ഥിതി ഒന്നുപോലെ ആയി. ആ വിഷം കണ്ഠത്തിൽ സ്ഥിതിചെയ്തു; അതിനെ ഇറക്കി ദഹിപ്പിക്കുവാനോ തുപ്പിക്കളവാനോ നിർവ്വാഹമില്ലാതെ ആയി.

എങ്കിലും, അക്കാലത്ത് സ്വർഗ്ഗീയപരിമളമിളിതവും, ഹൃദയപോഷകവും, അഹോരാത്രം സകല ദുഃഖനാശകരവും, ആദ്യകാലങ്ങളിൽ അനുഭവവിദിതവുമായ ആ ഭ്രമരയുടെ അനുരാഗത്തിന്റെ നിർമ്മലസുധാരസം അയാൾക്കോർമ്മവന്നു. പ്രസാദപുരത്തുവെച്ച് ഗോവിന്ദലാലൻ രോഹിണിയുടെ ഗാനവിശേഷത്തിൽ ലയിച്ചുകിടന്നപ്പോൾ, ഭ്രമര അയാളുടെ ഹൃദയത്തിന്റെ സർവ്വാധികാരിയായിരുന്നു; അന്ന് ഗോവിന്ദലാലന്റെ അകത്തു ഭ്രമരയും പുറത്തു രോഹിണിയുമായിരുന്നു. അന്നു ഭ്രമര അലഭ്യയായിരുന്നു, അയാൾക്കു രോഹിണിയെ ഉപേക്ഷിപ്പാനും ശക്തിയുണ്ടായില്ല— ഭ്രമര അകത്തും രോഹിണി പുറത്തും അധികാരത്തെ നടത്തി. രോഹിണി അത്ര വേഗത്തിൽ മരിക്കുവാനുണ്ടായ കാരണം ഇതു തന്നെയാണ്. ഈ സംഗതി എന്റെ വായനക്കാർക്കെല്ലാം സ്പഷ്ടമായി അറിയാവുന്നതാണ്. ഇല്ലെങ്കിൽ, ഞാൻ ഈ കഥ എഴുതിയതുകൊണ്ട് ഒരു പ്രയോജനവുമില്ല.

രോഹിണിയുടെ ആവശ്യങ്ങൾക്കെല്ലാം ശട്ടംകെട്ടി, ഗോവിന്ദലാലൻ വിനയത്തോടുകൂടി, ആ പ്രണയാസക്തയായിരുന്ന ഭ്രമരയുടെ അടുക്കൽചെന്ന്, 'എന്റെ അപരാധത്തെ ക്ഷമിക്കണേ', എന്നും, 'എനിക്കു മാപ്പുതരുവാൻ നിങ്ങളെ പ്രേരിപ്പിക്കത്തക്ക ശ്രേഷ്ഠത എനിക്കില്ല, എങ്കിലും, നിങ്ങൾ ദയാസമ്പന്നയാണല്ലോ, നിങ്ങളുടെ കൃപകൊണ്ട് എനിക്കു മാപ്പുതരണേ.' എന്നും അപേക്ഷിച്ചിരുന്നു എങ്കിൽ, ഭ്രമര അയാൾക്കു മാപ്പുകൊടുക്കുമായിരുന്നു എന്നാണെന്റെ വിശ്വാസം. എന്തുകൊണ്ടെന്നാൽ, സ്ത്രീസ്വഭാവം ക്ഷമാപൂരിതവും, കരുണാമസൃണവും, അനുരാഗബഹുലവുമാണ്; ഈശ്വരസൃഷ്ടിയുടെ മൂർദ്ധാഭിഷിക്തമായിരിക്കുന്ന വിശിഷ്ടഗുണമാണ് സ്ത്രീസ്വഭാവം. ദൈവകാരുണ്യത്തിന്റെ പ്രതിബിംബവും അതുതന്നെയാണ്. പുരുഷൻ ഈശ്വരസൃഷ്ടിയാണെന്നുമാത്രമേയുള്ളു. സൃഷ്ടിയുടെ ജ്യോതിസ്സും ജീവനുമായുള്ള സ്ത്രീയാണ്. പുരുഷൻ അതിന്റെ നിഴൽ മാത്രമാണ്. നിഴലുകൂടാതെ വെളിച്ചമുണ്ടോ? (അതായത്, സ്ത്രീക്ക് പുരുഷനിലുള്ള അനു

രോഗത്തെ മാറ്റുവാൻ സാധിക്കുമോ?)

ഗോവിന്ദലാലന് അതു ചെയ്വാൻ സാധിച്ചില്ല. അയാൾക്ക് കുറച്ച് അഭിമാനമുണ്ടായിരുന്നു, പുരുഷഹൃദയം അഭിമാനപൂർണ്ണമാണ്; കുറച്ചു ലജ്ജയും ഉണ്ടായിരുന്നു. ദുർവൃത്തന്മാർക്കുള്ള ശിക്ഷയാണല്ലോ ലജ്ജ. അല്പം ഭയവും ഉണ്ടായിരുന്നു. പാപികൾക്കു സുകൃതികളെ നേരിടുന്നതിനു ഭയമുണ്ടാകും. അതുകാരണം, ഗോവിന്ദലാലനു ഭ്രമരയുടെ സമീപത്തേക്കുള്ള വഴി അടച്ചിരുന്നു. അതിനുശേഷം, അയാൾ കൊലപാതകിയായി. അയാളുടെ ആശ അസ്തമിച്ചു. ഇരുട്ടിനു വെളിച്ചത്തോട് അടുത്തുകൂടുമോ?

ഭ്രമരയെ കാണ്മാനുള്ള ശമിക്കാത്തതായ ആശ ഗോവിന്ദലാലനെ രാവും പകലും എല്ലാസമയത്തും അസഹ്യമായവിധം ക്ലേശിപ്പിച്ചുകൊണ്ടിരുന്നു. ഇതുമാതിരി ഒരു ദുരന്തത്തെ ആൎക്ക് കിട്ടീട്ടുണ്ട്? അങ്ങനെ ഒന്നിനെ ആർ കളഞ്ഞിട്ടുണ്ട്? ഗോവിന്ദലാലനും ഭ്രമരയും കഷ്ടപ്പെട്ടു; പക്ഷേ ഭ്രമരക്കു ഗോവിന്ദലാലനേക്കാൾ ഭാഗ്യമുണ്ടായിരുന്നു. ഭ്രമരയെ മരണം സഹായിച്ചു, ഗോവിന്ദലാലന് ആ ബന്ധുകൂടി ഉണ്ടായിരുന്നില്ല.

പിന്നെയും രാത്രി കഴിഞ്ഞു; പിന്നെയും ഭൂമി സൂര്യരശ്മിയിൽ വികസിച്ചു. ഗോവിന്ദലാലൻ വീട്ടിൽനിന്നു പുറത്തുവന്നു. ഗോവിന്ദലാലൻ രോഹിണിയെ സ്വന്തം കൈകൊണ്ടു കൊലപ്പെടുത്തി; ഭ്രമരയുടെ മരണത്തിനും അയാൾതന്നെ കാരണമായി ഈ വിചാരങ്ങളോടുകൂടിയാണ് അയാൾ പുറത്തുവന്നത്.

ഗോവിന്ദലാലൻ ആ രാത്രി ഏതുവിധം കഴിച്ചുകൂട്ടി എന്നു എനിക്ക് അറിഞ്ഞുകൂട. അത് അയാൾക്കൊരു കാളരാത്രിയായിരുന്നിരിക്കണം. വാതിൽ തുറന്നസമയം, മാധവീനാഥൻ അയാളുടെ മുഖത്തു തുറിച്ചു നോക്കിക്കൊണ്ടു നില്ക്കുന്നു—മനുഷ്യയത്നത്താൽ മാററുവാൻ പാടില്ലാത്ത ഏതോ ഒരു രോഗത്തിന്റെ ഛായയും ആ മുഖത്തുണ്ടായിരുന്നു. മാധവീനാഥൻ ഒരക്ഷരം സംസാരിച്ചില്ല. ഗോവിന്ദലാലനോടു ഒരു വാക്കുപോലും മേലിൽ സംസാരിക്കയില്ലെന്നു മാധവീനാഥൻ സത്യം ചെയ്തിരിക്കുന്നു. അതു ഹേതുവായിട്ട് അയാൾ ഒന്നും സംസാരിക്കാതെ അവിടംവിട്ടുപോയി.

ഗോവിന്ദലാലൻ വീട്ടിൽനിന്നിറങ്ങി, ഭ്രമരയുടെ മുറിയുടെ ജനൽവാതലിനു താഴെയുള്ള തോട്ടത്തിലേക്കുചെന്നു. ജാമിനി പറ

അതുപ്രകാരം, അതു് അക്കാലത്തു് ഒരു പൂന്തോട്ടമായിരുന്നില്ല. പലതരം വള്ളിയും ചുള്ളിയും പുല്ലും കോലും കൊണ്ടു് അതു നിറഞ്ഞിരുന്നു. ഒന്നുരണ്ടു പകുതി ഉണക്കംതട്ടിയ ചെടികളും അവിടെ നിന്നിരുന്നു. അവയിന്മേൽ പൂക്കളുമില്ലായിരുന്നു. ആ മരുഭൂമിപോലുള്ള സ്ഥലത്തു് ഗോവിന്ദലാലൻ അധികനേരം നടന്നു. നേരം വൈകി, സൂര്യരശ്മികൾക്കു് വല്ലാത്ത ശക്തിയുണ്ടായിരുന്നു; ഒടുവിൽ നടന്നു ക്ഷീണിച്ചു്, അയാൾ അവിടം വിട്ടുപോയി.

അവിടെനിന്നു്, ആരോടും സംസാരിക്കാതെയും, ഒരുത്തരെയും മുഖമുയർത്തിനോക്കാതെയും, ഗോവിന്ദലാലൻ വാരുണിയുടെ വക്കത്തുചെന്നു. നേരം പത്തുമണിയായി. അതിലെ നീലനിറമായ ആഴമുള്ള വെള്ളം തപ്തങ്ങളായ സൂര്യകിരണങ്ങളെക്കൊണ്ടു വിളങ്ങി. വളരെ സ്ത്രീപുരുഷന്മാർ അതിൽ കുളിച്ചിരുന്നു. കുട്ടികൾ വെള്ളത്തിൽ ഉടക്കൊടെ ചാടി നീന്തുന്നുണ്ടായിരുന്നു. ആ കുളത്തിൽ കുളിക്കാൻ മടിച്ചു്, ഗോവിന്ദലാലൻ പൂന്തോട്ടമുണ്ടായിരുന്ന ആ ഭാഗത്തേക്കു തിരിച്ചു. അവിടെ ഇരിമ്പുവേലിയെല്ലാം ഒടിഞ്ഞു കിടക്കുന്നു; മനോഹരമായ ഇരിമ്പുവേലിയുണ്ടായിരുന്ന ദിക്കിൽ മുളകൊണ്ടൊരു കടമ്പയുണ്ടു്. ഭ്രമര ഗോവിന്ദലാലന്റെ വസ്തുക്കളെ വളരെ സൂക്ഷിച്ചു പോന്നിരുന്നു; എന്നാൽ വാരുണിയുടെ കരയിലുള്ള ഈ തോട്ടത്തിൽ അവളുടെ ദൃഷ്ടി പതിച്ചില്ല. ഒരിക്കൽ യാമിനി അതിനെക്കുറിച്ചു് ഭ്രമരയോടു പറയുകയുണ്ടായി. 'ഞാൻ യമപുരിയിലേക്കു് യാത്രപുറപ്പെട്ടിരിക്കുന്നു; എന്റെ ആ കേളീവനവും നശിച്ചുപോകട്ടെ. ഇഹലോകത്തിൽ എന്റെ സ്വർഗ്ഗമായിരുന്ന സ്ഥലത്തെ ഞാനാർക്കാണു് കൊടുക്കുക?'

പഴയപടിയും വേലിയും ഇല്ലെന്നു ഗോവിന്ദലാലൻ കണ്ടു. ഉദ്യാനമായിരുന്ന ആ സ്ഥലത്തിനുള്ളിൽ പ്രവേശിച്ചു. അവിടെ പൂച്ചെടികളൊന്നുമില്ലായിരുന്നു. മേച്ചിലിനു കൊള്ളാവുന്ന പുല്ലും തൊട്ടാവാടിയും ധാരാളം വളർന്നിട്ടുണ്ടു്. ലതാഗൃഹങ്ങളും പ്രതിമകളും എല്ലാം വീണുപോയിരിക്കുന്നു. കേളീഗൃഹത്തിന്റെ മേൽക്കൂടു് വീണുകിടക്കുന്നു. അതിലുള്ള വിലപിടിച്ച സാമാനങ്ങളെല്ലാം ഓരോരുത്തർ യഥേഷ്ടം കൊണ്ടുപോയി കഴിഞ്ഞിരുന്നു. തോട്ടത്തിൽ ഒരു പൂവാകട്ടെ ഫലമാകട്ടെ കാണ്മാനില്ല. സൌരഭ്യവും സുശീതളവുമായ ആ മന്ദമാരുതൻകൂടി അവിടെ വീശാതെയായിരുന്നു.

ഗോവിന്ദലാലൻ, വീണുകിടന്നിരുന്ന ഒരു പ്രതിമയുടെ തറമേൽ ചെന്നിരുന്നു. നേരം ഉച്ചയായി, അയാൾ അവിടെത്തന്നെ ഇരിക്കുന്നു. കഠിനമായ വെയിൽ അയാളുടെ തലയെ ചുട്ടുപഴുപ്പിച്ചു; എങ്കിലും, അയാൾ അതറിയുന്നില്ല; അയാളുടെ പ്രാണൻ പോയിത്തുടങ്ങി. അസ്തമിക്കുന്നതുവരെ, ഭ്രമരയുടെയും രോഹിണിയുടെയുമല്ലാതെ മറ്റൊരു വിചാരം അയാൾക്കുണ്ടായിട്ടില്ല. ഇപ്പോൾ ഭ്രമരയുണ്ടെങ്കിൽ, ഉടനെ രോഹിണി അയാൾക്കു പ്രത്യക്ഷമാവും. ഈ രണ്ടുപേരെക്കൊണ്ടു ലോകം മുഴുവനും നിറഞ്ഞിരിക്കുന്നതായി അയാൾക്കുതോന്നി. ആ തോട്ടത്തിലിരിക്കുമ്പോൾ, അവിടത്തെ ഓരോ ചെടിയും ഭ്രമരരൂപമായി അയാൾക്കു കാണപ്പെട്ടു, എല്ലാ വൃക്ഷച്ഛായകളിലും രോഹിണി ഇരിക്കുന്നതായും അയാൾക്കുതോന്നി. അതാ ഭ്രമര അവിടെ നില്ക്കുന്നു, അപ്പോഴേക്കു അവൾ പൊയ്ക്കഴിഞ്ഞു; ഇതാ രോഹിണിവന്നു, അവളും അന്തർദ്ധാനം ചെയ്തു. കേൾക്കുന്ന ശബ്ദമെല്ലാം ആ രണ്ടിലൊരാളുടേതായി തോന്നി. കടവിൽനിന്നു കേൾക്കുന്ന ശബ്ദങ്ങളെല്ലാം ഒരിക്കൽ ഭ്രമരയുടേതാണെന്നും മറ്റൊരിക്കൽ രോഹിണിയുടേതാണെന്നും തോന്നുന്നു; അപ്പോൾതന്നെ അവർ രണ്ടുപേരുംകൂടി സംസാരിക്കുന്നതായി തോന്നുന്നു. കരിയിലകളുടെ മർമ്മരശബ്ദം ഭ്രമരയുടെ ആഗമനസൂചകമായി തോന്നുന്നു; കുറ്റിക്കാട്ടുകളിൽനിന്നു പുറപ്പെടുന്ന ചെറുപ്രാണികളുടെ കാലടിശബ്ദം രോഹിണിയുടെ പലായനത്തെ ഓർമ്മിപ്പിച്ചു. വൃക്ഷശാഖകൾ കാറ്റിലുലയുന്ന ശബ്ദം ഭ്രമരയുടെ അവസാനനിശ്വാസമായി അയാൾക്കുതോന്നി; കുയിൽനാദം രോഹിണിയുടെ സംഗീതമായി തോന്നി. ലോകമാസകലം ഭ്രമരയെക്കൊണ്ടും രോഹിണിയെക്കൊണ്ടും പരിപൂർണ്ണമായിരുന്നു.

പന്ത്രണ്ടുമണി, ഒന്നരമണി, അപ്പോഴും ഗോവിന്ദലാലൻ ആ മുറിഞ്ഞ പ്രതിമത്തറമേൽതന്നെ, അപ്പോഴും ഭ്രമരയെക്കൊണ്ടും രോഹിണിയെക്കൊണ്ടും ഇടതൂർന്ന ലോകത്തിൽ, ഇരിക്കുന്നു. മണി മൂന്ന്, നാലര, ഗോവിന്ദലാലൻ കുളിച്ചില്ല, അപ്പോഴും ഭ്രമരാരോഹിണീപൂർണ്ണമായ തീക്കുണ്ഡത്തിൽ—പശ്ചാത്താപമാകുന്ന തീക്കുണ്ഡത്തിൽ—കിടക്കുന്നു. സൂര്യൻ അസ്തമിക്കാറായി, എന്നാലും ഗോവിന്ദലാലൻ എഴുന്നേല്ക്കുന്നില്ല, അയാളുടെ ബോധംകെട്ടു.

അയാളുടെ വീട്ടുകാർ പകൽ മുഴുവനും അയാളെ കാണായ്കയാൽ, അയാൾ കല്ക്കത്തായിലേക്കു പോയിരിക്കുമെന്നു വിചാരിച്ച്, അന്വേഷിച്ചില്ല. രാത്രിസമയമായി, തോട്ടത്തിലെല്ലാം ഇരുട്ടായി, ആകാശത്തിൽ നക്ഷത്രങ്ങൾ പ്രകാശിക്കുന്നുണ്ട്, ലോകം നിശ്ശബ്ദമായി, ഗോവിന്ദലാലൻ അപ്പോഴും അവിടെത്തന്നെ ഇരിക്കുന്നു.

ആ സമയത്ത് പെട്ടെന്ന്, ഏകാന്തമൌനാവസ്ഥയിൽ ഗോവിന്ദലാലന്റെ ഉന്മത്തഹൃദയത്തിൽ ഒരു വലിയ വ്യത്യാസംവന്നു. രോഹിണി 'ഈ സ്ഥലത്ത്' എന്ന് വ്യക്തമായി ഉറച്ചുപറയുന്നതു അയാൾ വിശദമായി കേട്ടു.

ഗോവിന്ദലാലന് രോഹിണി മരിച്ചതായി അപ്പോൾ തോന്നിയില്ല. 'എന്ത്—ഈ സ്ഥലത്തോ?' എന്ന് അയാൾ ചോദിച്ചു.

'ഈ വിധം—സമയത്തും' എന്നുകൂടി രോഹിണി പറഞ്ഞതായും അയാൾക്കുതോന്നി.

'ഈ സ്ഥലത്ത്, ഈവിധം, ഈസമയത്ത് എന്താ ഉണ്ടായത് രോഹിണി?' എന്ന് വിചാരശൂന്യമായി ഗോവിന്ദലാലൻ ചോദിച്ചു.

അയാളുടെ മനോവ്യാകുലതയുടെ ശക്തികൊണ്ട്, 'ഈ സ്ഥലത്ത്, ഈ വിധം, ഈസമയത്ത്, ഈ വെള്ളത്തിൽ, ഞാൻ മുങ്ങി.' എന്നു രോഹിണി പറഞ്ഞതായി കേട്ടു.

'ഞാനും മുങ്ങട്ടെ?' എന്നുള്ള അയാളുടെ ചോദ്യത്തിന് ഇപ്രകാരം മറുപടി ഉണ്ടായതായി അയാൾക്കുതോന്നി.

'ശരി, വരു. സ്വർഗ്ഗവാസിനിയായ ഭ്രമരയ്ക്കു നിങ്ങളെ നിങ്ങളുടെ പാപങ്ങളിൽനിന്നു മോചിപ്പിക്കുവാനുള്ള ശക്തിയുണ്ട്. ഈ വിധം പ്രായശ്ചിത്തം ചെയ്യു. മരിക്ക.'

ഗോവിന്ദലാലൻ കണ്ണുകളടച്ചു. ദേഹമാസകലം തളർന്നു വിറയലോടുകൂടിയും മരവിച്ച്, ആ കടവിലെ കല്പടവിന്മേൽ അയാൾ മറിഞ്ഞുവീണു. അയാളുടെ മോഹാവസ്ഥയിൽതന്നെ രോഹിണി പെട്ടെന്ന് അന്ധകാരത്തിൽ ലയിക്കുന്നതായി അയാൾക്കുതോന്നി. പിന്നെ, സാവധാനത്തിൽ ആകാശം മുഴുവനും തേജോമയമാക്കിക്കൊണ്ട്, ഭ്രമരയുടെ ദിവ്യസ്വരൂപം അയാളുടെ മുമ്പിൽ പ്രത്യക്ഷമായി, ഇങ്ങനെ പറഞ്ഞു: 'നിങ്ങൾ മരിക്കുന്നതെന്തിനാണ്? മരിക്കരുത്, ഞാൻ നിങ്ങൾക്കു നഷ്ടമായിക്കഴിഞ്ഞു. അതിനു നിങ്ങൾ മരിച്ചിട്ടാവശ്യമുണ്ടോ? എന്നേക്കാൾ പ്രിയമേറിയ ഒരാൾ

നിങ്ങൾക്കുണ്ടല്ലൊ. ജീവിച്ചിരിക്ക, എന്നാൽ നിങ്ങൾക്കവളെ ലഭിക്കും.'

ഗോവിന്ദലാലൻ ബോധരഹിതനായിട്ടങ്ങനെ രാത്രി മുഴുവനും അവിടെ കിടന്നു.

പിറേറദിവസം രാവിലെ, വീട്ടുകാർ അന്വേഷിച്ചറിഞ്ഞു്, അയാളെ വീട്ടിലേക്കെടുത്തുകൊണ്ടുപോയി. അയാളുടെ സ്ഥിതി കണ്ടിട്ടു്, മാധവീനാഥനുംകൂടി അയാളിൽ ദയതോന്നി. എല്ലാവരുംകൂടി അയാളെ ശുശ്രൂഷിച്ചുതുടങ്ങി. രണ്ടുമൂന്നു മാസംകൊണ്ടു് അയാൾ പുറത്തിറങ്ങി സഞ്ചരിക്കത്തക്ക സ്ഥിതിയിലെത്തി; ഇനിമേലെങ്കിലും അയാൾ വീട്ടിൽ താമസിക്കുമെന്നവർ വിചാരിച്ചു. എങ്കിലും അയാൾ അതു ചെയ്തില്ല. ഒരു ദിവസം രാത്രി, ആരോടും പറയാതെ, അയാൾ ഇറങ്ങിപ്പോയി; അതിനുശേഷം, അയാളുടെ യാതൊരു വർത്തമാനവും ഒരാളെങ്കിലും കേൾക്കുകയുണ്ടായിട്ടില്ല.

## നിർവഹണം

ഗോവിന്ദലാലന്റെ സ്വത്തെല്ലാം അദ്ദേഹത്തിന്റെ മരുമകൻ ശചീകണ്ഠനായി. ഗോവിന്ദലാലന്റെ കേളീഗൃഹം ഇന്നു് കാടും പടലുംപിടിച്ചു കിടക്കുന്നു. തോട്ടത്തിന്റെ ആ ഭാഗത്തു് ശചീകണ്ഠൻ പതിവായി നടക്കുവാൻ വന്നിരുന്നു. പരിതാപകരമായ ആ കഥ മുഴുവനും അദ്ദേഹം കേട്ടുകഴിഞ്ഞിരിക്കുന്നു. ദിനംപ്രതി എന്തോ വിചാരിച്ചുകൊണ്ടു് അയാൾ അവിടെ പോയിരിക്കും. കുറച്ചുനാൾ കഴിഞ്ഞതിൽശേഷം, ആ തോട്ടത്തെ നന്നാക്കിയ്ക്കുവാൻ തുടങ്ങി. കറുത്ത മാർബിൾകല്ലുകൊണ്ടു് വെള്ളത്തിലേക്കു പടവുകൾ കെട്ടിച്ചു. മനോഹരമായ ഒരു ഇരിമ്പുവേലി അവിടെ സ്ഥാപിച്ചു; നേത്രാനന്ദകരമായ ഒരു പൂന്തോട്ടവും അവിടെ ഉണ്ടാക്കി. തോട്ടത്തിൽ മുല്ല, ബകുളം എന്നിവയല്ലാതെ നിറമുള്ള പുഷ്പങ്ങൾ ഉണ്ടായിരുന്നില്ല. കേളീഗൃഹത്തിനു പകരം ഒരു ക്ഷേത്രമാണു് ആ സ്ഥാനത്തു സ്ഥാപിച്ചതു്. അതിൽ ഭ്രമരയുടെ ഒരു സ്വർണ്ണപ്രതിമയെ അതി വിശേഷമായി പണിയിച്ചുവെച്ചു. അതിന്റെ താഴെ ഈ വിധം കൊത്തിയിരുന്നു:

ധർമ്മാധർമ്മങ്ങളിലും
ചെറുമ്മച്ചോരം സുഖാസുഖങ്ങളിലും,

ഭ്രമരയോടൊപ്പം നാരി
ഭ്ലൂകം ഞാനീസ്വർണ്ണമാം പ്രതിമ.

ഭ്രമരയുടെ ദേഹവിയോഗത്തിനു ശേഷം, പന്ത്രണ്ടു സംവത്സരമായിരിക്കുന്നു. അക്കാലത്തൊരു ദിവസം, ഒരു സന്യാസി ആ ക്ഷേത്രത്തിൽ വന്നു. ശചീകാന്തൻ ആ സമയത്ത് അവിടെ ഉണ്ടായിരുന്നു. 'ഈ ക്ഷേത്രത്തിനകത്ത് എന്താണെന്നു എനിക്കു കാണാമോ?' എന്നദ്ദേഹം ചോദിച്ചു.

വാതിൽ തുറന്ന്, ശചീകാന്തൻ ആ സ്വർണ്ണവിഗ്രഹത്തെ സന്യാസിക്ക് കാണിച്ചുകൊടുത്തു. 'ഈ ഭ്രമര എന്റെയാണ്. ഞാൻ ഗോവിന്ദലാലനാണ്.' എന്നു സന്യാസി പറഞ്ഞു.

അത്ഭുതം നിമിത്തം, ശചീകാന്തന് ആദ്യം സംസാരിപ്പാൻ തന്നെ സാധിച്ചില്ല. പിന്നീട്, സന്യാസിയുടെ പാദങ്ങളിൽ നമസ്കരിച്ച് ഗൃഹത്തിലേക്കു ക്ഷണിച്ചു. ഗോവിന്ദലാലന് അതിനു സമ്മതമുണ്ടായിരുന്നില്ല. 'ഇതാ പന്ത്രണ്ടു സംവത്സരം തികയുന്നു. അതു കാരണം, നിന്നെ അനുഗ്രഹിച്ചു പോകുന്നതിനാണ് ഞാൻ വന്നത്. അതു കഴിഞ്ഞു, ഞാനിതാ പോകുന്നു?'

'സ്വത്തു നിങ്ങളുടേത്. അതിനെ അനുഭവിച്ചാലും!' എന്നു ശചീകാന്തൻ കൈകൂപ്പിക്കൊണ്ടു പറഞ്ഞു.

'കുബേരനുപോലും ലഭിക്കാത്തതായ ഒരു സമ്പത്ത് എനിക്കു സ്വാധീനമായിരിക്കുന്നു. ഭ്രമരയേക്കാളും ഹൃദയംഗമവും പാവനവുമായതെന്തൊന്നോ അതിനെ ഞാൻ സമ്പാദിച്ചിരിക്കുന്നു. ശാന്തി എനിക്കു കിട്ടി. അതുകൊണ്ട് ശചീകാന്തൻ ഇവയെല്ലാം കൈവശംവെച്ച് അനുഭവിക്കൂ.'

'സന്യാസത്താൽ സമാധാനം ഉണ്ടാകുമോ?'

'എപ്പോഴും ഇല്ല. ആളുകളറിയാതിരിപ്പാൻ ഞാൻ ഈ വേഷത്തെ എടുത്തതാണ്. അവനവന്റെ വിചാരങ്ങളെ ഭഗവൽപാദങ്ങളിൽ സമർപ്പിക്കുന്നതിൽ നിന്നു സമാധാനം കിട്ടുന്നതാകുന്നു. എന്റെ സകല ഐശ്വര്യങ്ങളും അദ്ദേഹമാണ്. എന്റെ ഭ്രമരയും അദ്ദേഹം തന്നെ. ഓം, ശാന്തി, ശാന്തി, ശാന്തി.'



ഞായ പുസ്തകങ്ങൾ.

---

1. ബാലപരിചരണ സൂചനങ്ങൾ.
2. ചന്ദ്രഹാസൻ. ആഖ്യായിക.
3. പ്രാചീനാര്യാവർത്തം.
4. സുഭദ്രാർജ്ജുനം നാടകം. ശ്രീമതി ടി. ഇക്കാവമ്മ.
5. മാലതീമാധവം നാടകം. ശ്രീമാൻ കെ. ശങ്കുണ്ണി.
6. ശങ്കര ചരിതം.
7. കാദംബരി.
8. രണ്ടു സന്ദേശങ്ങൾ.

} പദ്യകാവ്യങ്ങൾ. ശ്രീമാൻ കുഞ്ഞിക്കുട്ടൻ തമ്പുരാൻ.

9. മഹാരാഷ്ട്രനായകൻ. ആഖ്യായിക.

ശ്രീമാൻ പി. ഗോവിന്ദമേനോൻ.

10. ഇൻഡ്യയിലെ മഹാന്മാർ.
11. വെണ്മണി നമ്പൂരിപ്പാടന്മാരുടെ കൃതികൾ.
12. രസതന്ത്രം. ശ്രീമാൻ കെ. കൃഷ്ണൻപണ്ടാല.
13. ഭൂപ്രകൃതിശാസ്ത്രം.
14. പ്രവേശിക. ശ്രീമാൻ എം. ഉദയവർമ്മതമ്പുരാൻ

തിരുമനസ്സു്.

16. താരാവല്ലിയിലടങ്ങിയ യക്ഷികഥകൾ.

ശ്രീമതി അമ്മിണിഅമ്മ. ശ്രീമതി കൊച്ചമ്മിണി അമ്മ.

16. ഈസോപ്പിന്റെ സാരോപദേശകഥകൾ.
17. നമ്മുടെ അമ്മറാണി.
18. കാദംബരീ കഥാസാരം.
19. ഒരുകുട്ടിയുടെ കഥ. മററു പഴയ കഥകൾ.
20. വിഷവൃക്ഷം.

} സാഹിത്യസഖി ടി. സി. കല്യാണി അമ്മ.

21. ലേഖനങ്ങളും പ്രസംഗങ്ങളും. ഇംഗ്ലീഷ്.

---